# ഇൻഡ്യാചരിത്രം

## (ആറാം ഫാറത്തിലേക്ക്)







തിരുവിതാംകൂർ-കൊച്ചി ഗവണ്മെൻറിൽനിന്നു
നിയമിച്ച കമ്മിററി തയ്യാറാക്കിയതു്



TRIVANDRUM:
PRINTED BY THE S. G. P., AT THE GOVERNMENT CENTRAL PRESS
1952.

# ഇൻഡ്യാചരിത്രം

(ആറാം ഫാറത്തിലേക്ക്)




—

*Edited by*

SRI N. KUNJURAMAN PILLAI, M. A. & B. L.

—

MEMBERS OF THE COMMITTEE:

SRI. N. P. PILLAI, M. A., L. T.,
Lecturer, Training College, Trivandrum,
(*Convener*).

SRI. S. KRISHNAN NAIR, M. A., L. T.
Lecturer, Intermediate College, Trivandrum.

SRI. E. J. ANTONY, B. A., L. T.,
Headmaster, L. M. C. Convent E. H. S.,
Ernakulam.




# ഇൻഡ്യാചരിത്രം

(ആധുനികഭാരതം.)

വിഷയവിവരം.

## PART A.

### ഈസ്റ്റിൻഡ്യാക്കമ്പെനിയുടെ ഭരണം ഏ. ഡി. 1813—1858.

പ്രാരംഭം.

ഏ. ഡി. 1813 മുതൽ ഏ. ഡി. 1858 വരെ
ഇൻഡ്യ ഭരിച്ചിരുന്ന ഗവൎണ്ണർ ജനറൽമാർ.

1. ഹേസ്റ്റിങ്ങ്സ് പ്രഭു. ഏ. ഡി. 1813—1823.
2. ആമേഴ്സ്റ്റ് പ്രഭു. ഏ. ഡി. 1823—1828.
3. ബെൻറിങ്ക് പ്രഭു. ഏ. ഡി. 1828—1835.
4. ആക്ക്ലൻഡ് പ്രഭു. ഏ. ഡി. 1836—1842.
5. എല്ലൻബറോ പ്രഭു. ഏ. ഡി. 1842—1844.
6. ഹാർഡിൻജ് പ്രഭു. ഏ. ഡി. 1844—1848.
7. ഡൽഹൌസി പ്രഭു. ഏ. ഡി. 1848—1856.
8. ക്യാനിങ്ങ് പ്രഭു. ഏ. ഡി. 1856—1858.

## PART B.

### ബ്രിട്ടീഷ് ഗവൺമെൻറിൻെറ നേരിട്ടുള്ള ഭരണം

### എ. ഡി. 1858—1921.

### പ്രാരംഭം.

#### എ. ഡി. 1858 മുതൽ എ. ഡി. 1921 വരെ ഇൻഡ്യ ഭരിച്ചിരുന്ന വൈസ്രോയിമാർ.

1. കാനിങ്ങ് പ്രഭു. എ. ഡി. 1858—1862.
2. എൽജിൻ പ്രഭു (ഒന്നാമൻ). എ. ഡി. 1862-1863.
3. സർ ജാൺ ലാറൻസ്. എ. ഡി. 1863—1869.






4. മേയോ പ്രഭു. ഏ. ഡി. 1869—1872.
5. നോത്ത്ബ്രൂക്ക് പ്രഭു. ഏ. ഡി. 1872—1876.
6. ലിററൻ പ്രഭു. ഏ. ഡി. 1876—1880.
7. റിപ്പൺ പ്രഭു. ഏ. ഡി. 1880—1884.
8. ഡഫറിൻ പ്രഭു. ഏ. ഡി. 1884—1888.
9. ലാൻസ്ഡൗൺ പ്രഭു. ഏ. ഡി. 1888—1894.
10. എൽജിൻ പ്രഭു (ദ്വിതീയൻ). ഏ. ഡി. 1894—1899.
11. കഴ്സൺ പ്രഭു. ഏ. ഡി. 1899—1905.
12. മിന്റോ പ്രഭു. ഏ. ഡി. 1905—1910.
13. ഹാർഡിൻജ് പ്രഭു. ഏ. ഡി. 1910—1916.
14. ചെംസ്ഫോർഡ് പ്രഭു. ഏ. ഡി. 1916-1921.

# PART C.

## സ്വയംഭരണത്തിന്റെ ഉദയം.

പ്രാരംഭം.

ഏ. ഡി. 1919 മുതൽ ഏ. ഡി. 1935 വരെ

ഇൻഡ്യ ഭരിച്ച വൈസ്രായിമാർ.

1. റെഡിംഗ് പ്രഭു. ഏ. ഡി. 1921—1926.
2. ഇർവിൻ പ്രഭു ഏ. ഡി. 1926—1931
3. വില്ലിങ്ഡൺ പ്രഭു. ഏ. ഡി. 1931—1936.



# PART D.

## സ്വാതന്ത്ര്യലബ്ധി ഏ. ഡി. 1936—1950.

പ്രാരംഭം.

വൈസ്രായിമാരും ഗവർണ്ണർജനറൽമാരും.

1. ലിൻലിത്ത്ഗോ പ്രഭു ഏ. ഡി. 1936—1943.
2. വേവൽ പ്രഭു. ഏ. ഡി. 1943—1947.

3. മൗണ്ടുബാററൻ പ്രഭു. ഏ. ഡി. 1947—1949.

4. ശ്രീ. സി. രാജഗോപാലാചാരി ഏ. ഡി. 1949 —മുതൽ 1950 ജനുവരി 26-ാം തീയതി വരെ.



ചിത്രങ്ങൾ.

ഭൂപടങ്ങൾ.

# ഇൻഡ്യാചരിത്രം

## ആധുനിക ഭാരതം

## PART A.

### ഈസ്റ്റിൻഡ്യാക്കമ്പനിയുടെ ഭരണം

ഏ. ഡി. 1813—ഏ. ഡി. 1858.

## പ്രാരംഭം

പതിനേഴാംനൂററാണ്ടിന്റെ ആരംഭംമുതൽ ഇൻഡ്യയിൽ കച്ചവടത്തിനായ എത്തിച്ചേർന്ന ബ്രിട്ടീഷുകാർ ക്രമേണ, പോർട്ടുഗീസുകാർ, ഫ്റഞ്ചുകാർ തുടങ്ങിയ പാശ്ചാത്യരേയും, ബംഗാളിലെയും കർണ്ണാററിക്കിലെയും മൈസൂറിലെയും ഭരണാധിപന്മാരേയും തോല്പിച്ച്, ഈ രാജ്യത്തിന്റെ പല ഭാഗങ്ങളിൽ തങ്ങളുടെ ആധിപത്യം സ്ഥാപിച്ചു തുടങ്ങിയതായി നിങ്ങൾ പഠിച്ചുകഴിഞ്ഞു. ഈ ഉദ്യമത്തിൽ പ്രധാനഭാഗം വഹിച്ച ക്ലൈവ്, വെല്ലസ്ലിപ്രഭു മുതലായവരെപ്പററിയും നിങ്ങൾക്കറിയാം. ഏ ഡി. 1813 മുതൽ ബ്രിട്ടീഷ് ശക്തിക്കു ഇൻഡ്യയിലുണ്ടായ വളർച്ചയെപ്പററിയാണ് ഈ പുസ്തകത്തിൽ പ്രതിപാദിക്കുവാൻ പോകുന്നത്.

## എ. ഡി. 1813 മുതൽ എ. ഡി. 1858 വരെ ഇൻഡ്യ ഭരിച്ചിരുന്ന ഗവർണ്ണർ ജനറൽമാർ.

### ഹേസ്റ്റിംഗ്സ് പ്രഭു എ. ഡി. 1813—എ. ഡി. 1823.

ഇദ്ദേഹത്തിന്റെ ഭരണകാലത്ത് മൂന്നു യുദ്ധങ്ങൾ നടക്കുകയും അവയിലെല്ലാം ബ്രിട്ടീഷുകാർക്ക് വിജയമുണ്ടാവുകയും ചെയ്തു. എ. ഡി. 1814 മുതൽ എ. ഡി. 1816 വരെ നടന്ന നീപ്പാൾയുദ്ധം, എ. ഡി. 1817 മുതൽ എ. ഡി. 1818 വരെ നടന്ന പിൻഡാരിയുദ്ധം, എ. ഡി. 1817 മുതൽ എ. ഡി. 1818 വരെ നടന്ന മൂന്നാം മഹാരാഷ്ട്ര യുദ്ധം എന്നിവയായിരുന്നു ആ യുദ്ധങ്ങൾ. അവയുടെ ഫലമായി, ബ്രിട്ടീഷുകാർക്ക് ഇൻഡ്യയിലുണ്ടായിരുന്ന അധികാരാതിർത്തി കുറേക്കൂടി വിപുലമാവുകയും, അവരുടെ ആധിപത്യം ദൃഢതരമാവുകയും ചെയ്തു. ഇതുകൂടാതെ ഹേസ്റ്റിംഗ്സുപ്രഭു ഭരണപരവും, വിദ്യാഭ്യാസപരവുമായ പല നല്ല പരിഷ്കാരങ്ങൾ നടപ്പിലാക്കുന്നതിലും വേണ്ട ശ്രദ്ധ പതിപ്പിച്ചു.

### ആമേഴ്സ്റ്റ് പ്രഭു എ. ഡി. 1823—എ. ഡി. 1828.

ആമേഴ്സ്റ്റ് പ്രഭുവിന്റെ കാലത്തായിരുന്നു ഒന്നാം ബർമ്മായുദ്ധം (എ. ഡി. 1824—എ. ഡി. 1826). ഈ യുദ്ധംമൂലം ബ്രിട്ടീഷുകാർക്ക് ആസാം, അരയ്ക്കാൻ, ടെനാസ്സറിം എന്നീ പ്രദേശങ്ങൾ ലഭിച്ചു.

### ബെൻറിങ്ക് പ്രഭു എ. ഡി. 1828—എ. ഡി. 1835.

'ഇൻഡ്യാക്കാരുടെ സന്തുഷ്ടിയാണ് ബ്രിട്ടീഷുകാരുടെ മഹത്വത്തിന്റെ ആധാരം' എന്ന് ബെൻറിങ്ക് പ്രഭു മനസ്സിലാക്കിയിരുന്നു. അദ്ദേഹത്തിന്റെ ഭരണകാലത്ത് ഭരണപരമായും, വിദ്യാഭ്യാസപരമായും, സാമുദായികമായും മററു ബഹുമുഖങ്ങളായ പരിഷ്കാരങ്ങൾ നടപ്പിലാക്കുകയാൽ രാജ്യത്തിന് സാരമായ പുരോഗതിയുണ്ടായി.

## ഓക്ക്ലൻഡ് പ്രഭു ഏ. ഡി. 1836—ഏ. ഡി. 1842.

ബ്രിട്ടീഷുകാരുടെ ഭാഗ്യഹീനമായ ഒരു ദശാസന്ധിയിലാണ് ഇദ്ദേഹത്തെ ഗവൎണ്ണർജനറലായി നിയമിക്കുവാനിടയായത്. ബ്രിട്ടീഷുകാൎക്ക് അത്യന്തം അപമാനകരവും നാശഹേതുകവുമായ ഒന്നാം അഫ്ഗാൻയുദ്ധം (ഏ. ഡി. 1838—ഏ. ഡി. 1842) എന്ന വിഷമത്തിൽ അവരെ ചാടിക്കുന്നതിന് ഇദ്ദേഹത്തിന്റെ നയവൈകല്യം ഇടവരുത്തി.

## എല്ലൻബറോപ്രഭു ഏ. ഡി. 1842—ഏ. ഡി. 1844.

ഒന്നാം അഫ്ഗാൻയുദ്ധം നടന്നുകൊണ്ടിരിക്കുമ്പോൾതന്നെ എല്ലൻബറോപ്രഭു അടുത്ത ഗവൎണ്ണർ ജനറലായി. ഇദ്ദേഹം ആ യുദ്ധം ഒരുവിധത്തിൽ അവസാനിപ്പിച്ചു. സിൻഡു് കീഴടക്കിയതും, രാജപട്ടാണായിൽ ഉണ്ടായ ഒരു അസ്വസ്ഥത ഇല്ലായ്മചെയ്തതും, അടിമക്കച്ചവടം നിരോധിച്ചതും എല്ലൻബറോപ്രഭുവായിരുന്നു.

## ഹാർഡിൻജ്പ്രഭു ഏ. ഡി. 1844—ഏ. ഡി. 1848.

ഇദ്ദേഹത്തിന്റെ കാലത്തായിരുന്നു ഒന്നാം, സിക്കുയുദ്ധം. ഇതിൽ സിക്കുകാർ പരാജയമടഞ്ഞു.

## ഡൽഹൗസിപ്രഭു ഏ. ഡി. 1848—ഏ. ഡി. 1856.

പല പ്രകാരത്തിലും ഇദ്ദേഹം വെല്ലസ്ലിപ്രഭുവുമായി സാമ്യംവഹിക്കുന്നു. രണ്ടുപേരും ബ്രിട്ടീഷിൻഡ്യാസാമ്രാജ്യസ്ഥാപനത്തിൽ ദത്തശ്രദ്ധരായിരുന്നു. ഏ. ഡി. 1848 മുതൽ ഏ. ഡി. 1849-വരെ നീണ്ടുനിന്ന രണ്ടാം സിക്കുയുദ്ധംകൊണ്ടു് പഞ്ചാബു് പ്രവിശ്യയും, ഏ. ഡി. 1852-ലെ രണ്ടാം ബൎമ്മായുദ്ധംമൂലം പെഗു എന്നറിയപ്പെടുന്ന കീഴ്ബൎമ്മായും ഇദ്ദേഹം ബ്രിട്ടീഷിൻഡ്യയുടെ അതിൎത്തിക്കുള്ളിലാക്കി. സബ്സീഡിയറി വ്യവസ്ഥമൂലം വെല്ലസ്ലിപ്രഭു നാട്ടുരാജ്യങ്ങളിൽ പ്രധാനപ്പെട്ട പലതിനെയും ബ്രിട്ടീഷ് മേൽക്കോയ്മയ്ക്കു് വിധേയമാക്കിയതുപോലെ, ഡൽഹൗസി

പ്രഭു. ദത്താപഹാരനയം (Doctrine of Lapse) എന്ന സമ്പ്രദായംമൂലം മററ പല നാട്ടുരാജ്യങ്ങളെയും ബ്രിട്ടീഷ് ഗവണ്മെൻറിനധീനമാക്കി. റെയിൽവേ, പോസ്റ്റ്, ടെലഗ്രാഫ് മുതലായവകളും ഇദ്ദേഹമാണ് ഇൻഡ്യയിൽ ആദ്യമായി ഏർപ്പെടുത്തിയത്.

കൃാനിങ്ങ്പ്രഭു എ. ഡി. 1856—എ. ഡി. 1858.

ഇദ്ദേഹത്തിൻെറ കാലത്താണ്, ആധുനിക ഇൻഡ്യാചരിത്രത്തിലെ അതിപ്രധാനമായ ഇൻഡ്യൻ വിപ്ലവം (Indian Mutiny A. D. 1857) ഉണ്ടായത്. വിപ്ലവം തീന്നതോടെ ഈസ്റ്റിൻഡ്യാക്കമ്പനിയും സമാപിക്കപ്പെട്ടു. അതിനുശേഷം ഇൻഡ്യാസാമ്രാജ്യത്തിൻെറ ഭരണച്ചുമതല അന്ന് ഇംഗ്ലണ്ട ഭരിച്ചിരുന്ന വിക്ടോറിയാരാജ്ഞിയും അവരുടെ ഗവണ്മെൻറും ഏറെറടുത്തു.

---

## അദ്ധ്യായം I.

### ഭരണഘടനയിലുണ്ടായ മാററങ്ങൾ.

ലണ്ടൻ നഗരത്തിലെ ഏതാനും കച്ചവടക്കാർ സംഘംചേന്ന് എ. ഡി. 1600-ൽ ഈസ്റ്റിൻഡ്യാക്കമ്പനി സ്ഥാപിച്ചപ്പോൾ, എലിസബെത്തു രാജ്ഞി അവക്ക് ഒരു അധികാരപത്രം (Charter) കൊടുത്തിരുന്നുവല്ലൊ. ഈ പത്രംമൂലം അവക്ക് പൂവ്വദേശങ്ങളുമായി വാണിജ്യബന്ധത്തിലേപ്പെടാനുള്ള അധികാരം ഒരു കുത്തകയായി സിദ്ധിച്ചു. ജെയിംസ് ഒന്നാമൻ, ക്രോംവെൽ, ചാറത്സ് ദ്വിതീയൻ, ജെയിംസ് ദ്വിതീയൻ എന്നിവരുടെ കാലങ്ങളിൽ ഈ പത്രം പല മാററങ്ങളോടുകൂടി വീണ്ടും വീണ്ടും നവീകരിക്കപ്പെട്ടു. ഇങ്ങനെയുള്ള ഓരോ അവസരങ്ങളിലും കമ്പനിക്ക് ആദ്യമെ തന്നെ കൊടുത്തിരുന്ന കുത്തകാവകാശത്തിനു പുറമേ വേറെ അധികാര ... അവകാശങ്ങളും സംസിദ്ധമായി.

വിപുലതരമായിവന്നു. അധികാരങ്ങളോടുകൂടി അവ രുടെ ചുമതലകളും വർദ്ധിച്ചു തുടങ്ങി. ചാർട്ടർ ഓരോ അവസരത്തിലും ഒരു നിശ്ചിതകാലത്തേയ്ക്കാണ് പുതുക്കി വന്നതു്. അങ്ങനെ പുതുക്കുന്ന ഓരോ അവസരവും കമ്പനി യുടെ ഭരണം പാർലമെൻറിൻെറ നിയന്ത്രണത്തിൽ കൊണ്ടു വരുന്നതിനും തദ്വാരാ നന്നാക്കുന്നതിനും പാർലമെൻറ് വിനിയോഗിച്ചു. ഏ. ഡി. 1773-ലെ റെഗുലേററിങ് ആക്ററ് കമ്പനിയെ പാർലമെൻറിൻെറ നിയന്ത്രണത്തി ലാക്കുകയും, അധികാരപത്രം ഇരുപതു വർഷത്തേയ്ക്കു് പുതു ക്കുകയും ചെയ്തു. ഈ ആക്ററ് പാസാക്കിയ സമയം മുതൽ കമ്പനിയുടെ കാര്യങ്ങളിൽ പാർലമെൻറിൻെറ ദൃഷ്ടി ശരി യായി പതിഞ്ഞു തുടങ്ങി. റെഗുലേററിങ് ആക്ററിൻെറ ചില ന്യൂനതകൾ പരിഹരിക്കുന്നതിനു് ഏ. ഡി. 1781-ലും ഏ. ഡി. 1784-ലും ഓരോ നിയമങ്ങളുണ്ടാക്കി. ഏ. ഡി. 1784-ലെ നിയമം പിററിൻെറ ഇൻഡ്യാ നിയമം എന്നറി യപ്പെടുന്നു ഇപ്രകാരം കമ്പനിയുടെ ചാർട്ടർ നവീകര ണവും ഭരണഘടനാപരമായ മാററങ്ങളും ഒന്നിച്ചു പോകുന്നു. ഏ. ഡി. 1858-ൽ കമ്പനി അവസാനിക്കുന്ന തിനു മുമ്പായി മൂന്നുപ്രാവശ്യം ചാർട്ടർ പുതുക്കുകയുണ്ടായി.

ചാർട്ടർ ആക്ററ്. ഏ. ഡി. 1813.

ഏ. ഡി. 1773-ൽ റെഗുലേററിങ് ആക്ററ് പാസാ ക്കിയ സമയം കമ്പനിയുടെ ചാർട്ടർ ഇരുപതു വർഷക്കാല ത്തേയ്ക്കു് പുതുക്കിയിരുന്നു. വീണ്ടും ഏ. ഡി. 1793-ൽ ചാർട്ടർ പുതുക്കിയപ്പോൾ രണ്ടാമതൊരു ഇരുപതു വർഷ കാലത്തേയ്ക്കു് പിന്നെയും നവീകരിക്കപ്പെട്ടു. അങ്ങനെ 1813-ൽ ചാർട്ടർ നവീകരിക്കുവാനുള്ള അവസരം വന്ന പ്പോൾ താഴെ പറയുന്ന നിബന്ധനകളോടുകൂടി പാർല മെൻറ് ചാർട്ടർ ആക്ററ് പാസാക്കി.

1. ഇൻഡ്യയുമായുള്ള വാണിജ്യക്കുത്തക നിർത്തൽ ചെയ്തു.

2. എന്നാൽ ചൈനയുമായുള്ള കച്ചവടവും ഇൻഡ്യയിലുണ്ടായിരുന്ന രാഷ്ട്രീയാധികാരങ്ങളും കമ്പ നിക്കു തന്നെ ഇരുപതുവർഷത്തേയ്ക്കു് വിട്ടുകൊടുത്തു.

Pitt's India Act · Regulating Act · 6 members

3. ബോർഡ് ആഫ് കൺട്രോളിന്റെ അധികാരങ്ങൾ വിപുലമാക്കി.

4. ഇൻഡ്യാക്കാരുടെ വിദ്യാഭ്യാസാഭിവൃദ്ധിക്കായി ഒരുലക്ഷം രൂപ വിനിയോഗിക്കണമെന്ന് തീരുമാനിച്ചു.

ഈ ആക്ററ് പാസ്സായത്ത് മിന്റോപ്രഭു ഗവർണ്ണർ ജനറലായിരുന്നപ്പോഴാണ്.

## ചാർട്ടർ നവീകരണം. എ. ഡി. 1833.

ബെൻറിങ്ക്പ്രഭു ഗവർണ്ണർ ജനറലായിരുന്ന സമയത്താണ് വീണ്ടും ചാർട്ടർ പുതുക്കിയത്. കമ്പനിയെ നിർത്തലാക്കി ഇൻഡ്യയിലുള്ള ബ്രിട്ടീഷ് വക സ്ഥലങ്ങൾ മുഴുവനും ഇംഗ്ലണ്ടിലെ ഗവൺമെന്റിന്റെ നേരിട്ടുള്ള ഭരണത്തിലാക്കണമെന്ന് ശക്തിമത്തായ ഒരു അഭിപ്രായഗതി അന്നുണ്ടായിരുന്നുവെങ്കിലും, വീണ്ടും ഒരു ഇരുപതുകൊല്ലത്തേയ്ക്കുകൂടി കമ്പനിയുടെ കാലം ദീർഘിപ്പിക്കപ്പെട്ടു. കച്ചവടകാര്യം പാടെ നിർത്തലാക്കി. ബംഗാൾ ഗവർണ്ണർജനറൽ ഇൻഡ്യയിലെ ഗവർണ്ണർജനറലായി. അദ്ദേഹത്തെ സഹായിക്കുവാനുള്ള സഭയിൽ നാലു അംഗങ്ങളെ നിയോഗിച്ചു. അവരിൽ ഒരാൾ നിയമകാര്യങ്ങളുടെ ആദ്ധ്യക്ഷ്യം നിർവ്വഹിച്ചു (Law Member). സർവ്വസൈന്യാധിപനും, ആവശ്യമുള്ള അവസരങ്ങളിൽ, സഭയിലെ ഒരംഗമായിരിക്കും. ഇൻഡ്യയിലുള്ള ഏതു ഉദ്യോഗവും വഹിക്കുന്നതിന് ഇൻഡ്യാക്കാർ യോഗ്യരാണെന്നും ഈ അവസരത്തിൽ വ്യക്തമാക്കപ്പെട്ടു. N. W. Province created (N. P.)

## ചാർട്ടർ നവീകരണം. എ. ഡി. 1853.

ഡൽഹൗസി ഗവർണ്ണർ ജനറലായിരുന്ന കാലത്തു് എ. ഡി. 1853-ൽ കമ്പനിയുടെ അധികാരപത്രം അവസാനമായി നവീകരിക്കപ്പെട്ടു. അപ്പോൾ കമ്പനിയുടെ കാലാവധി മുൻ പ്രാവശ്യങ്ങളിലെപ്പോലെ ഒരു ക്ലിപ്തകാലത്തേയ്ക്കു നിശ്ചയിക്കാതെ 'പാർലമെന്റ് മറ്റുതരത്തിൽ

നിർദ്ദേശിക്കുന്നതുവരെ' എന്നുമാത്രം നിശ്ചയിച്ചു. ഡയറക്ടർമാരുടെ എണ്ണം ഇരുപത്തിനാലിൽനിന്നു് പതിനെട്ടായി കുറച്ചു. അവരിൽ ആറുപേരെ ഇംഗ്ലണ്ടിലെ ഗവണ്മെൻറായിരിക്കും നിയമിക്കുന്നതു്. കമ്പനിയുടെ ഉദ്യോഗസ്ഥന്മാരെ പരസ്യമായി നടത്തുന്ന മത്സരപ്പരീക്ഷമൂലം തെരഞ്ഞെടുത്തു് നിയമിക്കേണ്ടതായിവന്നു. ബംഗാൾ പ്രവിശ്യയുടെ ഭരണം ഗവർണ്ണർജനറലിൻെറ ചുമതലയിൽനിന്നു വേർപെടുത്തി ഒരു ലഫ്റ്റനൻറു് ഗവർണ്ണരുടെ കീഴിലാക്കി. ഗവർണ്ണർജനറലിൻെറ സഭ, നിയമനിർമ്മാണമാവശ്യമുള്ളപ്പോൾ, ഓരോ പ്രവിശ്യയിലേയും ഈരണ്ടു പ്രതിനിധികൾ, ചീഫ്ജസ്റ്റീസ് മുതലായവർകൂടി അംഗങ്ങളായി ചേർന്നു് ഒരു നിയമസഭയായി പ്രവർത്തനംചെയ്യാം. അങ്ങനെ ഒരു ഭരണസഭയും (എക്സിക്യൂട്ടീവ് കൗൺസിലും), നിയമസഭയും (ലെജിസ്ലേറ്റീവ് കൗൺസിലും) ആവിർഭവിച്ചു.

## എ. ഡി. 1858—ലെ ആക്റ്റ്.

എ. ഡി. 1858—ൽ ഇൻഡ്യാ വിപ്ലവം അടങ്ങിയതോടുകൂടി കമ്പനിയും അവസാനിച്ചു. അന്നുമുതൽ ഇൻഡ്യയുടെ ഭരണം ഇംഗ്ലീഷ്ഗവണ്മെൻറിൻെറ നേരിട്ടുള്ള മേൽനോട്ടത്തിലായി. ഇതിലേക്കായി പാർലമെൻറ് എ. ഡി. 1858-ൽ ഇൻഡ്യയിലെ കാര്യക്ഷമമായ ഭരണത്തിനുവേണ്ടിയുള്ള നിയമം (The Act for the better Government of India) എന്ന ഒരു നിയമം പാസ്സാക്കി. ഇതിലെ വ്യവസ്ഥകൾ താഴെപ്പറയുന്നവയാണു്. (1) ഈസ്റ്റിൻഡ്യാക്കമ്പെനി നിറുത്തലാക്കി. (2) ഇൻഡ്യാഗവണ്മെൻറ് ബ്രിട്ടീഷ്രാജാവിൻെറ മേൽനോട്ടത്തിലാക്കി. (3) ഗവർണ്ണർജനറൽ, ഇൻഡ്യയിലെ 'വൈസ്രായി' (രാജാവിൻെറ പ്രതിപുരുഷൻ) കൂടിയായി. (4) ബോർഡ് ഓഫ് കൺട്രോളിൻെറ സ്ഥാനത്തു് പതിനഞ്ചംഗങ്ങളുള്ള ഒരു 'ഇൻഡ്യാകൗൺസിലും', ബോർഡിൻെറ പ്രസിഡൻറിനു പകരം ഒരു സിക്രട്ടറി ഓഫ് സ്റ്റേറ്റും നിയമിതമായി. ഈ ഇൻഡ്യാസിക്രട്ടറി ബ്രിട്ടീഷ് ക്യാബിനററിലെ ഒരംഗമായതുകൊണ്ടു് ഇൻഡ്യാഗവണ്മെൻറിൻെറ നടത്തിപ്പു് ബ്രിട്ടീഷ്

പാർലമെൻറിന്നധീനമായി. (5) വിപ്ലവത്തിൽ പങ്കെടുത്തവൎക്കു് (കൊലക്കുററം ചെയ്യാത്തവരാണെങ്കിൽ) പൊതുമാപ്പുകൊടുത്തു.

ഇതോടുകൂടി വിക്ടോറിയാ രാജ്ഞിയുടെ സുപ്രസിദ്ധമായ വിളംബരവും പുറപ്പെടുവിച്ചു.

## രാജ്ഞിയുടെ വിളംബരം.

ക്ഷുബ്ധമായിരുന്ന ഇൻഡ്യയിലെ അന്തരീക്ഷത്തിൽ പ്രശാന്തിയും ഇൻഡ്യയിലെ ജനതയ്ക്കു് വേണ്ട ഉത്തേജനവും നൽകണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണ് എ. ഡി. 1858 നവംബർ 1–ാംതീയതി വിക്ടോറിയാരാജ്ഞിയുടെ വിളംബരം പ്രസിദ്ധപ്പെടുത്തിയതു്. വളരെ ആദർശമാഹാത്മ്യമുള്ള ഈ പ്രമാണത്തിൽ പ്രധാനമായി മൂന്നു വാഗ്ദാനങ്ങൾ ഉണ്ടായിരുന്നു.

1. നാട്ടുരാജാക്കന്മാരുമായി ചെയ്തിരുന്ന സകല സന്ധികളും, കരാറുകളും പരിപൂർണ്ണമായി നിറവേററപ്പെടും.

2. മതസഹിഷ്ണുതയുടെ അടിസ്ഥാനത്തിലായിരിക്കും ഇൻഡ്യാഗവണ്മെൻറിന്റെ സകല പരിപാടികളും പ്രവൎത്തനങ്ങളും. ജാതിഭേദങ്ങളും, വർഗ്ഗീയമനോഭാവവും പൊതുകാര്യങ്ങളിൽ തള്ളിക്കയറാൻ അനുവദിക്കുന്നതല്ല.

3. ദത്താപഹാരനയം പരസ്യമായി പരിത്യജിക്കപ്പെട്ടു.

---

# അദ്ധ്യായം 2.

## പുരോഗമനോന്മുഖങ്ങളായ പരിഷ്കാരങ്ങൾ.

എ. ഡി. 1813–ൽ ഹേസ്റ്റിങ്സ്പ്രഭു ഇൻഡ്യയിലെ ഗവർണ്ണർജനറലായി വന്നകാലം മുതൽ എ. ഡി. 1858–ൽ കമ്പനിയുടെ ചരിത്രം സമാപിക്കുന്നതുവരെ ഓരോരോ

ഗവർണ്ണർജനറൽമാരുടെയും ഭരണകാലങ്ങളിൽ നടപ്പിലാക്കിയ പരിഷ്കാരങ്ങളെക്കുറിച്ചാണ് ഈ അദ്ധ്യായത്തിൽ വിവരിക്കുന്നതു്. ഈ കാലഘട്ടത്തിനിടയ്ക്കു് ഇൻഡ്യയിലെ ഭരണകൂടം, വിദ്യാഭ്യാസം, സമുദായസ്ഥിതി എന്നിവയിൽ പല മാററങ്ങളുണ്ടായി.

## ഹേസ്റ്റിങ്ങ്സ് പ്രഭുവിന്റെ പരിഷ്കാരങ്ങൾ—ഏ. ഡി. 1813 ഏ. ഡി. 1823.

ഹേസ്റ്റിങ്ങ്സ് പ്രഭു ഒന്നാമതായി കമ്പനിയുടെ സാമ്പത്തികനില ഭദ്രമാക്കുന്നതിന് പര്യാപ്തങ്ങളായ പരിപാടികൾ ആസൂത്രണം ചെയ്തു. രണ്ടാമതായി നീതിന്യായഭരണനിർവ്വഹണത്തിനുവേണ്ടി ചില നടപടികൾ കൈക്കൊണ്ടു. ബ്രിട്ടീഷ് ജഡ്ജിമാരുടെ ആദ്ധ്യക്ഷ്യത്തിൽ നടന്നുവന്നിരുന്ന പ്രോവിൻഷ്യൽ കോടതികളിൽ ജോലിത്തിരക്ക് കൂടുതലായി കാണുകനിമിത്തം പഴയ പഞ്ചായത്തുകൾ പുനരുജ്ജീവിപ്പിച്ച് അവയുടെ അധികാരങ്ങളും സ്ഥാനവും വിപുലമാക്കി. മൂന്നാമത്, കോൺവാലിസിന്റെ റവന്യൂ ജുഡീഷ്യൽ വകുപ്പുവിഭജനം രണ്ടിന്റെയും കാര്യക്ഷമതയ്ക്കു കോട്ടം വരുത്തുന്നതായി കണ്ടതിനാൽ, കളക്ടർ, ഡിസ്ട്രിക്ട് മജിസ്ട്രേട്ട് എന്നീ ഉദ്യോഗങ്ങൾ വീണ്ടും സംയോജിപ്പിച്ചു. നാലാമത് പോലീസ് നിയമാവലി പരിഷ്കരിച്ചു. മദ്രാസിലും, ബോംബേയിലും അതിപ്രധാനങ്ങളായ രണ്ടുതരം ഭൂവുടമസമ്പ്രദായങ്ങൾ സ്ഥാപിച്ചു. മദ്രാസിലെ അന്നത്തെ ഗവർണ്ണറായ സർ തോമസ് മൺറോ റയട്ടുവാരി (Ryotwari) സമ്പ്രദായംമൂലം അവിടത്തെ കുടിയാന്മാർക്കും, ബോംബേയിൽ എൽഫിൻസ്റ്റൺ ഏതാണ്ട് ഇതുപോലെയുള്ള സർവ്വേടെന്യൂവർ (Survey tenure) എന്ന സമ്പ്രദായംകൊണ്ട് അവിടത്തെ കുടിയാന്മാർക്കും ജന്മിമാരിൽനിന്നും രക്ഷയുണ്ടാക്കിക്കൊടുത്തു. ആഗ്രായിലും ഇതുപോലെയുള്ള വ്യവസ്ഥകൾ ചെയ്തു. ഹേസ്റ്റിങ്ങ്സ് പ്രഭുവിന്റെ സുപ്രധാനമായ മറെറാരുനേട്ടം നാട്ടുഭാഷാഭ്യസനത്തിനും പത്രപ്രവർത്തനത്തിനും അദ്ദേഹം കൊടുത്ത പിന്തുണയാണ്. അദ്ദേഹ

ത്തിന്റെ പ്രോത്സാഹനംകൊണ്ട് ബംഗാളിൽ 'നാട്ടുഭാഷാ വിദ്യാലയങ്ങൾക്കും, ഇൻഡ്യയിലെ ആദ്യത്തെ, വർത്തമാനപ്പത്രത്തിനും പ്രചോദനം ലഭിച്ചു.



## ബെൻറിങ്ക് പ്രഭുവിന്റെ പരിഷ്കാരങ്ങൾ—എ. ഡി. 1828—എ. ഡി. 1835.

സമാധാനപ്രിയനും, ഉൽപ്പതിഷ്ണുവുമായ ബെൻറിങ്ക് പ്രഭുവിന്റെ മുദ്രാവാക്യം 'ബ്രിട്ടീഷ് മഹിമ ഇൻഡ്യയുടെ സന്തുഷ്ടിയിൽ,' എന്നായിരുന്നു. ഇദ്ദേഹത്തിന്റെ പരിഷ്കാരങ്ങളെ സാമ്പത്തികം, സാമുദായികം, ഭരണപരം, വിദ്യാഭ്യാസപരം എന്നിങ്ങനെ നാലായി വിഭജിക്കാം.

<u>സാമ്പത്തികം:</u>—അദ്ദേഹത്തിന്റെ മുൻഗാമിയായ ആമേഴ്സ്റ്റ് പ്രഭുവിന്റെ കാലത്തു നടന്ന ഒന്നാം ബർമ്മായുദ്ധം ഖജനാവിനെ വളരെ ശോഷിപ്പിച്ചിരുന്നു. തൽപരിഹാരാർത്ഥം വ്യയന്യൂനീകരണവും ആദായവർദ്ധനവും അത്യന്താപേക്ഷിതമായി അദ്ദേഹത്തിനു തോന്നി. ചെലവു കുറയ്ക്കുന്നതിനായി അനാവശ്യമായ പല ഉദ്യോഗങ്ങളും സൈനികർക്കു കൊടുത്തുവന്ന അധികത്തുകയും (half batta or field allowances) അവരുടെ എതിർപ്പിനെ വകവയ്ക്കാതെ നിർത്തൽ ചെയ്തു. വരവു വർദ്ധിപ്പിക്കുന്നതിന് കച്ചവടസൗകര്യങ്ങൾ വർദ്ധിപ്പിക്കുകയും, മാൾവാപ്രദേശത്തു നടന്നുവന്ന കറുപ്പുകച്ചവടത്തിന് ഒരു പുതിയ വ്യവസ്ഥ നടപ്പിലാക്കുകയും, വ്യാജവ്യാപാരം തടയുകയും ചെയ്തു. അന്നു വടക്കുപടിഞ്ഞാറൻ പ്രദേശമെന്നറിയപ്പെട്ടിരുന്ന ഇപ്പോഴത്തെ ഉത്തരപ്രദേശത്ത് ഒരു പുതിയ വ്യവസ്ഥ ചെയ്തു റവന്യൂ വർദ്ധിപ്പിച്ചു.

<u>സാമുദായികം:</u>—തഗ്ഗുകൾ എന്നറിയപ്പെട്ടിരുന്ന കവർച്ചസംഘത്തെ അദ്ദേഹം അമർച്ചചെയ്തു. പാശ്ചാത്യവിദ്യാസമ്പന്നരും വിശാലവീക്ഷണംകൊണ്ട് ഇൻഡ്യയിലെ ജനസാമാന്യത്തിനിടയിൽ സമുന്നതമായ സ്ഥാനം ആർജ്ജിച്ചിട്ടുണ്ടായിരുന്നവരുമായ രാജാ റാംമോഹൻ റായി, മഹാകവി ടാഗോറിന്റെ പിതാമഹനായ ദ്വാരകനാഥടാഗോർ മുതലായ ഉൽപ്പതിഷ്ണുക്കളുടെ സഹകരണത്തോടെ വളരെ കാലമായി ഇവിടെ നടപ്പിൽ ഇരുന്നിരുന്ന സതി, നരബലി, ശിശുവധം മുതലായ സാമുദായിക ദുരാചാരങ്ങൾ ബെൻറിങ്ക് പ്രഭു നിയമംമൂലം നിർത്തലാക്കി. അടിമകളുടെ സ്ഥിതിയിൽ ഭേദം വരുത്താനും അദ്ദേഹം യത്നിച്ചു.

<u>ഭരണപരമായ പരിഷ്കാരങ്ങൾ.</u>

കോൺവാലിസ് സ്ഥാപിച്ച പ്രൊവിൻഷ്യൽ സർക്യൂട്ടുകോടതികൾ ശരിയായി പ്രവർത്തിക്കുന്നില്ലെന്നു ബോദ്ധ്യമായതുകൊണ്ട് ബെൻറിങ്ക് പ്രഭു അവ നിർത്തലാക്കി കൂടുതൽ ഇൻഡ്യാക്കാരെ ജഡ്ജിമാരായി നിയമിക്കുകയും

അവൎക്ക് വേണ്ടത്ര ശമ്പളം, അധികാരങ്ങൾ, സ്ഥാനമഹിമ ഇവയുണ്ടാക്കികൊടുക്കുകയും ചെയ്തു. മജിസ്ത്രേട്ടന്മാരുടേയും കളക്ടറന്മാരുടേയും കൃത്യനിൎവ്വഹണത്തിൽ മേൽനോട്ടം വഹിക്കുന്നതിന് കമ്മീഷണറന്മാരെ നിയമിക്കയുംചെയ്തു. കോടതികളിൽ അതാതു സ്ഥലങ്ങളിലെ ഭാഷകൾ തന്നെ പേൎഷ്യൻ ഭാഷയ്ക്കു പകരം ഉപയോഗിച്ചുകൊള്ളുവാനനുവാദം നൽകി.

## വിദ്യാഭ്യാസപരിഷ്ക്കാരങ്ങൾ.

എ. ഡി. 1813-ലെ ചാൎട്ടർ ആക്റ്റിൽ ഇൻഡ്യക്കാരുടെ വിദ്യാ[illegible] സന്താനത്തിനായി ഒരു ലക്ഷംരൂപാ കമ്പനി ചെലവു ചെയ്യണമെന്നു നിൎദ്ദേശിച്ചിരുന്നുവല്ലോ. ഏതു തരത്തിലുള്ള വിദ്യാഭ്യാസം—പാശ്ചാത്യമോ പൗരസ്ത്യമോ—ആണ് ഭാരതീയരുടെ പുരോഗതിക്ക് ഏറ്റവും അനുയോജ്യമായതെന്നുള്ള പ്രശ്നം ബെൻറിങ്കിന്റെ കാലത്ത് ഉദിച്ചു. ഗവൎണ്ണർ ജനറലിന്റെ കൗൺസിലിൽ അന്ന് 'ലാമെമ്പർ' സ്ഥാനം അലങ്കരിച്ചിരുന്നയാളും, പ്രസിദ്ധനായ ഇംഗ്ലീഷ് സാഹിത്യകാരനുമായ മെക്കാളിപ്രഭുവും, രാജാ റാംമോഹൻ റായിയെപ്പോലെ പുരോഗമനവാദികളായ ഭാരതീയരും പാശ്ചാത്യവിദ്യാഭ്യാസമായിരിക്കും നല്ലതെന്നു വാദിച്ചു. മറുഭാഗത്തു നിന്ന് ഇതിനു വിപരീതമായും സുശക്തമായ അഭിപ്രായപ്രകടനം ഉണ്ടായി. ബെൻറിങ്കിന്റെ വ്യക്തിപരമായ അഭിപ്രായവും ആദ്യത്തെ കൂട്ടരുടെ വശത്തായിരുന്നു. മെക്കാളിയുടെ അദ്ധ്യക്ഷതയിൽ ഒരു കമ്മിററി നിയമിക്കപ്പെട്ടു. മെക്കാളിയുടെ റിപ്പോൎട്ട് (minutes) ഗവണ്മെൻറ സ്വീകരിക്കുകയും ഈ നാട്ടിൽ പാശ്ചാത്യരീതിയിൽ ഇംഗ്ലീഷ് ഭാഷ മാത്രമല്ല, ശാസ്ത്രം, കലകൾ, തത്വചിന്ത മുതലായവയും ചേൎന്നുള്ള വിദ്യാഭ്യാസം ആരംഭിക്കുവാൻ നിശ്ചയിക്കുകയും ചെയ്തു. ഈ നിശ്ചയം ചില പ്രകാരത്തിൽ അപലപനീയമായിരുന്നു. എന്തുകൊണ്ടെന്നാൽ ഇംഗ്ലീഷ് വിദ്യാഭ്യാസം ഇവിടത്തെ ഭാഷകളുടെയും സംസ്കാരത്തിന്റെയും വളൎച്ചയ്ക്കു വിഘാതം വരുത്തി. എങ്കിലും പാശ്ചാത്യസാഹിത്യം, ശാസ്ത്രം, രാഷ്ട്രമീമാംസ ഇവ നമുക്ക്

എത്രയെത്ര അമൂല്യരത്നങ്ങളായിട്ടാണ് തീൎന്നിട്ടുള്ളത് എന്നും നാം ഓൎക്കേണ്ടതാണ്. ഗവൺമെൻറിൻെറ ഈ നിശ്ചയത്തിൽ നിന്നുമാണ് ഏ. ഡി. 1835-ൽ കൽക്കട്ടാ മെഡിക്കൽ കാളേജ് ഉണ്ടായത്. ബെൻറിങ്കിൻെറ കാലത്തിന്നു ശേഷം ഈ നാട്ടിൽ ഇംഗ്ലീഷ് വിദ്യാഭ്യാസം നല്ല പോലെവളരുകയും ഏ. ഡി. 1857-ൽ ബാംബേ, കൽക്കട്ട, മദ്രാസ് എന്നിവിടങ്ങളിൽ ഓരോ സൎവ്വകലാശാലകൾ സ്ഥാപിതമാവുകയും ചെയ്തു.

## എല്ലൻബറോ പ്രഭുവിൻെറ പരിഷ്കാരം.

ഏ. ഡി. 1843-ൽ ഇദ്ദേഹം അടിമവ്യാപാരം നിയമവിരുദ്ധമായ ഒരേൎപ്പാടാക്കി.

## ഡൽഹൌസി പ്രഭുവിൻെറ പരിഷ്കാരങ്ങൾ. ഏ.ഡി.1848— ഏ. ഡി. 1856.

രാജ്യനന്മയ്ക്കായി അശ്രാന്തപരിശ്രമംചെയ്ത ബ്രിട്ടീഷ് ഭരണമേധാവികളുടെ കൂട്ടത്തിൽ ഡൽഹൌസിപ്രഭുവിന്ന് ബെൻറിങ്ക് പ്രഭുവിനെപ്പോലെയും വെല്ലസ്ലി പ്രഭുവിനെപ്പോലെയും സമുന്നതമായ ഒരു സ്ഥാനമുണ്ട്. വെല്ലസ്ലി പ്രഭുവിനെപ്പോലെ ബ്രിട്ടീഷിൻഡ്യയുടെ സീമകൾ വിശാലമാക്കുന്നതിലും, ബെൻറിങ്കിനെപ്പോലെ രാജ്യക്ഷേമം വൎദ്ധിപ്പിക്കുന്നതിന്നുതകുന്ന പരിഷ്കാരങ്ങൾ ആവിഷ്കരണം ചെയ്യുന്നതിലും, ഡൽഹൌസിപ്രഭു ശ്രദ്ധചെലുത്തി. പൊതുജനോപയോഗയോഗ്യമായ പല പദ്ധതികളും അദ്ദേഹം തയ്യാറാക്കി. അക്കൂട്ടത്തിൽ ഗ്രാൻഡ്ട്രങ്ക്റോഡ്, ബാരിദോഅബ് കനാൽ, ഇവ പ്രത്യേകം പറയേണ്ടവയാണ്. ഇത്തരം പണികളുടെ നിൎവ്വഹണത്തിനായി ഒരു പൊതുമരാമത്തു ഡിപ്പാൎട്ടുമെൻറ് ഏൎപ്പെടുത്തി. ഇതിലേക്കാവശ്യമുള്ള എഞ്ചിനീയറന്മാരെ പരിശീലിപ്പിച്ചെടുക്കുന്നതിന്ന് ഒരു പ്രത്യേകസ്ഥാപനവും അദ്ദേഹം നിൎമ്മിച്ചു.

റെയിൽവേ, കമ്പിത്തപാൽ, അരയണയ്ക്ക് എഴുത്തുകൾ എതു ഭാഗത്തും അയയ്ക്കുന്നതിന്ന് തപാൽ മുതലായ പരിഷ്കാരങ്ങളും ഇദ്ദേഹത്തിൻെറ രാജ്യക്ഷേമതൽപ്പരതയ്ക്കു



സാക്ഷ്യം വഹിക്കുന്നു. ഇവ ഇൻഡ്യയുടെ പുരോഗമനത്തിന് എത്രമാത്രം ആവശ്യമായിരുന്നുവെന്നുള്ളത് പ്രത്യേകം പറയേണ്ടതില്ലല്ലോ.

വിദ്യാഭ്യാസ വിഷയത്തിലും ഡൽഹൗസി ശ്രദ്ധിച്ചു. 1854-ൽ ബോർഡ് ഓഫ് കൺട്രോൾ പ്രസിഡൻറായിരുന്ന സർ ചാൾസ് വുഡ് (Sir Charles Wood) അയച്ച ഒരു പ്രസിദ്ധ നിർദ്ദേശ (Despatch) മനുസരിച്ച് ഇൻഡ്യയിലെ വിദ്യാഭ്യാസവകുപ്പ സംവിധാനം ചെയ്യപ്പെട്ടു. നാട്ടിൽ അനേകായിരം നാട്ടുഭാഷാവിദ്യാലയങ്ങൾ സ്ഥാപിച്ചു. സഹായധനം നൽകി വിദ്യാലയങ്ങളെ വേണ്ടവിധം പ്രോത്സാഹിപ്പിക്കുകയും ചെയ്തു.

ഇപ്രകാരമുള്ള പരിഷ്കാരങ്ങൾമൂലം ഈസ്റ്റിൻഡ്യാക്കമ്പെനി രാജ്യത്തിൽ കുറെയൊക്കെ അഭിവൃദ്ധിയുണ്ടാക്കി.

————

## അദ്ധ്യായം 3.

### ഇൻഡ്യയുടെ സാമ്പത്തികാപകർഷം.

ഈസ്റ്റിൻഡ്യാക്കമ്പനി ഇൻഡ്യയിൽ നടപ്പിലാക്കിയ സാമുദായികവും, ഭരണപരവും, വിദ്യാഭ്യാസപരവുമായ പരിഷ്കാരങ്ങളെയും, അവയുടെ ഫലമായി ഉണ്ടായ അല്പാല്പമായ അഭിവൃദ്ധിയെയും പററി കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചുവല്ലോ. എന്നാൽ അതേ സമയംതന്നെ ഇൻഡ്യൻ ജനതയുടെ സാമ്പത്തികനിലയിൽ അതിദയനീയമായ അപകർഷം ഉണ്ടായ വസ്തുതയും ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. പ്ലാസി യുദ്ധം നടന്ന ഏ. ഡി. 1757-നും, ഇൻഡ്യാവിപ്ലവം നടന്ന ഏ. ഡി. 1857-നും ഇടയ്ക്കുള്ള ഒരു ശതാബ്ദക്കാലം പരിശോധിക്കുക തന്നെ.

ഇൻഡ്യ പ്രധാനമായും ഒരു കൃഷികരാജ്യമാണെന്നും വ്യവസായങ്ങൾ ഇവിടെ ഒരു കാലത്തും അധികമായി വളർന്നു വന്നിട്ടില്ലെന്നും നാം സാധാരണമായി കേട്ടു വരാറുണ്ടല്ലോ. എന്നാൽ ഇതു് ശരിയല്ല. വളരെ പുരാതന കാലംമുതൽ ഇവിടെ ധാരാളം വ്യവസായങ്ങൾ ഉണ്ടായിരുന്നുവെന്നും ദൂരദേശങ്ങളിലുള്ള വിപണികളിൽ നമ്മുടെ വ്യവസായോൽപ്പന്നങ്ങൾക്കു് നല്ല വില കിട്ടിയിരുന്നുവെന്നുമുള്ളതിനു് വേണ്ട തെളിവുകളുണ്ടു്. ഏ. ഡി. ഒന്നാം ശതാബ്ദത്തിൽ റോമൻസാമ്രാജ്യത്തിൽ ജീവിച്ചിരുന്ന പ്ലിനി ഇൻഡ്യയിലെ ഉൽപ്പന്നങ്ങൾ റോമൻ സാമ്രാജ്യത്തിലേയ്ക്കും റോമിലെ വെള്ളിയും സ്വർണ്ണവും ഇൻഡ്യയിലേയ്ക്കും പ്രവഹിച്ചുകൊണ്ടിരിക്കുന്നതിനെപ്പററി വിലപിച്ചെഴുതിയിരിക്കുന്നു. പതിനെട്ടാം നൂററാണ്ടിലും ഇതേ പ്രകാരം പല ഇംഗ്ലീഷുകാരും എഴുതിയിട്ടുണ്ടു്. ഇതുകളിൽനിന്നും നാനാ പ്രകാരത്തിലുള്ള മററനേകം രേഖകളിൽനിന്നും നാം ഒരേ നിഗമനത്തിൽ എത്തിച്ചേരുന്നു. അതായതു് ഇൻഡ്യ പൗരാണികകാലംമുതൽതന്നെ വ്യവസായപരമായി ഒരു നല്ല സ്ഥാനം ആർജ്ജിച്ചിരുന്നുവെന്നും

ഒരു സ്ഥാനം നഷ്ടമായതു് പതിനെട്ടാംനൂററാണ്ടിന്റെ മദ്ധ്യത്തിനും പത്തൊൻപതാം നൂററാണ്ടിന്റെ മദ്ധ്യത്തിനു മിടയ്ക്കായിരുന്നുവെന്നുമാണു്.

പ്രധാനപ്പെട്ട ഇൻഡ്യൻവ്യവസായങ്ങൾ നെയ്ത്തു്, ലോഹവേല, കടലാസും കാലിക്കോയും നിർമ്മാണം, ചായവേല (dyeing) മുതലായവയായിരുന്നു. ഇവയിൽ ഏററവും മുന്നണിയിൽ നിന്നിരുന്നതു് നെയ്ത്തായിരുന്നു. ഡാക്കായിലെയും ബംഗാളിലെയും മസ്ലിൻ പട്ടുകൾ, കാഷ്മീറിലെ പട്ടുകൾ മുതലായവ മിക്ക പാശ്ചാത്യരാജ്യങ്ങളിലും വളരെ വിലമതിക്കപ്പെട്ടിരുന്നു. ഈസ്റ്റിൻഡ്യാക്കമ്പനി ആദ്യകാലങ്ങളിൽ ഇവിടെ നിന്നും ഇവിടത്തെ തുണിത്തരങ്ങളും, കുരുമുളകു്, ഏലം മുതലായ അസംസ്കൃത സാധനങ്ങളുടെ കൂട്ടത്തിൽ ധാരാളമായി കയററിക്കൊണ്ടു പൊയ്ക്കൊണ്ടിരുന്നു. യൂറോപ്യൻ വിപണികളിൽ ഇവയെല്ലാം നല്ല വിലയ്ക്കു് വിററഴിയുകയും പകരം അവിടത്തെ ധനം (സ്വർണ്ണം, വെള്ളി) ധാരാളമായി ഇങ്ങോട്ടൊഴുകിക്കൊണ്ടിരിക്കുകയും ചെയ്തു. പ്ലാസിയുദ്ധം നടന്ന ഏ. ഡി. 1757-ൽ മുർഷിദബാദു് എന്ന നഗരം ജനബാഹുല്യത്തിലും മികച്ച ധനസ്ഥിതിയിലും ലണ്ടൻനഗരത്തോടു തുല്യമാണെന്നു് ക്ലൈവ് വ്യവരിച്ചിരിക്കുന്നു.

ക്രമേണ ഇതെല്ലാം മാറിത്തുടങ്ങി. കമ്പനിയുടെ ആധിപത്യം ഇവിടെ വികസിച്ചു വന്നതോടുകൂടി നമ്മുടെ സാമ്പത്തികസ്ഥിതി അധഃപതിച്ചു തുടങ്ങി. ഇതിനു് പ്രധാന കാരണക്കാർ ബ്രിട്ടീഷുകാർ തന്നെയായിരുന്നു. ഇൻഡ്യയിൽ നിന്നുള്ള സാധനങ്ങൾ (വ്യവസായോൽപ്പന്നങ്ങൾ) ആവശ്യത്തിൽ അധികമെന്നു വരുത്തുന്നതിനും അതുപോലെതന്നെ അവരുടെ വ്യാപാരശാലകളിൽ നിന്നു് ഇറങ്ങുന്നസാധനങ്ങൾ ഈ രാജ്യത്തേയ്ക്കു് പ്രവഹിപ്പിക്കുന്നതിനും വേണ്ട സകല നടപടികളും അവരെടുത്തു. അവർക്കു് അങ്ങനെ ചെയ്യുവാനുള്ള അധികാരവും ശക്തിയും കിട്ടിക്കഴിഞ്ഞിരുന്നു. ഇംഗ്ലണ്ടിലെ വ്യവസായ വിപ്ളവം (Industrial Revolution) നിർബാധം പുരോഗമിക്കുന്ന കാലമായിരുന്നു അതു്. അവരുടെ വളർന്നുവന്ന വ്യവസായശാലകളിലെ

ക്കാവശ്യമായ അസംസ്കൃതസാധനങ്ങൾ (Raw materials) ഇൻഡ്യയിൽ നിന്നു അങ്ങോട്ടും അവിടെ നിന്നും അവർ നിർമ്മിച്ച സാധനങ്ങൾ ഇങ്ങോട്ടും ഒഴുകിത്തുടങ്ങി. ഇൻഡ്യയിലെ ധനമെല്ലാം വെളിയിലേക്ക് പ്രവഹിച്ചു. ഇംഗ്ലണ്ടിലെ വ്യവസായങ്ങൾ, പ്രത്യേകിച്ച് നെയ്ത്തു വ്യവസായം യന്ത്രോപകരണങ്ങൾ കൊണ്ടാണ് നടത്തിത്തുടങ്ങിയത്. ഇവിടത്തേത് മിക്കവാറും യന്ത്രങ്ങൾ ഇല്ലാതെ കൈവേല കൊണ്ടുമായിരുന്നു. എന്നിട്ടും നമ്മുടെ ഉൽപ്പന്നങ്ങൾ പാശ്ചാത്യവിപണികളിൽ ലവലേശം പിന്മാറിക്കൊടുത്തില്ല. അപ്പോൾ ഇംഗ്ലീഷുഗവണ്മെൻറ് നിയമങ്ങളുണ്ടാക്കി ഇൻഡ്യൻ വ്യവസായങ്ങളെ തടസ്സപ്പെടുത്താൻ തുടങ്ങി. ഇൻഡ്യൻ സാധനങ്ങൾ ഇംഗ്ലണ്ടിൽ നിരോധിക്കപ്പെട്ടു. അതേ സമയം ഇംഗ്ലീഷ് ഉൽപ്പന്നങ്ങളെ ഇംഗ്ലീഷുകാർ ഈ നാട്ടിൽ പ്രോത്സാഹിപ്പിക്കുകയും ചെയ്തു. യന്ത്രസാമഗ്രികൾ ഇവിടെ ഇറക്കാൻ പാടില്ലെന്നും അവർ നിയമ സൃഷ്ടിച്ചു.

നെയ്ത്തു വ്യവസായങ്ങളിലേർപ്പെട്ടിരുന്ന അനേകായിരം തൊഴിൽവിദഗ്ദ്ധന്മാർ (Artisans and craftsmen) പെട്ടെന്നു ഉപജീവനമാർഗ്ഗമില്ലാതെ വലിയ കഷ്ടതയിലായി. കലശലായ ക്ഷാമം നാട്ടിൽ പരക്കുകയും സാധുക്കളായ തൊഴിൽക്കാർ ആയിരക്കണക്കിന് മരിക്കുകയു ചെയ്തു. എ. ഡി. 1834-ൽ ഇൻഡ്യാഗവർണ്ണർജനറലായിരുന്ന ബെൻറിങ്ക് പ്രഭു ഇങ്ങനെ എഴുതി: “വാണിജ്യചരിത്രത്തിൽ (ഇൻഡ്യയിലെ നെയ്ത്തുകാരുടെ) ദുരിതാവസ്ഥയ്ക്കു തുല്യമായി മറെറാന്നും തന്നെ കാണുകയില്ല. തുണിനെയ്ത്തുകാരുടെ എല്ലുകൾ ഇൻഡ്യയിലെ സമതലപ്രദേശങ്ങളെ വെളുപ്പിക്കുന്നു.”

നഗരങ്ങൾ ഉപേക്ഷിച്ചു അവർ നാട്ടിൻപുറങ്ങളിലേയ്ക്കു കടന്നു. അവരിൽ പലരും കൃഷിക്കാരായി. കൃഷിത്തൊഴിലിൽ അപ്പോൾത്തന്നെ അനേകലക്ഷം പേർ ഏർപ്പെട്ടിരുന്നു. ഇവരുംകൂടി ആയപ്പോൾ ആ തൊഴിലിലുള്ളവരുടെ എണ്ണം വളരെയധികമായി. പണ്ഡിററ് ജവഹർലാൽ നെഹ്റു ഇതിനെപ്പററി ഇങ്ങനെ എഴുതിയിരിക്കുന്നു.

"ഭൂമിയിലേക്കുള്ള ജനങ്ങളുടെ പോക്ക് അതിന്റെ കഴിവുകളെ അതിലംഘിച്ചുവെങ്കിലും ഒന്നിനൊന്നു കൂടിക്കൊണ്ടിരുന്നു. ഇതാണ് ഇൻഡ്യയിലെ ഇന്നത്തെ പ്രശ്നങ്ങളുടെ എല്ലാം അടിത്തട്ടിലുള്ള വസ്തുത."

വ്യവസായങ്ങൾ നശിച്ചതോ, നശിപ്പിച്ചതോ പോലെതന്നെ, ഭൂഉടമ, കൃഷി, മുതലായവയിലും നാശകരങ്ങളായ പല പരിവർത്തനങ്ങളും ഇക്കാലത്തു് സംഭവിച്ചു. സെമിന്ദാരിസമ്പ്രദായം ബ്രിട്ടീഷുകാർ ഉണ്ടാക്കിവച്ചതാണ്. മുഗൾസാമ്രാജ്യത്തിലും, അതിനുമുമ്പേയും ഇവിടെ സെമിന്ദാരന്മാർ എന്ന ഒരുതരം ഇടത്തരക്കാർ ഉണ്ടായിരുന്നില്ല. മുഗൾസാമ്രാജ്യത്തിൽ കരം പിരിക്കാൻ കരക്കുത്തകക്കാർ (Revenue farmers) ഉണ്ടായിരുന്നു. അവർ മുഗളരുടെ അധഃപതനത്തോടെ പാരമ്പര്യാവകാശക്കാരുമായിത്തീർന്നു. എന്നാൽ കോൺവാലീസ് പ്രഭുവിന്റെ ശാശ്വതനികുതി വ്യവസ്ഥപ്രകാരം ഉണ്ടായ സെമിന്ദാരന്മാർപോലെയുള്ളവരാണ് ഇക്കൂട്ടരെന്നു് തെററിദ്ധരിക്കരുതു്. ഇങ്ങനെ ഒരു കൂട്ടം ആളുകളെ നിയോഗിച്ചതിന്റെ രഹസ്യം ബെൻറിങ്ക് പ്രഭുവിന്റെ ഒരു ലേഖനത്തിൽ പറയുന്നു. "ബ്രിട്ടീഷ് ഭരണം തുടർന്നുപോകുന്നതിൽ വളരെ ആകാംക്ഷയുള്ളവരും, സ്ഥലവാസികളുടെമേൽ വളരെ സ്വാധീനതാശക്തിയുള്ളവരുമായ ഒരു വലിയ വിഭാഗം ജന്മിമാരെ ഈ (ശാശ്വതനികുതി)വ്യവസ്ഥ സൃഷ്ടിച്ചിട്ടുണ്ട്." കൃഷകരുടെ നിലയും, വ്യവസായത്തിലേർപ്പെട്ടിരുന്നവരുടേതിനോടൊപ്പം അധഃപതിച്ചു. ക്ഷാമങ്ങളും നിർദ്ധനതാവും നാട്ടിൽ പരന്നു.

ഇൻഡ്യയിലെ മററനേകം തൊഴിലുകളും നശിച്ചു. തഞ്ചാവൂർ, പൂനാ, കാശി മുതലായ സ്ഥലങ്ങളിലെ ഓട്, ചെമ്പ് മുതലായ ലോഹങ്ങൾകൊണ്ടുള്ള പണികൾ, ആഭരണങ്ങളുടെ നിർമ്മാണം, കൊത്തുവേലമുതലായവയും ക്രമേണ അധഃപതിച്ചു. കപ്പൽനിർമ്മാണത്തിൽ ഈ രാജ്യക്കാർക്കുണ്ടായിരുന്ന സ്ഥാനവും നഷ്ടപ്പെട്ടു.

ഏവംവിധങ്ങളായ അപകർഷത്തിന് ബ്രിട്ടീഷുഗവൺമെൻറ് എത്രത്തോളം ഉത്തരവാദികളാണെന്നുള്ളതിനെ

പ്പററി അഭിപ്രായവ്യത്യാസമുണ്ട്. ഡാക്ടർ റഷ്ബ്രൂക്ക് വില്യംസ് പറയുന്നു: *"ഇൻഡ്യയിലെ വ്യവസായികളെ നൂതനവുംക്രമാധികഗുണങ്ങളുള്ളതും യന്ത്രശക്തിയാൽ നടത്തപ്പെടുന്നതും ആയ ബ്രിട്ടീഷുവ്യവസായങ്ങളുടെ ആക്രമണത്തിൽനിന്നു രക്ഷിക്കാൻ നടപടി എടുക്കാത്തതിനു ബ്രിട്ടീഷ് അധികാരികളെ കുററപ്പെടുത്തുന്നവർ അക്കാലത്തെ രാജ്യതന്ത്രജ്ഞന്മാർ ഈ വിഷയങ്ങളെ ശുദ്ധമേ നവീന നിലയിൽനിന്നാണു് നിരീക്ഷണംചെയ്തതെന്നു സമ്മതിക്കാതെ തരമില്ല-" എന്നാൽ ബ്രിട്ടീഷുകാർക്കു് അവരുടെ സ്വന്തം വ്യവസായങ്ങളെ സംരക്ഷിക്കുവാനുള്ള അറിവു് അന്നുണ്ടായിരുന്നുവെന്നു നമുക്കു പ്രയാസം കൂടാതെ കാണാവുന്നതാണു്. ഏതായാലും ബ്രിട്ടീഷ്ഇൻഡ്യയുടെ സീമകൾ വികസിച്ചുവരുന്തോറും രാജ്യത്തിന്റെ സാമ്പത്തികനില അധഃപതിച്ചുവെന്നുള്ളതും, ഇതു പരിഹരിക്കുന്നതിനായി അവർ വളരെയൊന്നും ചെയ്തില്ലായെന്നുള്ളതും പ്രസ്താവ്യമാണു്. ബ്രിട്ടീഷിൻഡ്യൻഭരണകർത്താക്കന്മാരിൽ വളരെ സമർത്ഥനെന്ന പേർ ആർജ്ജിച്ച സർ ചാറൽസ് മെററ്ക്കാഫ് എ. ഡി. 1830-ൽ ഇൻഡ്യയിൽ കണ്ടതായി വിവരിക്കുന്ന സുശക്തവും ഐശ്വര്യസംപൂർണ്ണവുമായ ഗ്രാമീണസമുദായങ്ങൾ പത്തൊൻപതാം നൂററാണ്ടിന്റെ രണ്ടാമത്തെ അർദ്ധഭാഗത്തോടെ വളരെ താഴ്ന്ന ഒരു നിലയിൽ എത്തിച്ചേർന്നു. ഏകദേശം രണ്ടായിരം കൊല്ലത്തോളം വാണിജ്യലോകത്തു് അസൂയാർഹമായ ഒരു സ്ഥാനം കൈവശപ്പെടുത്തിയിരുന്ന ഇൻഡ്യ ഇക്കാലത്തു് ക്രമേണ പാശ്ചാത്യരാജ്യങ്ങളിലേക്കു വേണ്ട അസംസ്കൃതസാധനങ്ങൾ നിർമ്മിക്കുന്നതിനും അവിടെനിന്നുള്ള സംസ്കൃതസാധനങ്ങൾ വിററഴിക്കുന്നതിനുമുള്ള ഒരു കമ്പോളമായി അധഃപതിച്ചു.

---

*"Those who blame the British authorities for not taking steps to protect Indian manufacturers against the new and overwhelming advantages enjoyed by the power-driven British industry, are obliged to assume that contemporary statesmen regarded these problems from a purely modern standpoint".

## അദ്ധ്യായം 4.

### നീപ്പാൾയുദ്ധം, പിൻഡാരിയുദ്ധം, മൂന്നാം മഹാരാഷ്ട്രയുദ്ധം.

എ. ഡി. 1813 മുതൽ 1823 വരെ ഗവൎണ്ണർജനറലായിരുന്ന ഹേസ്റ്റിംഗ്സ് പ്രഭുവിന്റെ ഭരണകാലത്തു് മൂന്നു യുദ്ധങ്ങൾ നടന്നു. ഇതിൽ മൂന്നിലും ഇംഗ്ലീഷുകാൎക്കു വിജയമുണ്ടായി.

### നീപ്പാൾയുദ്ധം എ. ഡി. 1814—എ. ഡി. 1816.

നീപ്പാൾരാജ്യത്തിലെ ഗുൎക്കാവൎഗ്ഗക്കാൎക്കു ബ്രിട്ടീഷു ഗവൺമെന്റുമായി മൈത്രിയുണ്ടായിരുന്നില്ല. പല അവസരങ്ങളിലും ഗുൎക്കാക്കാർ അവരുടെ തെക്കേ അതിൎത്തി ലംഘിച്ചു് ബ്രിട്ടീഷുകാരുടെ സ്ഥലങ്ങൾ ആക്രമിച്ചുവന്നു. എ. ഡി. 1814-ൽ ഇപ്രകാരമൊരു സംഭവം നടന്നപ്പോൾ ഹേസ്റ്റിംഗ്സ് നീപ്പാൾരാജ്യവുമായി യുദ്ധം ചെയ്യാൻ തീരുമാനിച്ചു.

ഹിമാലയൻപ്രദേശങ്ങളിലുള്ള ഗതാഗതവൈഷമ്യങ്ങളും, ഗുൎക്കാക്കാരുടെ ദൃഢതയും യുദ്ധപാടവവും നിമിത്തം ബ്രിട്ടീഷ് സൈന്യം വളരെ ബുദ്ധിമുട്ടുകൾ സഹിക്കേണ്ടിവന്നു. എങ്കിലും ഒടുവിൽ ജനറൽ ഓക്ക്റ്റർലോണി നീപ്പാൾ സേനാനായകനായ അമരസിംഹനെ തോല്പിച്ചു് അവരുടെ തലസ്ഥാനമായ ഖാറ്റ്മാൻഡുവരെ എത്തി. അപ്പോൾ അവർ കീഴടങ്ങുകയും സഗൗളിസന്ധിപ്രകാരം എ. ഡി. 1816-ൽ യുദ്ധം അവസാനിപ്പിക്കുകയും ചെയ്തു.

### സഗൗളിസന്ധിയിലെ വ്യവസ്ഥകൾ.

ഗാർവാൾ, കുമാവോൺ, ഹിമാലയൻ താഴ്വരയിൽ ഏതാനും പ്രദേശങ്ങൾ എന്നിവ ഗുൎക്കാക്കാർ ഇംഗ്ലീഷു

കാക്കു് വിട്ടുകൊടുത്തു. ഈ പ്രദേശത്താണു് പ്രസിദ്ധ സുഖവാസസ്ഥലങ്ങളായ സിംലാ, മുസ്സോറി, ആൽമോറാ, നെയിനിടാൽ മുതലായവ സ്ഥിതിചെയ്യുന്നതു്.

രണ്ടാമതായി ഗൂർക്കാക്കാർ അയൽരാജ്യമായ സിക്കിമിൻെറമേൽ അതുവരെ അവകാശപ്പെട്ടിരുന്ന മേൽക്കോയ്മ ഉപേക്ഷിച്ചു. ബ്രിട്ടീഷുകാർ സിക്കിം രാജാവുമായി വേറൊരു സന്ധിചെയ്തു് സിക്കിം വശത്താക്കി. ഗൂർക്കാക്കാരുടെ കൈയിൽനിന്നും കിട്ടിയ ഹിമാലയൻ താഴ്വരപ്രദേശങ്ങളിൽ ഏതാനും ചിലതു് സിക്കിംരാജാവിന്നു് വിട്ടുകൊടുത്തു. മൂന്നാമതു് നീപ്പാൾ തലസ്ഥാനത്തു് ഒരു ബ്രിട്ടീഷ് റസിഡൻറിനെ സ്വീകരിച്ചു.

നാലാമതായി ഗൂർക്കാവർഗ്ഗക്കാരെ ബ്രിട്ടീഷ്സൈന്യത്തിൽ ചേരാൻ അനുവദിച്ചു. അവർ ഇൻഡ്യക്കും, ബ്രിട്ടീഷുകാർക്കും പല അവസരങ്ങളിലും പ്രശസ്തമായ സേവനം നൽകിയിട്ടുണ്ടു്.

## പിൻഡാരിയുദ്ധം. ഏ. ഡി. 1817—ഏ. ഡി. 1818.

രാജ്യത്തിലെ പൊതുരക്ഷയ്ക്കും, സമാധാനത്തിനും വലുതായ ഹാനിവരുത്തിക്കൊണ്ടിരുന്ന പിൻഡാരികൾ എന്നറിയപ്പെട്ടിരുന്ന കൂട്ടക്കവർച്ച സംഘത്തിൽ ഹിന്ദുക്കൾ, മുസൽമാന്മാർ, അറബികൾ, മഹാരാഷ്ട്രർ, കാട്ടുവർഗ്ഗക്കാർ എന്നുവേണ്ട മററനേക വിഭാഗങ്ങളിൽപ്പെട്ടവർ ഉൾപ്പെട്ടിരുന്നു. അമീർഖാൻ, കരിംഖാൻ, ചിററു, ദോസ്തു് മുഹമ്മദു് തുടങ്ങിയ പല നായകന്മാരുടെ നേതൃത്വത്തിൽ ഇവർ ഇൻഡ്യയുടെ നാനാഭാഗങ്ങളിലും കൊള്ളയും കവർച്ചയും ചെയ്തു് സ്വൈരജീവിതം അസാദ്ധ്യമാക്കിത്തീർത്തു. സാധാരണമായി അവർ മഹാരാഷ്ട്രസൈന്യങ്ങളുടെ പിന്നാലെയാണു് പ്രയാണം ചെയ്തുവന്നതു്. ഏ. ഡി. 1816-ൽ ഇവർ വടക്കേ സർക്കാരിൽ പ്രവേശിച്ചു് അനേകം ഗ്രാമങ്ങളെ ചുട്ടെരിച്ചും വഴിയാത്രക്കാരെ ആയിരക്കണക്കിന്നു് കൊലചെയ്തും പൊതുജനങ്ങളെ ഭീഷണിപ്പെടുത്തി. ഹേസ്റ്റിങ്സ്പ്രഭു ഈ കവർച്ചസംഘത്തെ അമർച്ചചെയ്യു

പ്പാൻ നിശ്ചയിച്ചു. സർ തോമസ് ഹീസ്ലോപ്പിൻെറ നേതൃത്വത്തിൽ ഒരു വലിയ സൈന്യത്തെ അതിലേയ്ക്കായി നിയോഗിച്ചു. ബ്രിട്ടീഷ്സൈന്യം പിൻഡാരികളുടെ മാാംവായിലും മദ്ധ്യഇൻഡ്യയിലുമുള്ള രഹസ്യസങ്കേതങ്ങൾ വളഞ്ഞു. സൈന്യവലയം അടുപ്പിച്ചടുപ്പിച്ചു വന്നപ്പോൾ ഒളിച്ചിരിക്കുവാൻ സാദ്ധ്യമല്ലാതെ വരുന്ന വന്യമൃഗങ്ങളെപ്പോലെ പിൻഡാരികൾ പുറത്തുചാടി. അവരിൽ ചിലർ യുദ്ധംചെയ്തു മരിക്കുകയോ കീഴടങ്ങുകയോ ചെയ്തു. ചിലർ വനാന്തരങ്ങളിൽ ഓടിയൊളിച്ച് ക്രൂരമൃഗങ്ങൾക്കിരയായി. കീഴടങ്ങിയ ചിലരെ, മേൽ സൈ്വരജീവിതം നയിച്ചുകൊള്ളാമെന്നുള്ള വാഗ്ദാനപ്രകാരം മാപ്പുകൊടുത്ത് അവക്കു പതിച്ചുകൊടുത്ത ഭൂമികളിൽ താമസിച്ചുകൊള്ളുന്നതിനനുവദിച്ചു. പിൻഡാരികളെക്കൊണ്ട് പിന്നൊരുകാലത്തും നാട്ടിൽ ഉപദ്രവമുണ്ടായില്ല.

## മൂന്നാംമഹാരാഷ്ട്രയുദ്ധം. എ. ഡി. 1817—എ. ഡി. 1818.

പിൻഡാരികളെ അമച്ചു ചെയ്തത് അവരുടെ രഹസ്യമിത്രങ്ങളായിരുന്ന മഹാരാഷ്ട്രക്ക് രുചിക്കുകയില്ലെന്നറിയാമായിരുന്നതുകൊണ്ട് ഹേസ്റ്റിങ്സ് നേരത്തേതന്നെ മഹാരാഷ്ട്രരെ നയതന്ത്രംകൊണ്ട് ഇണക്കി വെച്ചുകൊള്ളുവാൻ ശ്രമിച്ചിരുന്നു. എങ്കിലും എ. ഡി. 1817 നവംബറിൽ പേഷ്വാ ബാജിറാവു ദ്വിതീയൻ അക്ഷമനായി പൂനായിലെ ബ്രിട്ടീഷ് റസിഡൻസി ആക്രമിച്ച് തീ വെച്ചു. ഇതിനോടൊപ്പം നാഗ്പൂരിലെ ഭോൺസ്ലേയും, ഇൻഡോറിലെ ഹോൾക്കാറും ഇളകി. അങ്ങനെ മൂന്നാമത്തെ മഹാരാഷ്ട്രയുദ്ധമാരംഭിച്ചു.

പേഷ്വാ ബാജിറാവു ദ്വിതീയൻെറ സൈന്യം ആഷ്ടി, കെർക്കി എന്നീ യുദ്ധങ്ങളിലും, ഭോൺസ്ലേ നാഗപ്പൂരിലും അതിനടുത്തുള്ള സിതാബാൾഡിയിലും, ഹോൾക്കാർ മാഹിഡ്പൂരിലും വച്ച് പരാജിതരായി. എ. ഡി. 1818-ൽ ബാജിറാവു സർ ജോൺ മാൽകോമിന് കീഴടങ്ങി. എ. ഡി. 1819-ൽ മഹാരാഷ്ട്രരുടെ ബലമേറിയ അസീർഗാഢ കോട്ട പിടിക്കപ്പെട്ടതോടുകൂടി യുദ്ധം അവസാനിച്ചു.

ബാജീറാവുവിന് എട്ടുലക്ഷം രൂപ പെൻഷൻ കൊടുത്തു ബ്രിട്ടീഷുകാർ അദ്ദേഹത്തെ കാൺപൂരിനു സമീപമുള്ള ബിത്തൂർ എന്ന ഗ്രാമത്തിൽ താമസിച്ചുകൊള്ളുന്നതിനനുവദിച്ചു. അതോടുകൂടി പേഷ്വാസ്ഥാനം നിൎത്തലാക്കി. ശിവാജിയുടെ വംശജനായ പ്രതാപസിംഹനെ സററായിൽ രാജാവായി പ്രതിഷ്ഠിച്ചു. പേഷ്വായുടെ രാജ്യത്തിൻെറ കുറെഭാഗം ഈ രാജാവിന് വിട്ടുകൊടുക്കുകയും മററ ഭാഗങ്ങൾ ബോംബേ സംസ്ഥാനത്തിൽ ലയിപ്പിക്കുകയും ചെയ്തു. ഹോൾക്കാരുടെ രാജ്യത്തിൻെറ അധികഭാഗവും ഭോൺസ്ലേയുടെ സ്ഥലങ്ങൾ മിക്കതും അവൎക്കു രണ്ടുകൂട്ടൎക്കും നഷ്ടമായി. ഇപ്രകാരം മഹാരാഷ്ട്രരുടെ ശക്തി അധഃപതിച്ചു.

യുദ്ധങ്ങൾകൊണ്ടുതന്നെയല്ല, സമാധാനപരമായ പ്രവൎത്തനങ്ങൾകൊണ്ടും ഹേസ്റ്റിങ്സ് പ്രഭു ബ്രിട്ടീഷിൻഡ്യയുടെ അധികാരാതിൎത്തികൾ വികസിപ്പിച്ചു. രാജപുട്ടാണായിലെ ഉദയപുരം, ജോധ്പുരം മുതലായ സംസ്ഥാനങ്ങളെ മഹാരാഷ്ട്രരുടെ അധീനതയിൽനിന്നു വിമുക്തമാക്കി ബ്രിട്ടീഷുകാരുമായി ദൃഢമായ സന്ധിബന്ധത്തിൽ ഉൾപ്പെടുത്തി.

ഇൻഡ്യയിൽ ബ്രിട്ടീഷുകാരുടെ അധീശശക്തി സ്ഥാപിക്കുവാൻ സഹായിച്ച ക്ലൈവ്, വെല്ലസ്ലി മുതലായവരുടെ കൂട്ടത്തിൽ ഹേസ്റ്റിങ്സ് പ്രഭുവും ഉന്നതമായ ഒരു സ്ഥാനം ആൎജ്ജിച്ചിട്ടുണ്ട്.

---

## അദ്ധ്യായം. 5.

### ബൎമ്മായുദ്ധങ്ങൾ ഒന്നും രണ്ടും.

ഇൻഡ്യയുടെ കിഴക്കുവശത്തു കിടക്കുന്ന ബൎമ്മാ രാജ്യം ഇന്നു സ്വാതന്ത്ര്യയാണെങ്കിലും അതു കുറെക്കാലം ഇൻഡ്യയോടൊപ്പം ബ്രിട്ടീഷുകാൎക്കധീനമായിരുന്നു. ബൎമ്മയിൽ

ബ്രിട്ടീഷ് ആധിപത്യം സ്ഥാപിച്ചത് മൂന്ന ഘട്ടങ്ങളിലായിട്ടാണ്. ഇതിൽ ഒന്നും രണ്ടും ഘട്ടങ്ങൾ, അതായത് ഒന്നും രണ്ടും ബർമ്മായുദ്ധങ്ങൾ ഈസ്റ്റിൻഡ്യാക്കമ്പെനിയുടെ കാലത്തായിരുന്നു.

ഒന്നാംബർമ്മായുദ്ധം. എ. ഡി. 1824—എ. ഡി. 1826.

പതിനെട്ടാം നൂററാണ്ടിൻെറ മദ്ധ്യത്തിൽ ഉത്തരബർമ്മയും ദക്ഷിണബർമ്മയും ആലോംപ്രായിലെ രാജവംശത്തിൻെറ അധീനതയിൽ ഒന്നായിത്തീർന്നു. ബ്രിട്ടീഷുകാരുമായി ഇവർക്ക് തീരെ സൗഹാർദ്ദമില്ലായിരുന്നു. ഇവരുടെ ആക്രമണങ്ങളിൽനിന്ന് രക്ഷ തേടി പലരും കമ്പനിയുടെ വക ചിററഗാങ് പ്രദേശത്തു കടന്നു. പല അവസരങ്ങളിലും ബർമ്മയിലെ സൈന്യം ബ്രിട്ടീഷതിർത്തികൾ ഭേദിച്ചു. എ. ഡി. 1823-ൽ അവർ ഷാപുരി എന്ന ദ്വീപ് കൈവശപ്പെടുത്തിയതോടെ ബ്രിട്ടീഷിൻഡ്യയുടെ കിഴക്കേ അതിർത്തിയിൽ ഒരാപൽഘട്ടം സംജാതമായി. അന്നത്തെ ഗവർണ്ണർ ജനറലായിരുന്ന ആമേഴ്സ്ററ് പ്രഭു യുദ്ധപ്രഖ്യാപനം ചെയ്യാൻ നിർബന്ധിതനായി.

ഈ യുദ്ധം നടന്നത് നാല് സമരമുഖങ്ങളിലായിട്ടാണ്, അതായത് ആസ്സാം, അരയ്ക്കാൻ, ഐരാവതീനദിയുടെ കീഴ്ത്തീരം, ടെനാസ്സറിം എന്നീ പ്രദേശങ്ങളിൽ ആരംഭദശയിൽ ചിററഗാങ് ഡിസ്ട്രിക്ടിലുള്ള രാമു എന്ന സ്ഥലത്തുവച്ച് ബ്രിട്ടീഷുകാർക്ക് ഒരു തോൽവിയുണ്ടായി. ബർമ്മാസൈന്യത്തിൻെറ നേതാവായ ബൻഡുലായെ ബ്രിട്ടീഷ് സൈന്യാധിപനായ സർ ആർച്ചിബാൾഡ് ക്യാംബെൽ പെഗു പ്രദേശത്തുള്ള (തെക്കേബർമ്മാ) ഡോണാബ്യൂ എന്ന സ്ഥലത്തുവച്ച് തോല്പിച്ച് വധിച്ചു. ഐരാവതീതടം വഴി ബ്രിട്ടീഷ് സൈന്യം ബർമ്മാരാജാവിൻെറ തലസ്ഥാനമായ ആവായുടെ നേർക്ക് തിരിച്ചു. എന്നാൽ അവർ യെൻഡാബു എന്ന സ്ഥലത്തെത്തിയപ്പോൾ ബർമ്മാക്കാർ കീഴടങ്ങി അവിടെവച്ച് ഒരു സന്ധിചെയ്തു. (എ. ഡി. 1826.)

സന്ധിവ്യവസ്ഥകൾ.

ഒന്നാമതായി ബൎമ്മാ രാജാവു് തന്റെ കൈവശം ഇരുന്നിരുന്ന ആസ്സാം പ്രദേശങ്ങൾ, അരയ്ക്കാൻ, ടെനാസ്സറിം ഇവ ബ്രിട്ടീഷുകാൎക്കു് വിട്ടുകൊടുത്തു. രണ്ടാമതായി അവർ മണിപുരം രാജ്യത്തിന്റെ സ്വാതന്ത്ര്യം ആദരിക്കാമെന്നു് സമ്മതിച്ചു. മൂന്നാമതായി നഷ്ടപരിഹാരാൎത്ഥം അവർ ബ്രിട്ടീഷുകാൎക്കു് ഒരു കോടി രൂപാ കൊടുക്കുകയും ഒരു ബ്രിട്ടീഷ് പ്രതിപുരുഷനെ അവരുടെ തലസ്ഥാനത്തു് സ്വീകരിക്കുകയും ചെയ്തു.

ബൎമ്മയുമായുള്ള കച്ചവടബന്ധം:— ബൎമ്മയിലേയ്ക്കു പോയ ബ്രിട്ടീഷ് പ്രതിപുരുഷൻ ആ രാജ്യവുമായി ഒരു വാണിജ്യസഖ്യം ചെയ്തു. ഇതുമൂലം ബൎമ്മയുമായി ബ്രിട്ടീഷുകാൎക്കു വാണിജ്യബന്ധം തുടങ്ങുവാൻ സാധിച്ചു. എന്നാൽ ബൎമ്മാക്കാർ ആദ്യമെതന്നെ അത്ര സൗമനസ്യം കാണിക്കാതിരിക്കയും കച്ചവടത്തിനു് പല പ്രതിബന്ധങ്ങളുണ്ടാക്കുകയും ചെയ്തു. അതിനാൽ പലതരത്തിലുള്ള കുഴപ്പങ്ങളുണ്ടാവുകയും ഒടുവിൽ ബ്രിട്ടീഷു പ്രതിപുരുഷൻ ഇൻഡ്യയിലേയ്ക്കു മടങ്ങുകയുംചെയ്തു. ഏ. ഡി. 1852 ആയതോടെ സ്ഥിതിഗതികൾ വളരെ വഷളാവുകയും അന്നത്തെ ഗവൎണ്ണർജനറലായ ഡൽഹൗസിപ്രഭു രണ്ടാം ബൎമ്മായുദ്ധമാരംഭിക്കുകയും ചെയ്തു.

രണ്ടാം ബൎമ്മായുദ്ധം:—ഏ. ഡി. 1852.

ഈ യുദ്ധം ഏ. ഡി. 1852 മാൎച്ചുമാസംമുതൽ ഏ. ഡി. 1852 ഡിസംബർവരെയുള്ള പത്തുമാസക്കാലമേ നീണ്ടുനിന്നുള്ളു. വളരെക്കാലമായി നിലവിലിരുന്നുവന്ന അസുഖങ്ങൾക്കു പുറമെ പെട്ടെന്നുണ്ടായ ഒരു പ്രകോപനമായിരുന്നു യുദ്ധംതുടങ്ങുവാൻ ഇടയാക്കിയതു്. വാണിജ്യസൗകൎയ്യങ്ങൾ നീക്കം ചെയ്യാനുള്ള ചൎച്ചകൾക്കായി ബൎമ്മയിലേക്കു് ഡൽഹൗസി അയച്ച ബ്രിട്ടീഷുദ്യോഗസ്ഥന്മാരെ ബൎമ്മാക്കാർ അപമാനിച്ചു എന്നുള്ളതായിരുന്നു ആ കാരണം.

യുദ്ധം ഹ്രസ്വകാലത്തേയ്ക്കേ ഉണ്ടായിരുന്നുള്ളുവെങ്കിലും തൽഫലം നിശ്ചിതമായിരുന്നു. ബ്രിട്ടീഷ് സൈന്യാധിപനായ ജനറൽ ഗോഡ്‌വിൻ ഐരാവതീനദീമുഖത്തുള്ള മിക്ക പ്രധാനനഗരങ്ങളും (റങ്കൂൺ ഉൾപ്പെടെ) കൈവശപ്പെടുത്തി. യുദ്ധാവസാനത്തിൽ പ്രത്യേകം സന്ധിയൊന്നുമുണ്ടായില്ല. തെക്കേബൎമ്മാ (പെഗു) ബ്രിട്ടീഷുകാർ കൈവശമാക്കി. വളരെക്കാലത്തേയ്ക്കു് ബൎമ്മാക്കാർ പെഗു വീണ്ടെടുക്കുന്നതിനു് ശ്രമിച്ചുകൊണ്ടിരുന്നുവെങ്കിലും ആ പ്രദേശം ബ്രിട്ടീഷിൻഡ്യയുടെ ഭാഗമായി.

ഭരതപുരാക്രമണം:—എ., ഡി. 1826.

ഒന്നാംബൎമ്മായുദ്ധം നടത്തിയ ആമേഴ്സ്റ്റ് പ്രഭുവിന്റെ കാലത്തു് വേറൊരു ചെറിയ സംഘട്ടനം നടന്നു. ഹേസ്റ്റിംഗ്സ് പ്രഭുവിന്റെ കാലത്തു് രാജപുട്ടാണയിലുള്ള പല രാജാക്കന്മാരും ബ്രിട്ടീഷുസംരക്ഷണത്തിൽ ആയ വിവരം പ്രസ്താവിച്ചു കഴിഞ്ഞല്ലോ. ഇക്കൂട്ടത്തിലൊന്നായിരുന്നു ഭരതപുരം. അവിടെ എ. ഡി. 1826-ൽ പ്രായപൂൎത്തിയാകാത്ത ഒരു രാജാവു് വാണിരുന്നു. ആ രാജാവിനെ നീക്കം ചെയ്തു് അധികാരം കൈയ്ക്കലാക്കുവാൻ ആ രാജവംശത്തിൽപ്പെട്ട ദുർജൻസാൽ എന്ന ഒരാൾ ശ്രമിച്ചു. ഒരു ബ്രിട്ടീഷു സൈന്യാധിപനായ കോംബർമിയർപ്രഭു ഭരതപുരത്തെ ബലമേറിയ കോട്ടപിടിച്ചടക്കി ബാലനായിരുന്ന അവിടത്തെ രാജാവിനെ സംരക്ഷിച്ചു. ഇരുപതുകൊല്ലങ്ങൾക്കു മുൻപു് ഇതേസ്ഥലംനിരോധിച്ചതിൽ പ്രഭുവിനു് (വെല്ലസ്ലിയുടെ കാലത്തു്) പരാജയമുണ്ടായല്ലോ. അന്നു് ബ്രിട്ടീഷുകാൎക്കുണ്ടായ അപകീൎത്തി എ. ഡി. 1826-ൽ ഇങ്ങനെ പരിഹൃതമായി.

---

## അദ്ധ്യായം 6.

### ഒന്നാം അഫ്ഗാൻയുദ്ധം—സിൻഡാക്രമണം.

മിൻേറാപ്രഭുവിൻെറ കാലംമുതൽ തന്നെ റഷ്യയെപ്പററിയുള്ള ഭീതിമൂലം ബ്രിട്ടീഷുകാരുടെ ശ്രദ്ധ ഇൻഡ്യയുടെ വടക്കുപടിഞ്ഞാറുള്ള അതിത്തിയിൽ പതിഞ്ഞിരുന്നു. അവിടെ പല സംഭവവികാസങ്ങളുണ്ടാവുകയും ബെൻറിങ്കു പ്രഭുവിൻെറ പിൻഗാമിയായ ആക്ക്ലൻഡു പ്രഭുവിൻെറ കാലത്തു് ഒന്നാം അഫ്ഗാൻയുദ്ധം എന്നറിയപ്പെടുന്ന നാശകരമായ സമരാഗ്നിയിൽ ബ്രിട്ടീഷുകാർ ചെന്നു പതിക്കുകയുംചെയ്തു. ഈ യുദ്ധം എ. ഡി. 1838 മുതൽ എ. ഡി. 1842 വരെയുണ്ടായിരുന്നു. 1839

### യുദ്ധഹേതുക്കളായ സംഭവങ്ങൾ.

പത്തൊൻപതാം നൂററാണ്ടിൻെറ ആദ്യംമുതൽ അഫ്ഗാനിസ്ഥാനിൽ പല ആഭ്യന്തരക്കുഴപ്പങ്ങളുണ്ടായിരുന്നു. ഡുറാനി എന്നും ബാരക്ക്സായി എന്നും അറിയപ്പെടുന്ന രണ്ടു വർഗ്ഗങ്ങൾതമ്മിൽ വളരെക്കാലമായി മത്സരവും സ്പർദ്ധയും വളന്നുവരികയായിരുന്നു. ഇൻഡ്യയെ പല പ്രാവശ്യവും ആക്രമിക്കുകയും, മഹാരാഷ്ട്രരെ എ. ഡി. 1761-ലെ മൂന്നാം പാനിപ്പട്ടു് യുദ്ധത്തിൽ തോൽപ്പിക്കുകയും ചെയ്തു അഹമ്മദ്ഷാ അബ്ദാലി ഡുറാനിവംശക്കാരനായിരുന്നു. ആ വംശത്തിൽപ്പെട്ട ഷാഷൂജയെ സിംഹാസനഭ്രഷ്ടനാക്കി, ബാറക്ക്സായി വംശത്തിൽപ്പെട്ട ദോസ്ത്മുഹമ്മദ്, അഫ്ഗാനിസ്ഥാനിലെ അമീറായി. ഇതെല്ലാം അഫ്ഗാനിസ്റ്റാൻെറ ആഭ്യന്തരകാര്യങ്ങളെന്നല്ലാതെ, സാധാരണഗതിയിൽ ബ്രിട്ടീഷുകാരെപ്പോലുള്ള ഒരു വിദേശശക്തിയുടെ താൽപ്പര്യമായി കരുതപ്പെടാവുന്നതായിരുന്നില്ല. എന്നാൽ റഷ്യയുടെ ശക്തിയെപ്പററി ഇംഗ്ലണ്ടിനു് വലിയ ആശങ്ക ജനിച്ചിരുന്ന ഒരു കാലമായിരുന്നു അതു്. ഫ്രഞ്ചുചക്രവത്തിയായ നെപ്പോളിയനും, റഷ്യൻചക്രവത്തിയായ അലക്സാണ്ടർ ഒന്നാമനും കൂടിച്ചേൎന്നു് അഫ്ഗാനിസ്റ്റാൻവഴി ഇൻഡ്യയെ ആക്രമിക്കു



മെന്നു് ഇംഗ്ലീഷുകാർ ഭയപ്പെട്ടു. എ. ഡി. 1815-ലെ വാട്ടർല്ലൂ യുദ്ധത്തോടെ നെപ്പോളിയൻ യൂറോപ്പിലെ രാഷ്ട്രീയരംഗത്തുനിന്നു് തിരോധാനം ചെയ്തെങ്കിലും, റഷ്യയെക്കുറിച്ചുള്ള ഭയം പിന്നെയും നിലനിന്നു. മദ്ധ്യ ഏഷ്യയിലെ പല ചെറിയ രാജ്യങ്ങളും റഷ്യ കൈവശപ്പെടുത്തിവരികയായിരുന്നു. റഷ്യയുടെ സ്വാധീനതാശക്തി പേഴ്സ്യയിലും സ്പഷ്ടമായി തുടങ്ങി. റഷ്യയുടെ പ്രേരണമൂലം പേഴ്സ്യ, ഹീറാറ്റ് എന്ന അഫ്ഗാൻകാരുടെ സ്ഥലം ആക്രമിച്ചു. ഈ സ്ഥലത്തുകൂടിയാണു് പേഴ്സ്യായിൽനിന്നും അഫ്ഗാനിസ്ഥാനിലേക്കുള്ള പ്രധാനമാർഗ്ഗം. അന്നത്തെ ബ്രിട്ടീഷ് വിദേശകാര്യമന്ത്രിയായിരുന്ന പാൽമേഴ്സ്റ്റൻപ്രഭുവിനും ഇൻഡ്യയിലെ ഗവർണ്ണർജനറലായിരുന്ന ആക്ലൻഡ്പ്രഭുവിനും അഫ്ഗാനിസ്ഥാനിൽ കൈകടത്തി റഷ്യയുടെ കിഴക്കോട്ടുള്ള തള്ളിപ്പാച്ചിൽ തടയേണ്ടതു് അത്യാവശ്യമായി തോന്നി. ദോസ്ത്മുഹമ്മദുമായി

ഒരു സഖ്യത്തിലേർപ്പെടാൻ ശ്രമിച്ചത് വിഫലമായി. അതിനുകാരണം പഞ്ചാബിലെ രാജാവും ബ്രിട്ടീഷുകാരുടെ മിത്രവുമായിരുന്ന രണജിത്സിംഹൻെറ കൈയിൽ നിന്നും പെഷവാർ തനിക്കു് വീണ്ടെടുത്തുകൊടുക്കണമെന്നു ദോസ്തുമുഹമ്മദു് ആവശ്യപ്പെട്ടതായിരുന്നു. സന്ധിശ്രമം പരാജയപ്പെട്ടപ്പോൾ ദോസ്തുമുഹമ്മദു് റഷ്യയുമായി അടുത്തുതുടങ്ങി. ദോസ്തുമുഹമ്മദിനെ മാററി ഷാഷൂജയെ സിംഹാസനസ്ഥനാക്കാൻ ആക്ക്ലൻഡു് തീരുമാനിച്ചു. ഈ തീരുമാനം ബ്രിട്ടീഷുകാരെ ഒരു വലിയ വിപത്തിൽ കൊണ്ടുചെന്നു ചാടിച്ചു.

യുദ്ധഗതി—യുദ്ധത്തിനു പുറപ്പെടുന്നതിനു് മുമ്പായി രണജിത്സിംഹനും ഷാഷൂജയുമായി ബ്രിട്ടീഷുകാർ ഒരു ത്രികക്ഷിസന്ധി ചെയ്തു. എന്നാൽ ബ്രിട്ടീഷ് സൈന്യത്തെ പഞ്ചാബിൽ കൂടി അഫ്ഗാനിസ്ഥാനിലേക്കു് പോകുവാൻ രണജിത്തുസിംഹൻ അനുവദിച്ചില്ല. അതിനാൽ അവർ സിൻഡുവഴി പോകാൻ നിർബ്ബന്ധിതരായി. സിൻഡിൽ കൂടി പടനീക്കം ചെയ്തതു് അവിടത്തെ അമീറന്മാരുമായി മിൻേറാപ്രഭുവിൻെറ കാലത്തു് ചെയ്തിരുന്ന കരാർ ലംഘിച്ചായിരുന്നുവെന്നു് ഓർമ്മിക്കേണ്ടതാണു്. കാൻഡഹാർ—ഘസ്നി വഴിയായി എ. ഡി. 1839-ൽ ബ്രിട്ടീഷ് സൈന്യം കാബൂളിൽ പ്രവേശിച്ചു. ഷാഷൂജയെ സിംഹാസനാരോഹണം ചെയ്യിക്കുകയും, ദോസ്തു് മുഹമ്മദിനെ തടവുകാരനാക്കി കൽക്കട്ടയ്ക്കയയ്ക്കുകയും ചെയ്തു. ഷാഷൂജയുടെ സാഹായ്യത്തിനായി ബ്രിട്ടീഷ്സേന കാബൂളിൽ താവളമുറപ്പിച്ചു. ഇതുവരെ വിജയം ബ്രിട്ടീഷുകാർക്കായിരുന്നു.

എന്നാൽ പെട്ടെന്നു് സ്ഥിതിഗതികളിൽ ഒരു മാററം വന്നു. അഫ്ഗാൻകാർ ഷാഷൂജയേയും ബ്രിട്ടീഷുകാരെയും തീരെ വെറുത്തിരുന്നു. എ. ഡി. 1841-ൽ ഒരു ദിവസം അപ്രതീക്ഷിതമായി കാബൂളിൽ ലഹളയുണ്ടായി. അവിടെ താമസിച്ചിരുന്ന ബേൺസ്, മക്ക്നാട്ടൻ എന്ന ബ്രിട്ടീഷുദ്യോഗസ്ഥന്മാരെ ലഹളക്കാർ വധിച്ചു. നാനാഭാഗങ്ങളിലും അഫ്ഗാൻകാർ ഇളകി ബ്രിട്ടീഷുകാരോടു് പക

വീട്ടിത്തുടങ്ങി. കാബൂളിലെ ബ്രിട്ടീഷ് സേന ഭയന്നു കാബൂൾ വിട്ടു. അവർ ജനറൽ ഡെയിൽ എന്ന ബ്രിട്ടീഷ് സേനാനായകന്റെ നേതൃത്വത്തിൽ ജലാലബാദിൽ ഒരു വിധം പൊരുതു നിന്നിരുന്ന സൈന്യവുമായി ഒന്നുചേരാമെന്നുള്ള ഉദ്ദേശ്യത്തോടെ ജലാലബാദിലേക്ക് തിരിച്ചു. ഇടുങ്ങിയ മലയിടുക്കുകളിലൂടെ അവർ യാത്ര ചെയ്യുമ്പോൾ ഇരുവശത്തുമുള്ള ഉയർന്നസ്ഥാനങ്ങളിൽ ഒളിച്ചിരുന്നുകൊണ്ടു് അഫ്ഗാൻകാർ അവരെ നിഷ്കരുണം വെടിവച്ചും പാറകൾ വീഴ്ത്തിയും കൊന്നുതുടങ്ങി. കാബൂളിൽനിന്നും പുറപ്പെട്ട 15,000 ഭടന്മാരിൽ ഒരൊററയാൾമാത്രം—ഡാക്ടർ ബ്രൈഡൻ—ജലാലബാദിൽ എത്തി. ഇതിനിടയ്ക്കു് കാബൂളിൽവച്ചു് ഷാഷൂജയേയും വധിച്ചു.

എ. ഡി. 1842-ൽ യുദ്ധം നടന്നുകൊണ്ടിരിക്കവെ തന്നെ ആക്ലൻഡു് പ്രഭുവിന്റെ പിൻഗാമിയായി എല്ലൻബറോപ്രഭു വന്നുചേൎന്നു. പുതിയ ഗവർണ്ണർജനറൽ രണ്ടു സൈന്യങ്ങൾ അഫ്ഗാനിസ്ഥാനിലേയ്ക്കയച്ചു. അവയെ നയിച്ചതു് പോളക്കു്, നാട്ടു് എന്ന രണ്ടുദ്യോഗസ്ഥന്മാരായിരുന്നു. ഇവർ കാൻഡഹാറും, ഘസ്നിയും വീണ്ടെടുത്തശേഷം കാബൂളിൽ പ്രവേശിച്ചു് പല അക്രമങ്ങളും, പ്രതികാരനടപടികളും ചെയ്തു. അവർ മടങ്ങിവരുംവഴി സോമനാഥക്ഷേത്രത്തിൽനിന്നു് അനേകം ശതവർഷങ്ങൾക്കു മുമ്പു് മുഹമ്മദു ഘസ്നി കവൎന്നുകൊണ്ടുപോയിരുന്നുവെന്നു വിശ്വസിക്കപ്പെട്ടിരുന്ന രണ്ടു ഗേററുകൾ കൈവശപ്പെടുത്തിക്കൊണ്ടാണു് ഇൻഡ്യയിലെത്തിയതു്. എല്ലൻബറോ അത്യുന്നതങ്ങളായ വിളംബരങ്ങളും മംഗളപത്രങ്ങളും പുറപ്പെടുവിച്ചുകൊണ്ടും വെറും പൊള്ളയായ ആർഭാടങ്ങളോടുംകൂടെ അവരെ സ്വീകരിച്ചു. ദോസ്തുമുഹമ്മദിനെ കൽക്കട്ടയിൽനിന്നു് വിട്ടയയ്ക്കുകയും അയാൾ അഫ്ഗാനിസ്ഥാനിലെ അമീറാവുകയും ചെയ്തു. കുറച്ചു കാലത്തേയ്ക്കു് അയാൾ ബ്രിട്ടീഷുകാരോടു് അത്ര സൗമനസ്യം കാണിച്ചിരുന്നില്ലെങ്കിലും, പേഴ്സ്യയിൽ റഷ്യക്കാരുടെ ശക്തി വളൎന്നുവരുന്നതായി കണ്ടപ്പോൾ ബ്രിട്ടീഷുകാരോടു് സന്മനസ്സുള്ളവനായിത്തീൎന്നു.

സിൻഡാക്രമണം:—എ. ഡി. 1843.

സിൻഡുപ്രദേശം അഫ്ഗാൻ അമീറിൻെറ നാമമാത്രമായ അധീനതയിലുള്ള മൂന്ന് അമീറന്മാർ ഭരിച്ചിരുന്നു. ഇവർ മിൻേറായുടെ കാലം മുതൽക്ക് ബ്രിട്ടീഷുകാരുമായി സഖ്യത്തിലായിരുന്നു എന്നു തന്നെയല്ല ബ്രിട്ടീഷു സൈന്യം സിൻഡിൽകൂടി അവരുടെ സമ്മതം കൂടാതെ പോയപ്പോഠം പ്പോലും അവർ ബ്രിട്ടീഷുകാക്ക് വിപരീതമായി യാതൊന്നും ചെയ്യുമില്ല. എങ്കിലും എല്ലൻബറോപ്രഭു സിൻഡു് കീഴടക്കാൻ നിശ്ചയിച്ചു. ഇതു് രണ്ടാവശ്യങ്ങഠംക്കായിട്ടായിരുന്നു. കടൽത്തീരംവരെ സിന്ധുനദിയും തീരപ്രദേശങ്ങളും കച്ചവട സൗകര്യത്തിനായി കൈയ്യിലാക്കാനുള്ള സ്വാതന്ത്ര്യവും, പഞ്ചാബിലെ സിക്കുകാരുടെ ശക്തി തെക്കോട്ടു് വ്യാപിക്കാതെ തടയുന്നതിനുള്ള കരുതലുമായിരുന്നു അവ. രണ്ടും ബ്രിട്ടീഷുകാരുടെ കേവലം ആവശ്യം മാത്രമായിരുന്നു. സർ ചാറത്സ് നേപ്പിയർ അമീറന്മാരെ മനഃപൂർവ്വം പ്രകോപിപ്പിച്ചു് യുദ്ധമുണ്ടാക്കി. എ. ഡി. 1843-ൽ മിയാനി, ഡാബോ, എന്നീ സ്ഥലങ്ങളിൽവച്ചു് അവരെ തോൽപ്പിച്ചു് ഹൈദരബാദ് (സിൻഡിൻെറ തലസ്ഥാനം) കൈവശപ്പെടുത്തി. അമീറന്മാരെ നാടുകടത്തി സിൻഡു് ബ്രിട്ടീഷിൻഡ്യയോട്ടു് ചേത്തു.

---

## അദ്ധ്യായം 7.

### സിക്കയുദ്ധങ്ങഠം—ഒന്നും രണ്ടും.

പതിനഞ്ചാം ശതാബ്ദത്തിൽ ഗുരു നാനാക്ക് ഒരു മതവിഭാഗമായി സ്ഥാപിച്ച സിക്കുകാർ, മുഗഠം ചക്രവത്തിയായ ഔറംഗസേബിൻെറ മതഭ്രാന്തുനിമിത്തം ഗുരുഗോവിന്ദ് സിംഗിൻെറ നേതൃത്വത്തിൽ ഒരു ബലമേറിയ സൈനികശക്തിയായി പരിണമിച്ചു. ഇവരെയെല്ലാം ഇണക്കി

ച്ചേർത്ത് സംഘടിതവും സുശക്തവുമായ ഒരു രാജ്യമാക്കി പഞ്ചാബിൽ (എ. ഡി. 1786—എ. ഡി. 1839) രണജിത് സിംഹൻ വാണിരുന്നു. എ. ഡി. 1809-ൽ



അമൃതസരസ്സിലെ സന്ധിപ്രകാരം സട്ട്ലജ് നദിയ്ക്കു തെക്കു വശമുള്ളതും ബ്രിട്ടീഷ് മേൽക്കോയ്മയ്ക്കു വിധേയമായതുമായ ഭാഗങ്ങളിൽ പ്രവേശിക്കുന്നതല്ലെന്ന് അദ്ദേഹം പ്രതിജ്ഞ ചെയ്തിരുന്നു. എ. ഡി. 1839-ൽ അദ്ദേഹത്തിൻെറ മരണംവരെ ഈ പ്രതിജ്ഞ പരിപാലിക്കപ്പെട്ടു. എന്നാൽ അദ്ദേഹത്തിൻെറ കാലശേഷം സിക്കു സൈന്യം സട്ട്ലജ് നദി കടക്കുകയും ഒന്നാം സിക്കുയുദ്ധമുണ്ടാവുകയും ചെയ്തു.

എ. ഡി. 1839-ൽ രണജിത്സിംഹൻ മരിച്ചപ്പോൾ പഞ്ചാബിൽ ഒരു സ്തംഭനാവസ്ഥയുണ്ടായി. ഒടുവിൽ അദ്ദേഹത്തിൻെറ അഞ്ചുവയസ്സുമാത്രം പ്രായമുണ്ടായിരുന്ന പുത്രൻ

ദിലീപസിംഹൻ രാജാവായി. ദിലീപസിംഹൻെറ മാതാവായ റാണി ജിൻറാൻ കുമാരനുവേണ്ടി ഭരണം നടത്തി. അവരും അവരുടെ പ്രധാനമന്ത്രിയായ ലാൽസിംഹും സേനാനായകനായ തേജസിംഹും പ്രബലരായ സിക്കു് സൈനികരെ നിയന്ത്രിക്കുവാൻ വളരെ പ്രയാസപ്പെട്ടു. എ. ഡി. 1845–ൽ അനിയന്ത്രതമായിത്തീർന്ന സിക്കു് സൈന്യം സട്ട്ലജ് കടക്കുകയും ഇൻഡ്യയിലെ അന്നത്തെ ഗവൎണ്ണർജനറൽ ഉടൻ യുദ്ധം തുടങ്ങുകയും ചെയ്തു.

ഈ യുദ്ധം എ. ഡി. 1845 മുതൽ എ. ഡി. 1846 വരെയുണ്ടായിരുന്നു. ബ്രിട്ടീഷ് സേനാനായകനായ സർ ഹ്യൂ ഗോഫ് സിക്കുകാരെ മുഡ്ക്കി, ഫിറോസ് ഷഹർ, ആലിവാൾ, സൊബ്രോൺ എന്നീ നാലു സ്ഥലങ്ങളിൽവച്ചു് തോല്പിച്ചു. അവർ ലാഹൂർ കീഴടക്കി. അപ്പോൾ യുദ്ധമവസാനിച്ചു.

## ലാഹൂറിലെ രണ്ടു സന്ധികൾ എ. ഡി. 1846.

ഒന്നാമത്തെ സന്ധിപ്രകാരം സിക്കു് സൈന്യത്തിൻെറ എണ്ണം കുറയ്ക്കുകയും, ബ്രിട്ടീഷുകാൎക്കു് ജലൻഡർദോആബ്ബും നഷ്ടപരിഹാരാൎത്ഥം ഒരു വലിയ തുകയും നൽകണമെന്നു നിശ്ചയിക്കുകയും ചെയ്തു. ഈ തുക വളരെ വലുതായിരുന്നു. അതു കൊടുക്കുവാൻ നിവൃത്തിയില്ലെന്നു കണ്ടപ്പോൾ സിക്കുകാർ കാഷ്മീർ പ്രദേശം വിട്ടുകൊടുത്തു. ബ്രിട്ടീഷുകാർ ഇതിനെ ജമ്മുവിലെ രാജാവായ ഗുലാബ്സിംഗിനു് എഴുപത്തിയഞ്ചുലക്ഷം രൂപയ്ക്കു് വിററു. ഗുലാബ്സിംഗിൻെറ വംശജനാണു് ഇപ്പോഴത്തെ കാഷ്മീർ മഹാരാജാവു്. രണ്ടാമത്തെ സന്ധി പഞ്ചാബ് ഭരണത്തിനുവേണ്ട വ്യവസ്ഥകളെ സംബന്ധിച്ചായിരുന്നു. ദിലീപ്സിംഹൻ നാമമാത്രമായി വാഴുകയും ഭരണനിൎവ്വഹണത്തിനു സർഹെൻറിലാറൻസ് എന്ന ശേഷിമാനായ ഉദ്യോഗസ്ഥൻെറ അദ്ധ്യക്ഷതയിൽ ബ്രിട്ടീഷുദ്യോഗസ്ഥന്മാരും സിക്കുസർദാറന്മാരുമുള്ള ഒരു കമ്മിററിയെ നിയമിക്കുകയും ചെയ്തു. ലാറൻസിൻെറ



സിക്കുയുദ്ധങ്ങൾ , അഫ്ഗാൻ യുദ്ധങ്ങൾ
വടക്കുപടിഞ്ഞാറെ അതൃത്തിപ്രദേശം
കാശ്മീർ
ജിൽജിറ്റ്
ജലാലബാദ്
കാബൂൾ
ഗൺഡാമക്
ഖൈബർ മലയിടുക്ക്
ഗസ്നി
അഫ്ഗാനിസ്ഥാൻ
ചിലിയൻവാല
ഗുജറാത്ത്
പഞ്ചാബ്
മെയ്വാൻഡ്
കാന്ദഹാർ
ജലന്ധർ ദൊവാബ്
ആലിവാൾ
സൊബ്രാൺ
ഫിറോസ്ഷാ
മുഡ്കി
സത്ലജ്
സിസ് സത്ലജ്
ക്വെറ്റാ
സിന്ധ്
വടക്കുപടിഞ്ഞാറെ പ്രവിശ്യാ

ഭരണം പഞ്ചാബിനു് പലതരത്തിലും ഗുണപ്രദമായിരുന്നു. ഏ. ഡി. 1848-ൽ ലാറൻസ് ഇംഗ്ലണ്ടിലേക്കു പോയപ്പോൾ പഞ്ചാബിൽ വീണ്ടും അസ്വാസ്ഥതയുണ്ടായി.

രണ്ടാം സിക്കുയുദ്ധം. ഏ. ഡി. 1848—ഏ. ഡി. 1849.

ഈ സമയം ഡൽഹൌസിയായിരുന്നു ഗവർണ്ണർ ജനറൽ. സ്വാതന്ത്ര്യപ്രിയരായ സിക്കുകാർ പലയിടത്തും ലഹള തുടങ്ങി. മുൾട്ടാനിലെ ഗവർണ്ണറായിരുന്ന മുൽരാജും ഹസാറ ഗവർണ്ണറായ ഛത്താർസിംഗുമായിരുന്നു പ്രധാന ലഹളക്കാർ. ഡൽഹൌസി യുദ്ധമാരംഭിച്ചു.

ബ്രിട്ടീഷ് സൈന്യാധിപനായ ഗോഫ്പ്രഭു സിക്കു സൈന്യവുമായി രണ്ടു സ്ഥലങ്ങളിൽവച്ചു പൊരുതി. ആദ്യത്തേതു് ചിലിയൻവാലി എന്ന സ്ഥലത്തായിരുന്നു. ഇതിൽ ബ്രിട്ടീഷുകാർക്കു് പേരിനു വിജയം കിട്ടിയെങ്കിലും ഒട്ടു വളരെ നഷ്ടമുണ്ടായി. എന്നാൽ ഗുജ്റാത്തിൽവച്ചു നടന്ന രണ്ടാമത്തെ യുദ്ധത്തിൽ ഗോഫ് സിക്ക്സൈന്യത്തെ തോൽപ്പിച്ചു് നാമാവശേഷമാക്കി. ഏ. ഡി. 1849-ൽ അവർ മുൾട്ടാൻ കൈക്കലാക്കി. ഛത്താർസിംഗും അയാളുടെ പുത്രനായ ഷേർസിംഗും കീഴടങ്ങി. അവിടവിടങ്ങളിലായി ലഹളയ്ക്കൊരുമ്പെട്ട എല്ലാ സിക്കുവിഭാഗങ്ങളെയും ബ്രിട്ടീഷുകാർ അമർച്ചചെയ്തു. ദിലീപ്സിംഹനെ പെൻഷൻ കൊടുത്തു സ്ഥാനത്തു നിന്നു മാററുകയും പഞ്ചാബു് മുഴുവനും ബ്രിട്ടീഷിൻഡ്യയോടു ചേർക്കുകയും ചെയ്തു.

---

## അദ്ധ്യായം 8.

### നാട്ടുരാജ്യങ്ങൾ.

കച്ചവടം ഒന്നുമാത്രമായിരുന്നു ബ്രിട്ടീഷുകാരുടെ ആദ്യകാലത്തെ ലക്ഷ്യം. സർ തോമസ് റോയുടെ കാലം മുതൽ ഈ തത്ത്വം (Roe's doctrine) വളരെ നാൾ അവർ അനു

സരിച്ചിരുന്നു. എന്നാൽ, ക്രമേണ സ്വരക്ഷയ്ക്കുവേണ്ടിയും സാമ്രാജ്യാകാംക്ഷകൊണ്ടും അവർ ഈ തത്ത്വവും നോൺ ഇൻററർവെൻഷൻ (non-intervention) എന്നു പറയപ്പെട്ടു വന്ന ഒഴിഞ്ഞുമാറൽ നയവും കൈവിട്ടു. മികച്ച സാമ്രാജ്യവാദിയായ വെല്ലസ്ലി പ്രഭു സബ്സിഡിയറി സിസ്റ്റം മൂലം മൈസൂർ, തിരുവിതാംകൂർ, ഔഡ് മുതലായ രാജ്യങ്ങളേയും പേഷ്വായേയും ബ്രിട്ടീഷ് മേൽക്കോയ്മയ്ക്കധീനമാക്കി. സബ്സിഡിയറി സിസ്റ്റത്തിലേപ്പെട്ട നാട്ടുരാജ്യങ്ങളുടെ ആഭ്യന്തരകാര്യങ്ങളിൽ ഇടപെടുകയില്ലെന്ന് ബ്രിട്ടീഷുകാർ പ്രതിജ്ഞചെയ്തുവെങ്കിലും, ബ്രിട്ടീഷ് റസിഡൻറന്മാർ പലപ്പോഴും ഇടപെടുകയും തന്മൂലം നാട്ടുരാജ്യങ്ങളുടെ പരമാധികാരം കേവലം നാമമാത്രമാവുകയുംചെയ്തു.

എ. ഡി. 1831–നും എ. ഡി. 1858–നുമിടയ്ക്ക് ബ്രിട്ടീഷുകാരുടെ അധീശശക്തി ക്രമാതീതമായി വർദ്ധിച്ചു. ഇതു് ഗവർണ്ണർ ജനറൽമാരുടെ നിശ്ചയവും അതിന് കോർട്ട് ആഫ് ഡയറക്ടേഴ്സ് കൊടുത്തുവന്ന പിൻതുണയും മൂലമായിരുന്നു. സമാധാനപ്രിയനായിരുന്ന ബെൻറിങ്ക് പ്രഭു ഒന്നുരണ്ടവസരങ്ങളിൽ നാട്ടുരാജ്യങ്ങളിലിടപെട്ടു. എ. ഡി. 1831–ൽ ദുർഭരണം നടത്തിവന്ന മൈസൂറിലെ കൃഷ്ണരാജ ഉടയാറിനെ സ്ഥാനഭ്രഷ്ടനാക്കി ആ രാജ്യം നേരിട്ടുള്ള ബ്രിട്ടീഷു ഭരണത്തിലാക്കി. അടുത്ത അമ്പതു വർഷത്തേയ്ക്കു് ബ്രിട്ടീഷുകാർ തന്നെ മൈസൂർ ഭരിച്ചു. ഇതുപോലെ എ. ഡി. 1835-ൽ ഇതേ കാരണത്താൽ കൂർഗ്ഗിലെ വീരരാജേന്ദ്രനേയും അവർ നീക്കം ചെയ്തു.

എല്ലൻബറോ പ്രഭുവിനും ഒരിക്കൽ ഒരു നാട്ടുരാജ്യത്തിലിടപെടേണ്ടിവന്നു. ഇതു് ഗ്വാളിയറിലായിരുന്നു. സിംഹാസനാവകാശത്തെത്തുടർന്ന് അവിടെ ഒരു ലഹളയുണ്ടായി. എല്ലൻബറൊ അതിൽ ഇടപെട്ടു് പ്രാബല്യമേറിയ ഗ്വാളിയർ സൈന്യത്തെ അമർച്ചചെയ്തു. തുടർന്ന് ബ്രിട്ടീഷ് റസിഡൻറിൻെറ മേൽനോട്ടത്തിൽ അദ്ദേഹം അവിടെ ഒരു റീജൻസികൗൺസിൽ സ്ഥാപിച്ചു. ഗ്വാളിയർ

റീജൻറായി, നിയമിച്ച ദിനകരറാവുവും ഗ്വാളിയർ സേനയും ഇൻഡ്യൻ വിപ്ലവകാലത്തുപോലും ബ്രിട്ടീഷു കാരോടു വിശ്വസ്തരായിരുന്നു.

ഡൽഹൗസിയുടെ കാലത്താണ് നാട്ടുരാജ്യങ്ങളുടെ മേൽ ബ്രിട്ടീഷ് ശക്തി നല്ലപോലെ പതിച്ചതു്. അദ്ദേഹത്തിന്ന സബ്സിഡിയറി സിസ്റ്റത്തേക്കാറം മെച്ചമായി തോന്നിയി രുന്നതു് നാട്ടുരാജ്യങ്ങളെ ബ്രിട്ടീഷിൻഡ്യയോടു ചേക്കുന്ന താണ്. എന്തുകൊണ്ടെന്നാൽ പല നാട്ടുരാജാക്കന്മാരും ബ്രിട്ടീഷ് അധീശശക്തിയുടെ സംരക്ഷണത്തിൽനിന്നുകൊണ്ട് അവരുടെ ഭരണനിർവ്വഹണത്തിൽ ഗുരുതരമായ വിലോപം വരുത്തിക്കൊണ്ടിരിക്കുന്നതായി കാണപ്പെട്ടു. അവരുടെ പ്രജ കളെ മർദ്ദിക്കുന്നതായും, രാജ്യത്തെ ധനം ദുർവ്വിനിയോഗം ചെയ്യുന്നതായും ഡൽഹൗസിയ്ക്കു ബോദ്ധ്യമായി. അതു കൊണ്ടു് അദ്ദേഹം 'ഡയറക്റേറ്റേഴ്സി'ൻെറ അനുമതി യോടെ കഴിയുന്നതും നാട്ടുരാജ്യങ്ങളെ ഇല്ലാതാക്കാൻ നിശ്ചയിച്ചു. ഇതിലേക്കു ദത്താപഹാര നയം (Doctrine of Lapse) അദ്ദേഹത്തിന്ന വളരെ ഉപയോഗകരമായി ത്തീൎന്നു. ഇതിൽ അടങ്ങിയിരുന്ന തത്ത്വം, നാട്ടുരാജാക്കന്മാർ ആരെങ്കിലും ശരിയായ പിൻതുടച്ചാവകാശികറം ഇല്ലാതെ മരിച്ചാൽ അവരുടെ രാജ്യം ബ്രിട്ടീഷിൻഡ്യയോടു ചേത്തു് നേരിട്ടുള്ള ബ്രിട്ടീഷ് ഭരണത്തിലാക്കണമെന്നുള്ളതായിരുന്നു. അതായതു് ദത്തെടുക്കപ്പെട്ട ഒരു പുത്രനോ മററു അനന്തര ഗാമിക്കോ സിംഹാസനത്തിന്നവകാശമൊന്നുമുണ്ടായിരിക്ക യില്ല. ദത്തുപുത്രന്ന് ദത്തെടുക്കുന്ന രാജാവിൻെറ സ്വകാര്യ സമ്പാദ്യങ്ങറം ഏറെറടുക്കുന്നതിൽ ഡൽഹൗസിയ്ക്കു് വിരോധ മില്ലായിരുന്നു. ഈ പദ്ധതിയനുസരിച്ച് ഡൽഹൗസി സററാറാ, സാംഭൽപ്പൂർ, ജയ്പ്പൂർ, നാഗ്പ്പൂർ, ഝാൻസി മുതലായ നാട്ടുരാജ്യങ്ങളെ ബ്രിട്ടീഷിൻഡ്യയോടു ചേത്തു് നേരിട്ടു ബ്രിട്ടീഷ് ഭരണത്തിലാക്കി.

ഇത്രയും രാജ്യങ്ങളാണ് ഡൽഹൗസിയുടെ ദത്താപഹാര നയംകൊണ്ടു് ബ്രിട്ടീഷ് ഇൻഡ്യയിൽ ചേക്കപ്പെട്ടതു്. ഒരു വസ്തുത ഇവിടെ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്. ദത്താപ

ഹാരനയം ഡൽഹൗസിപ്രഭു സൃഷ്ടിച്ചതല്ല. അദ്ദേഹം ഇൻഡ്യയിലെ ഗവർണ്ണർ ജനറലായി വരുന്നതിനു വളരെ മുമ്പുതന്നെ കമ്പനി ഡയറക്ടർമാർ ഈ പദ്ധതി ആസൂത്രണം ചെയ്കയും അതനുസരിച്ചു ഡൽഹൗസിക്കു മുമ്പുതന്നെ ചില നാട്ടുരാജ്യങ്ങളെ ബ്രിട്ടീഷിൻഡ്യയോടു ചേർക്കുകയും ചെയ്തിരുന്നു. എന്നാൽ ഡൽഹൗസിയുടെ കാലത്താണ് ഈ നയം കർശനമായി പ്രയോഗിക്കപ്പെട്ടതു്.

ഇവ കൂടാതെ വേറെയും പല നാട്ടുരാജാക്കന്മാരുടെ നേരെ ഡൽഹൗസി നടപടികളെടുത്തു. ദുർഭരണംകൊണ്ടു് ജനങ്ങളെ പീഡിപ്പിച്ചുവന്ന ഔഡിലെ നവാബായ വസീദ് ആലിഷാ എ. ഡി. 1856-ൽ തൽസ്ഥാനത്തുനിന്നു നീക്കപ്പെട്ടു.

മൂന്നാം മഹാരാഷ്ട്രയുദ്ധത്തിന്റെ അവസാനത്തിൽ പെൻഷൻകൊടുത്തുവിട്ട പേഷ്വാ ബാജിറാവു ദ്വിതീയനു് നാനാസാഹിബ് എന്നൊരു ദത്തുപുത്രനുണ്ടായിരുന്നു. ബാജിറാവു മരിച്ചപ്പോൾ ബ്രിട്ടീഷുകാർ അദ്ദേഹത്തിനു കൊടുത്തുവന്ന പെൻഷൻ നിറുത്തലാക്കി. ഇതു് ഒരു നല്ല തുകയായിരുന്നു. നാനാസാഹിബ്ബിനു് ബാജിറാവുവിന്റെ സ്വന്തസമ്പാദ്യങ്ങൾ മുഴുവനും കിട്ടി. എങ്കിലും പെൻഷൻ നഷ്ടമായതു് അദ്ദേഹത്തിനു് വളരെ അന്യായമായി തോന്നി.

എ. ഡി. 1853-ൽ കർണ്ണാടിക്കിലെ നവാബ് സ്ഥാനവും എ. ഡി. 1855-ൽ തഞ്ചാവൂരിലെ രാജാവിന്റെ സ്ഥാനവും ബ്രിട്ടീഷുകാർ നിർത്തലാക്കി. അവരുടെ അവകാശികളെ ഡൽഹൗസി അംഗീകരിച്ചില്ല. നിക്കിം രാജ്യത്തും ദുർഭരണം കാണുകയാൽ ആ രാജ്യത്തിന്റെ ഒരു ഭാഗം ഡൽഹൗസി ബ്രിട്ടീഷിൻഡ്യയോടു ചേർത്തു. കരക്കുടിശ്ശികയ്ക്കായി ഹൈദരബാദിലെ നൈസാമിന്റെ വകയായിരുന്ന ബീറാർ പ്രദേശം ഡൽഹൗസി ഏറ്റെടുത്തു.

ഇങ്ങനെ പല രാജ്യങ്ങളും ദത്താപഹാരനയപ്രകാരവും മററുവിധത്തിലും ഡൽഹൗസി ബ്രിട്ടീഷുകാരുടെ

അതിൎത്തികാംക്കള്ളിലാക്കി. ഇതെല്ലാം ആ സ്ഥലങ്ങളിൽ ദുർഭരണമുണ്ടായിരുന്നതുകൊണ്ടും അവിടങ്ങളിലെ പൊതുജനങ്ങാംക്ക് നേരിട്ടുള്ള ബ്രിട്ടീഷ് ഭരണമാണ് കൂടുതൽ നല്ലതെന്നു ഡൽഹൗസി ആത്മാൎത്ഥമായി വിശ്വസിച്ചിരുന്നതുകൊണ്ടുമാണെന്ന പറയപ്പെടുന്നു. ഏതായാലും ബ്രിട്ടീഷിൻഡ്യയുടെ വിസ്തീൎണ്ണം ഡൽഹൗസിയുടെ കാലത്തോടെ വളരെ വൎദ്ധിച്ചു. പല നാട്ടുരാജാക്കന്മാരും അവരുടെ ചില സേവകന്മാരും ബ്രിട്ടീഷുകാരുടെ വൈരികളുമായി.

---

## അദ്ധ്യായം 9.

## ഇൻഡ്യൻ വിപ്ലവം.

### ഏ. ഡി. 1857 മുതൽ ഏ. ഡി. 1858 വരെ.

ബ്രിട്ടീഷാധിപത്യം ഇൻഡ്യയിൽ സ്ഥാപിക്കാൻ തുടങ്ങിയകാലംമുതൽ, പ്രത്യേകിച്ച് പത്തൊൻപതാം ശതാബ്ദത്തിൻെറ ആരംഭംമുതൽ വെല്ലൂർ, ബാരീല്ലി, ബംഗാാം മതലായ സ്ഥലങ്ങളിൽ പലപ്പോഴായി ബ്രിട്ടീഷുകാൎക്കെതിരായി ചെറിയ ലഹളകളുണ്ടായിട്ടുണ്ട്. എന്നാൽ ഏ. ഡി. 1857-ലാണ് ഇൻഡ്യയുടെ വളരെയേറെ ഭാഗങ്ങളിൽ വ്യാപിക്കത്തക്കവണ്ണം വലിയ തോതിൽ ഒരു ലഹളയുണ്ടായതു്. ഈ സംഭവത്തെപ്പററിയുള്ള അഭിപ്രായഭിന്നതകളും വാദപ്രതിവാദങ്ങളും ഇന്നും അവസാനിച്ചിട്ടില്ല. ഒരു വശത്തു് ഇതിനെ കേവലം ഒരു ശിപായിലഹള മാത്രമായി ചിത്രീകരിച്ചിട്ടുള്ള ചില പാശ്ചാത്യചരിത്രകാരന്മാരും, മറുവശത്തു് ഇതിനെ ഒരു മഹത്തായ ഇൻഡ്യൻ ദേശീയവിപ്ലവമായി വിവരിച്ചിട്ടുള്ള ഇൻഡ്യാക്കാരുമുണ്ട്. ഏകദേശം മുപ്പത്തിയഞ്ചുകൊല്ലങ്ങാംക്കമുമ്പ് സവൎക്കർ എഴുതിയ 'ഇൻഡ്യയുടെ സ്വാതന്ത്ര്യസമര-

ചരിത്രം' (History of the war of Indian Independence) പ്രസ്തുത കലാപത്തെ പ്രഥമദേശീയവിപ്ലവമായി ചിത്രീകരിച്ചിരിക്കുന്നു.

ഈ സംഭവം തുടങ്ങിയതു് എ. ഡി. 1857-ൽ മീററ്റിലെ ഒരു ചെറിയ സൈനികലഹളയായിട്ടായിരുന്നു. ക്രമേണ അതു് ഡെൽഹി, അലഹബാദ്, ലക്നൗ തുടങ്ങിയ മററു സ്ഥലങ്ങളിലേക്കു് ബാധിക്കുകയും ഇൻഡ്യൻ സമുദായത്തിൽ പല സ്ഥാനങ്ങളിൽ നിന്നും ഇതിനു് സാഹായ്യം ലഭിക്കുകയും ചെയ്തു. ബ്രിട്ടീഷുകാരോടു് തക്കതായ കാരണംകൊണ്ടു് തീരാത്ത വൈരം ജനിച്ച പല വ്യക്തികൾക്കും ഇതു പ്രതീകാരത്തിനു പററിയ ഒരു അവസരമായി തോന്നി. അങ്ങനെ സൈനികലഹളയായി തുടങ്ങിയ സംഭവം ക്രമേണ വളർന്നു് ഒരു ദേശീയവിപ്ലവത്തിൻെറ രൂപം പ്രാപിച്ചു.

<u>കാരണങ്ങൾ:—</u> വിപ്ലവത്തിനുള്ള കാരണങ്ങളെ രാഷ്ട്രീയം, സൈനികം, സാമുദായികം, മതപരം എന്നിങ്ങനെ തിരിക്കാവുന്നതാണു്.

(*a*) <u>രാഷ്ട്രീയകാരണങ്ങൾ.</u> ബ്രിട്ടീഷുകാർ നാട്ടുരാജ്യങ്ങൾ പിടിച്ചെടുത്തതു് വിശിഷ്യ, ഡൽഹൗസിയുടെ ദത്താപഹാരനയം, നാട്ടിൽ പരക്കെ ഭീതിയും സംശയങ്ങളുമുളവാക്കി. സിക്കുകാരുടെ രാജ്യമായ പഞ്ചാബു്, പ്രധാന മുസ്ലീംരാജ്യമായ ഔഡു്, മഹാരാഷ്ട്രരുടെ രാജ്യങ്ങളായ സററാറ, നാഗപ്പൂർ എന്നിവയെല്ലാം ബ്രിട്ടീഷുകാർ ഗ്രസിച്ചുകഴിഞ്ഞിരുന്നു. മുഗൾസാമ്രാജ്യത്തിൻെറ നിഴൽ പോലുമില്ലാതായിത്തീർന്നു. ബ്രിട്ടീഷുകാർ എല്ലാ നാട്ടുരാജ്യങ്ങളെയും ഇല്ലാതാക്കാൻ ഇറങ്ങിയിരിക്കുകയാണെന്നു് ഒരു ധാരണ പരന്നു. കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച പോലെ നാനാസാഹിബ്ബിനും അതുപോലുള്ള മററു പലക്കും ബ്രിട്ടീഷുകാരോടു് പല കാരണങ്ങൾകൊണ്ടും വെറുപ്പു തോന്നിയിരുന്നു. രാജാക്കന്മാർ മാത്രമല്ല അവരുടെ ചെല

വിൽ കഴിഞ്ഞു വന്നിരുന്ന ഉദ്യോഗസ്ഥന്മാർ, സൈനികർ, മററനേയായികൾ ഇവക്കൊക്കെ ബ്രിട്ടീഷുകാരുടെ നാട്ടു രാജ്യനയംമൂലം കലശലായ വിരോധമുണ്ടായി.

(*b*) സൈനികം. സൈനികവേഷസമ്പ്രദായം (Uniforms) നടപ്പിലാക്കിയതിനെ തുടൎന്നു നെററിയിൽ കുറിയിടുക, തലമുടി വളൎത്തുക മുതലായവയെ ബ്രിട്ടീഷ് ഗവണ്മെൻറ നിരോധിച്ചതു നിമിത്തം എ. ഡി. 1857-നു മുമ്പിൽതന്നെ വെല്ലൂർ ശിപായി ലഹളപോലുള്ള അനിഷ്ട സംഭവങ്ങൾ ഉണ്ടായി. യാഥാസ്ഥിതികരായ പട്ടാളക്കാരുടെ വേറൊരു പരാതി അവരെ നിഷിദ്ധമായ കപ്പൽയാത്ര ചെയ്യിച്ച് അന്യനാടുകളിൽ യുദ്ധത്തിനായി കൊണ്ടു പോകുന്ന പതിവായിരുന്നു. രാജ്യത്തിൽ സാൎവ്വത്രികമായി വ്യാപിച്ചിരുന്ന അസംതൃപ്തിയും ഇവരെ ബാധിച്ചിരിക്കണം. ഒരു പുതിയ തരംതോക്കും കൊഴുപ്പുപുരട്ടിയ തോട്ടായും (Enfield Rifle and Greased cartridges) നടപ്പാക്കിയതു് പട്ടാളക്കാരുടെ വളൎന്നുവന്നുകൊണ്ടിരുന്ന വിദ്വേഷത്തെ ദശഗുണീഭവിപ്പിച്ചു. എന്തെന്നാൽ തെററായോ ശരിയായോ ഈ തോട്ടാകളിൽ പശുവിന്റെയും, പന്നിയുടെയും കൊഴുപ്പ് ഉണ്ടെന്നും അതു് അവരെക്കൊണ്ടു സ്പൎശിപ്പിച്ച് അവരെ ജാതിമതഭ്രഷ്ടരാക്കാനായി മനഃപൂൎവ്വം ചെയ്തിരുന്നതാണെന്നും ഹിന്ദുക്കളും മുസ്ലീമങ്ങളും ഒരുപോലെ ദൃഢമായിവിശ്വസിച്ചു. സൈന്യവിഭാഗത്തിലേക്കാളും സിവിൽ ഡിപ്പാൎട്ടുമെൻറുകളിലായിരുന്നു മെച്ചമായ ശമ്പളങ്ങളും ആനുകൂല്യങ്ങളും. അതിനാൽ ബുദ്ധിവിശേഷംകൊണ്ടും കാൎയ്യക്ഷമതകൊണ്ടും പ്രാപ്തിയുള്ള വ്യക്തികൾ മിക്കവരും ഇതര തുറകളിൽ സേവനമനുഷ്ഠിക്കുകയും പട്ടാളക്കാരെ ശരിയായി നിയന്ത്രിക്കുന്നതിന് ശേഷിയുള്ള ഉദ്യോഗസ്ഥന്മാരുടെ എണ്ണം കുറവായി ഭവിക്കുകയും ചെയ്തു. പ്രധാന കേന്ദ്രങ്ങളിലും ആയുധപ്പുരകളിലും എല്ലാം സൈനികൎക്ക് അവരുടെ ശക്തി കേന്ദ്രീകരിക്കുവാൻ ഇതു നല്ല അവസരം നൽകി. ഇതുകൊണ്ടൊക്കെ സൈന്യലഹള കരുന്നിലെ നുള്ളിക്കളയുവാൻ പ്രയാസമായി.

(c) സാമൂഹ്യം, മതപരം:—ക്രിസ്ത്യൻ മിഷനറിമാരുടെ നിർബ്ബാധമായുള്ള പ്രവർത്തനങ്ങൾ, മതപരിവർത്തനം ചെയ്യുവരെ ബാധിക്കുന്ന പുതിയ പിൻതുടർച്ചാവകാശനിയമം ഇവ ഹിന്ദുക്കളിലും മുഹമ്മദീയരിലും പലർക്കും ദുരുദ്ദേശപരമായി തോന്നി. സതി, നരബലി മുതലായവ നിർത്തിയതിനെ ആരും എതിർത്തില്ല. എന്നിരുന്നാലും പാശ്ചാത്യവിദ്യാഭ്യാസസമ്പ്രദായം, തികച്ചും പാശ്ചാത്യങ്ങളായ ആചാരമര്യാദകൾ, വേഷവിധാനങ്ങൾ ഇവ പലർക്കും അസഹ്യീകാര്യങ്ങളായിരുന്നു. റെയിൽവേ, ടെലിഗ്രാഫ് മുതലായവ പോലും പൈശാചികങ്ങളായ യന്ത്രവിധാനങ്ങളായി അനുമാനിച്ചവരുമുണ്ടായിരുന്നെന്നുപോലും പറയപ്പെടുന്നു. ബ്രിട്ടീഷുകാർ പുതിയതായി ഏറെറടുത്ത ദേശങ്ങളിൽ (ഔഡുപോലുള്ള) അവർ അന്വേഷണങ്ങളും കണ്ടെഴുത്തും നടത്തിയതിൻെറ ഫലമായി, ന്യായീകരിക്കുവാൻ പാടില്ലാത്ത പല മാറ്റങ്ങളിലൂടെ വസ്തുവകകൾ കൈക്കലാക്കിയിരുന്ന പലർക്കും ആയവ നഷ്ടപ്പെട്ടുതുടങ്ങി. പൊതുവേയുണ്ടായിരുന്ന അസംതൃപ്തിയും ആശങ്കകളും വർദ്ധിപ്പിക്കുവാൻ ഇതും കാരണമായി.

ഇങ്ങനെ പലയിടങ്ങളിലും ബ്രിട്ടീഷുകാരോടു പലതരത്തിലുണ്ടായിവന്ന വൈരുദ്ധ്യം അഗ്നിബാധപോലെ നാടൊട്ടുക്കു് പടർന്നുപിടിച്ചു.

ലഹളയുടെ ഗതി:—പ്രധാനമായി ഡെൽഹി, ലക്നൗ, കാൺപൂർ, മദ്ധ്യഇൻഡ്യ എന്നീ നാലു കേന്ദ്രങ്ങളിലാണു് സംഘട്ടനങ്ങളുണ്ടായതു്.

എ. ഡി. 1857 മേയ്മാസം പത്താംതീയതി മീററിലെ പട്ടാളക്കാർ പെട്ടെന്നിളകി അവരുടെ യൂറോപ്യൻ ഉദ്യോഗസ്ഥന്മാരെ വധിച്ചു. എന്നിട്ടവർ 'ബ്രിട്ടീഷ്രാജ് നശിക്കട്ടെ' 'മുഗൾരാജ് ജയിക്കട്ടെ' എന്നൊക്കെയുള്ള മുദ്രാവാക്യങ്ങൾ മുഴക്കിക്കൊണ്ടു് ഡെൽഹിയിലെത്തി, വൃദ്ധനായ ബഹദൂർഷായെ പാദ്ഷായായി പ്രഖ്യാപനംചെയ്തു. കുറച്ചുദിവസങ്ങൾക്കകം അവർ ഡെൽഹി പിടിച്ചെടുത്തു.

എന്നാൽ അധികം താമസിയാതെ ഇംഗ്ലീഷ് സൈന്യാധിപനായ സർ ജോൺ ലാറൻസ് ഡെൽഹി വീണ്ടെടുത്തു് ലഹളക്കാരെ പായിച്ചു. ബഹദൂർഷായെ ബർമ്മയിലേക്കു് നാടുകടത്തി.

ലക്ക്നൗവിലും ലഹളക്കാർക്കു് തൽക്കാലവിജയമുണ്ടായെങ്കിലും കോളിൻ ക്യാംബെൽ ലക്ക്നൗ വീണ്ടെടുത്തു.
(Sir Colin Campbell)

കാൺപൂരിലെ ലഹളത്തലവന്മാർ നാനാസാഹേബ് (ബാജിറാവുവിന്റെ ദത്തുപുത്രൻ) ടാൻറിയാടോപ്പി മുതൽ പേരായിരുന്നു. ഇവർ പല നീചകൃത്യങ്ങളും ചെയ്തതായി ഇംഗ്ലീഷ് ചരിത്രകാരന്മാർ പറയുന്നതിൽ എത്രകണ്ടു വാസ്തവമുണ്ടെന്നു് ഇതുവരെ തീർച്ചപറയാറായിട്ടില്ല. ഏറെത്താമസിയാതെ ക്യാംബെൽതന്നെ കാൺപൂരും വീണ്ടെടുത്തു.

മദ്ധ്യ ഇൻഡ്യയിൽ ലഹളനയിച്ച ഝാൻസി റാണി ലക്ഷ്മീഭായി പുരുഷവേഷം ധരിച്ചു് പടക്കളത്തിൽ പോരാടി വീരസ്വർഗ്ഗം പ്രാപിച്ചു. അവരെ എതിർത്ത ബ്രിട്ടീഷ്സേനാനി സർ ഹ്യൂറോസ് (Sir Hugh Rose) അവരെ ലഹളക്കാരിൽ ഏററവും ഉത്തമയും വീരയുമായ വനിത എന്നു് സമ്മതിച്ചിട്ടുണ്ട്. ഝാൻസിറാണിയെ സഹായിച്ച ടാൻറായിടോപ്പിയെ ബ്രിട്ടീഷുകാർ പിടികൂടി തൂക്കിലിട്ടു. നാനാസാഹേബ് വനാന്തരത്തിലേക്കോടിപ്പോവുകയും എന്നെന്നേയ്ക്കുമായി അപ്രത്യക്ഷനാവുകയുംചെയ്തു.

വിപ്ലവത്തിന്റെ ഗതി വർണ്ണിക്കുന്നതിൽ ഇംഗ്ലീഷ് ചരിത്രകാരന്മാർ പല അസത്യങ്ങളും അന്യായപ്രസ്താവനകളും എഴുതിപ്പുരത്തിയിട്ടുണ്ട്. അതിലൊന്നു് നാനാസാഹേബും, ടാൻറിയാടോപ്പിയും മററു ലഹളക്കാരും ഇംഗ്ലീഷുകാരോടു് പല നീചവും ക്രൂരവുമായ കൃത്യങ്ങൾ ചെയ്തുവെന്നതാണു്. അവർ എണ്ണിയെണ്ണിപ്പറയുന്ന സകലതും അതേപടിതന്നെ നടന്നോ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. അവരുടെ ഭാഗത്തുനിന്നുള്ള മററു ദുഷ്പ്രചരണങ്ങൾ ജനറൽ നീലിനെപ്പോലെ ബീഭത്സങ്ങളായ അക്രമങ്ങൾ ചെയ്ത ഭീരുക്കളെ ശ്രേഷ്ഠയോദ്ധാക്കളാക്കി, അവരുടെ

പ്രതിമകളും മററുമുണ്ടാക്കിയെന്നെല്ലാമാണ്. അവർ ചെയ്ത നിഷ്ഠുരകൃത്യങ്ങൾ ഏതൊരു പരിഷ്കൃതഗവണ്മെൻറിനെയും ലജ്ജിപ്പിക്കേണ്ടവയാണ്. ഏതു ഭാഗത്തുനിന്നുമാണ് കൂടുതൽ പൈശാചികവും നിന്ദ്യവുമായ പ്രവൃത്തികളുണ്ടായതെന്നുള്ള തുല്യാതുല്യാവലോകനം ചെയ്യുന്നതു് പ്രയാസവും നിഷ്പ്രയോജനവുമാണ്.

ഇൻഡ്യാക്കാരുടെ തോൽവിക്കുള്ള കാരണങ്ങൾ.

വിപ്ലവത്തിൽ പങ്കെടുത്തവരിൽ സൈനികരെക്കൂടാതെ മററു പല വിഭാഗങ്ങളിലും പെട്ടവരുണ്ടായിരുന്നതു് വാസ്തവംതന്നെ. എന്നാൽ പ്രാബല്യമുള്ള പല വ്യക്തികളും സമൂഹങ്ങളും വിപ്ലവത്തെ എതിർക്കുകയും ബ്രിട്ടീഷുകാരെ സഹായിക്കുകയും ചെയ്തിരുന്നു. ഇക്കൂട്ടത്തിൽ പഞ്ചാബിലെ സിക്കുകാർ, അഫ്ഗാനിസ്ഥാനിലെ അമീറായ ദോസ്തുമുഹമ്മദ്, ഗ്വാളിയറിലെ റീജൻറായ ദിനകരറാവു, ഹൈദരബാദിലെ സർ സാലർജങ് എന്നിവരെക്കാണാം. ലഹളക്കാർക്ക് ഏകീകൃതമായ ഒരു ലക്ഷ്യമോ, പരിപാടിയോ, നേതൃത്വമോ ഉണ്ടായിരുന്നില്ല. അവരിൽ മുഹമ്മദീയരായിട്ടുള്ളവർക്ക് മുഗൾസാമ്രാജ്യം പുനർജ്ജീവിപ്പിച്ചുകൊണ്ടുവരണമെന്നും, ഹിന്ദുക്കൾക്ക് മഹാരാഷ്ട്രശക്തിയുടെ പുനരുത്ഥാനം കാണണമെന്നും ഭിന്നങ്ങളായ ആദർശങ്ങളാണുണ്ടായിരുന്നതു്. അവരെ നയിച്ചിരുന്നവരിൽ ഝാൻസിയിലെ റാണിയായിരുന്നു ഏററവും സാമർത്ഥ്യവും ധീരതയും പ്രകാശിപ്പിച്ചതു്. എന്നാൽ അവർപോലും ക്യാംബെല്ലിനെപ്പോലുള്ള ബ്രിട്ടീഷ് സൈന്യാധിപന്മാരോടു് സൈനികകാര്യങ്ങളിലാകട്ടെ, രാഷ്ട്രീയകാര്യങ്ങളിലാകട്ടെ കിടപിടിക്കുവാൻ ശേഷിയുള്ളവരല്ലായിരുന്നു. റെയിൽവേയും ടെലിഗ്രാഫും ഗതാഗതസൗകര്യങ്ങളൊക്കെയുംതന്നെ ഗവണ്മെൻറിൻെറ അധീനതയിലായിരുന്നു. ബ്രിട്ടീഷിൻഡ്യയുടെ രണ്ടു പ്രധാനഭാഗങ്ങളായ ബാംബെയും, മദ്രാസും സംസ്ഥാനങ്ങൾ പൊതുവേ ബ്രിട്ടീഷ്പക്ഷമായിരുന്നു.

ഫലങ്ങൾ. വിപ്ലവത്തിൻെറ രണ്ടു പ്രധാനഫലങ്ങൾ ഈസ്റ്റിൻഡ്യാക്കമ്പനിയുടെ സമാപനവും, ഇൻഡ്യയുടെ


ഇൻഡ്യ, 1858
പഞ്ചാബ്
ഹൈദരബാദ്
ബ്രിട്ടീഷ് ഇൻഡ്യ
നാട്ടുരാജ്യങ്ങൾ

ഭരണം നേരിട്ടു് ഇംഗ്ലണ്ടിലെ ഗവണ്മെൻറു് ഏറെറടുത്തതുമാണു്. ഈസ്റ്റിൻഡ്യാക്കമ്പനി നിറുത്തലാക്കി, പുതിയ ഭരണവ്യവസ്ഥകഠം ചെയ്യുന്നതിനായി പാർലമെൻറു് പാസാക്കിയ ഏ. ഡി. 1858-ലെ ആക്ററിൻെറ വിശദവിവരങ്ങഠം (Act for the better Government of India) ആദ്യത്തെ അദ്ധ്യായത്തിൽ വിവരിച്ചുകഴിഞ്ഞിട്ടുണ്ടു്. ആ വഷംമുതൽ കമ്പനിഭരണം അവസാനിച്ചു. ഇംഗ്ലണ്ടിലെ രാജ്ഞിയായ വിക്ടോറിയാ ഇൻഡ്യയിലെയും രാജ്ഞിയായി. ഏ. ഡി. 1877-ൽ വിക്ടോറിയാ രാജ്ഞി ഇൻഡ്യയിലെ ചക്രവത്തിനീപദം സ്വീകരിച്ചു. പുതിയ ഭരണകൂടത്തിനു് ഉന്നതങ്ങളായ പല ആദശങ്ങളും ധാമ്മികതത്വങ്ങളും ഉപദേശിക്കുകയും അനുശാസിക്കുകയും ചെയ്തുകൊണ്ടുള്ള വിക്ടോറിയാരാജ്ഞിയുടെ ഏ. ഡി. 1858-ലെ പ്രസിദ്ധ വിളംബരത്തെപ്പററിയും ഒന്നാമദ്ധ്യായത്തിൽ പ്രസ്താവിച്ചുകഴിഞ്ഞു.

---

## PART B.

### ബ്രിട്ടീഷ് ഗവണ്മെൻറിൻെറ നേരിട്ടുള്ള ഭരണം

### ഏ. ഡി. 1858—ഏ. ഡി. 1921.

## പ്രാരംഭം

### ഏ. ഡി. 1858 മുതൽ ഏ. ഡി. 1921 വരെ ഇൻഡ്യ ഭരിച്ച വൈസ്രായിമാർ.

ഇൻഡ്യൻ വിപ്ലവമവസാനിച്ചതോടെ ഈസ്റ്റിൻഡ്യാക്കമ്പനി നിത്തലാക്കിയല്ലോ. അപ്പോഠം മുതൽ ഇൻഡ്യാഭരണം ബ്രിട്ടീഷ് രാജാവിൻെറയും ഗവണ്മെൻറിൻെറയും

നേരിട്ടുള്ള മേൽനോട്ടത്തിലായി. ബ്രിട്ടീഷ് ക്യാബിനറ്റിലെ ഒരു പ്രധാനപ്പെട്ട അംഗമായ 'സിക്രട്ടറി ആഫ് സ്റ്റേററ് ഫാർ ഇൻഡ്യാ,' ഈ രാജ്യത്തിൻെറ മേൽനോട്ടം വഹിക്കുന്ന മന്ത്രിയായും, ഇൻഡ്യയിൽ ഗവണ്ണർ ജനറൽ 'വൈസ്രായി' കൂടിയായും, അതായതു്, ബ്രിട്ടീഷ് രാജാവിൻെറ പ്രതിപുരുഷനായും, പ്രവത്തനം തുടങ്ങി. ഈ ഭരണം എ. ഡി. 1947 ആഗസ്റ്റ് പതിനഞ്ചാംതീയതിവരെ നീണ്ടുനിന്നു. ഇതിൽ എ. ഡി. 1921 വരെയുള്ള കാലഘട്ടം ആദ്യമായി പഠിക്കാം. എ. ഡി. 1921 വരെ ഇൻഡ്യൻ ഭരണമേധാവികളായിരുന്ന പ്രധാനപ്പെട്ട വൈസ്രായിമാരുടെ പേരുകളും അവർ ഭരിച്ചിരുന്ന കാലവും താഴെക്കാണിക്കുന്നു.

<u>ക്യാനിങ്ങ്പ്രഭു.</u> എ. ഡി. 1858—എ. ഡി. 1862.

ഒടുവിലത്തെ ഗവണ്ണർ ജനറലായിരുന്ന ക്യാനിങ്ങ്പ്രഭു തന്നെ ആദ്യത്തെ വൈസ്രായിയായി നിയമിതനായി. ഇദ്ദേഹം പല നല്ല പരിഷ്കാരങ്ങളും നടപ്പിലാക്കി.

<u>എൽജിൻപ്രഭു.</u> (ഒന്നാമൻ) എ. ഡി. 1862—എ. ഡി. 1863.

<u>സർ ജാൺ ലാറൻസ്.</u> എ. ഡി. 1863—എ. ഡി. 1869.

<u>മേയോപ്രഭു.</u> എ. ഡി. 1869—എ ഡി. 1872.

ആൻഡമാൻ ദ്വീപ് സന്ദർശിച്ചയവസരത്തിൽ അവിടെയുണ്ടായിരുന്ന ഒരു പട്ടാണി അദ്ദേഹത്തെ കുത്തിക്കൊന്നു.

<u>നോത്ത്ബ്രൂക്ക്പ്രഭു,</u> എ. ഡി. 1872—എ. ഡി. 1876.

<u>ലിററൻപ്രഭു.</u> എ. ഡി. 1876—എ. ഡി. 1880.

ഇദ്ദേഹത്തിൻെറ കാലത്താണ് രണ്ടാംഅഫ്ഗാൻയുദ്ധം (എ. ഡി. 1878—എ. ഡി. 1880.) നടന്നതു്.

റിപ്പൺപ്രഭു. എ. ഡി. 1880—എ. ഡി. 1884.

ഇദ്ദേഹം പ്രാദേശികസ്വയംഭരണം പ്രോത്സാഹിപ്പിച്ചു. ഇൻഡ്യാക്കാരുടെ അകൈതവമായ സ്നേഹാദരങ്ങൾ ആർജ്ജിച്ച ഒരു മഹാനായിരുന്നു റിപ്പൺ.

ഡഫറിൻപ്രഭു. എ. ഡി. 1884—എ. ഡി. 1888.

എ. ഡി. 1885 മുതൽ എ. ഡി. 1886 വരെ നടന്ന മൂന്നാം ബർമ്മായുദ്ധവും, 1884–ലെ ഇൻഡ്യൻ നാഷണൽ കാൺഗ്രസ്സ് സ്ഥാപനവുമായിരുന്നു ഇദ്ദേഹത്തിൻെറ കാലത്തെ പ്രധാന സംഭവങ്ങൾ.

ലാൻസ് ഡൗൺ പ്രഭു. എ. ഡി. 1888—എ. ഡി. 1894.

എൽജിൻപ്രഭു. (ദ്വിതീയൻ) എ. ഡി. 1894—എ. ഡി. 1899.

കഴ്സൺപ്രഭു. എ. ഡി. 1899—എ. ഡി. 1905.

ഇദ്ദേഹത്തിൻെറ ഭരണകാലം പലതുകൊണ്ടും പ്രശസ്തമായിരുന്നു. വളരെ കാര്യശേഷിയും ഭരണനിപുണതയുമുള്ള ഒരു വ്യക്തിയായിരുന്നു കഴ്സൺ. എന്നാൽ അദ്ദേഹത്തിൻെറ പ്രവൃത്തികൾ പലതും ഈ നാട്ടുകാൎക്ക് രസിക്കാതെ വരികയും വലിയ പ്രക്ഷോഭണങ്ങൾക്കും കോളിളക്കങ്ങൾക്കും ഇടവരുത്തുകയും ചെയ്തു.

മിൻേറാ പ്രഭു. എ. ഡി. 1905—എ. ഡി. 1910.

ഇക്കാലത്തായിരുന്നു മിൻറോ–മോർലി പരിഷ്കാരങ്ങൾ നടപ്പിൽ വന്നതു്. ഇതിനെ ഇൻഡ്യയുടെ സ്വാതന്ത്ര്യലബ്ധിയിൽ ആദ്യത്തെ പടിയാണെന്നു പറയാറുണ്ട്.

ഹാർഡിൻജ് പ്രഭു. എ. ഡി. 1910—എ. ഡി. 1916.

ചെംസ്ഫോർഡു് പ്രഭു എ. ഡി. 1916—എ. ഡി. 1921.

ഇൻഡ്യയുടെ സ്വയംഭരണാവകാശപ്രാപ്തിയിൽ അടുത്ത പടിയെന്നു് പറയാവുന്ന മോണ്ടെഗ്ലു–ചെംസ്ഫോർഡു് പരിഷ്ക്കാരങ്ങൾ ഇദ്ദേഹത്തിൻെറ കാലത്തായിരുന്നു.

---

## അദ്ധ്യായം 10.

### ഭരണഘടനാപരിഷ്ക്കാരങ്ങൾ.

ഇൻഡ്യാ കൗൺസിൽസ് ആക്റ്റ്. എ. ഡി. 1861.

ഇതു് ക്യാനിങ്ങ്പ്രഭു വൈസ്രായി ആയിരുന്ന കാലത്താണു് പാസ്സാക്കപ്പെട്ടതു്. ഇതനുസരിച്ച് ഭരണഘടനയിൽ താഴെപ്പറയുന്ന മാററങ്ങൾ വരുത്തി.

1. എ. ഡി. 1853-ലെ ചാർട്ടർ ആക്റ്റ് ഗവർണ്ണർ ജനറലിൻെറ കൗൺസിലിനെത്തന്നെ മററു ചില അംഗങ്ങളെക്കൂടി ചേർത്തു് ഒരു നിയമസഭയായി രൂപാന്തരപ്പെടുത്താൻ അനുവദിച്ചിരുന്നല്ലോ. ഇങ്ങനെ സൃഷ്ടമായ നിയമസഭയുടെ അധികാരങ്ങൾ ഏററവും പരിമിതമായ ഒരു തോതിൽ ഇൻഡ്യാ കൗൺസിൽസ് ആക്റ്റ് നിശ്ചയിച്ചു.

2. മദ്രാസിലെയും ബാംബെയിലേയും ഗവണ്മെൻറുകൾക്ക് കൂടുതൽ നിയമനിർമ്മാണസ്വാതന്ത്ര്യം അനുവദിച്ചു.

3. ഗവർണ്ണർ ജനറലിനു് ഏതു നിയമവും റദ്ദ്ചെയ്യുന്നതിനുള്ള അധികാരം (Veto) കൊടുത്തു.

4. ബംഗാൾ, പഞ്ചാബു്, നാർത്തു്വെസ്റ്റു് പ്രാവിൻസു് (ഇപ്പോഴത്തെ ഉത്തരപ്രദേശം) എന്നിവിടങ്ങളിൽ ഓരോ ചെറിയ നിയമസഭകൾ ഉണ്ടാക്കി.

5. അടിയന്തിരവേളകളിൽ ആറുമാസക്കാലത്തേക്ക് നിലനില്ക്കാവുന്നതായ ആർഡിനൻസസ് എന്നറിയപ്പെടുന്ന നിയമങ്ങൾ, നിയമസഭയോട് ആലോചിക്കാതെ തന്നെ നിർമ്മിക്കുന്നതിനുള്ള അധികാരം ഗവണ്ണർ ജനറലിന് കൊടുത്തു.

ഇൻഡ്യാ കൗൺസിൽസ് ആക്റ്റ്. എ. ഡി. 1892.

ഇതു് പാസായ സമയം ലാൻസ്ഡൗൺ പ്രഭുവായിരുന്നു വൈസ്രോയി. പത്തൊൻപതാം നൂററാണ്ടിൻെറ അവസാനഘട്ടമായതോടുകൂടി ഇവിടത്തെ രാഷ്ട്രീയ പ്രബുദ്ധത വളരെ വളർന്നുകഴിഞ്ഞിരുന്നു. എ. ഡി. 1885-ൽ ഇൻഡ്യാക്കാരുടെ അവകാശവാദങ്ങൾക്ക് വേണ്ട പിന്തുണ നല്കി പരിപോഷിപ്പിക്കുന്നതിനായി ഇൻഡ്യൻ നാഷണൽ കാൺഗ്രസ്സ് സ്ഥാപിതമായി. രാഷ്ട്രീയവേദികളിലും ഇൻഡ്യയിലെ പത്രപംക്തികളിലും സുശക്തങ്ങളായ വാദകോലാഹലങ്ങൾ കേട്ടുതുടങ്ങി. അതുകൊണ്ട് ബ്രിട്ടീഷ് ഗവണ്മെൻറ് ചില പരിഷ്കാരങ്ങൾ നടപ്പിലാക്കാൻ നിർബന്ധിതമായി. എ. ഡി. 1892-ലെ ആക്റ്റ്പ്രകാരം പ്രധാനമായി രണ്ടു കാര്യ്യങ്ങളാണ് സാധിച്ചതു്.

1. കേന്ദ്രത്തിലേയും, പ്രാവിൻസുകളിലേയും നിയമസഭകൾ എണ്ണത്തിലും അധികാരങ്ങളിലും വികസിപ്പിക്കപ്പെട്ടു. ഇവയിലെ അംഗങ്ങൾ തിരഞ്ഞെടുക്കപ്പെടുകയല്ലായിരുന്നു, നാമനിർദ്ദേശംചെയ്തു് നിയമിക്കപ്പെടുകയായിരുന്നു അന്നത്തെ പതിവ്. എന്നാൽ ഇവരിൽ ചിലരെ നിർദ്ദേശിക്കുവാനുള്ള അധികാരം സ്വയംഭരണസ്ഥാപനങ്ങൾക്ക് വിട്ടുകൊടുത്തു.

2. ഗവണ്മെൻറ് ആണ്ടോടാണ്ട് സമർപ്പിക്കുന്ന സാമ്പത്തികസ്ഥിതിവിവരങ്ങളെപ്പററി അഭിപ്രായങ്ങൾ പറയുന്നതിനും പ്രാധാന്യമുള്ള പൊതുക്കാര്യ്യങ്ങളെപ്പററി ചോദ്യങ്ങൾ ചോദിക്കുന്നതിനുമുള്ള അധികാരങ്ങൾ നിയമസഭാസാമാജികന്മാർക്ക് കൊടുത്തു.

ഈ പരിഷ്കാരങ്ങളൊന്നും ഇൻഡ്യയിലെ പ്രമുഖ രാഷ്ട്രീയകേന്ദ്രങ്ങളിൽ വലിയ തൃപ്തി ഉളവാക്കിയില്ല. എങ്കിലും ഗോപാലകൃഷ്ണഗോഖലേ, ആശുതോഷ് മുഖർജി, റാഷ്ബിഹാരിഘോഷ്, സുരേന്ദ്രനാഥബാനർജി തുടങ്ങിയ ശേഷിമാന്മാരായ പല മഹാന്മാരും നിയമസഭാംഗങ്ങളാവുകയും, അവരുടെ വാഗ്വിലാസവും രാഷ്ട്രീയബോധവും ഇൻഡ്യാക്കാരുടെ കഴിവുകളെ പ്രത്യക്ഷമാക്കുകയും ചെയ്തു.

ഇൻഡ്യാ കൗൺസിൽസ് ആക്റ്റ്. എ. ഡി. 1909.

(മോർലി–മിൻേറാ പരിഷ്കാരങ്ങൾ)

അന്നത്തെ വൈസ്രോയിയായിരുന്ന മിൻേറാപ്രഭുവിനും, ഇൻഡ്യാ സിക്രട്ടറി ആയിരുന്ന മോർലിപ്രഭുവിനും ദുർഘടമേറിയ ഒരു വിഷമഘട്ടമാണ് അഭിമുഖീകരിക്കേണ്ടിവന്നതു്. ബംഗാൾ വിഭജനം മുതലായവ മൂലമുണ്ടായ ഭീകരപ്രവർത്തനങ്ങളും അതുകളെ അടിച്ചമർത്തുവാൻ കൈക്കൊള്ളേണ്ടിവന്ന ഉപായങ്ങളും ഇൻഡ്യയിൽ വളരെ പ്രക്ഷുബ്ധമായ ഒരന്തരീക്ഷം സൃഷ്ടിച്ചിരുന്നു. ഭരണകാര്യങ്ങളിൽ കൂടുതൽ പങ്ക് കൊടുത്താലേ ഇൻഡ്യാക്കാരെ തൃപ്തരാക്കുവാൻകഴിയൂ എന്നു് മനസ്സിലാക്കിയ മിൻേറായും മോർലിയുംകൂടി നടത്തിയ ആലോചനകളുടെയും ചർച്ചകളുടെയും ഫലമായി എ. ഡി. 1909-ൽ പാർലമെൻറ് ഒരാക്റ്റ് പാസാക്കി.

വ്യവസ്ഥകൾ.

1. നിയമസഭകൾ വലുതാക്കി. അംഗങ്ങളിൽ കുറേപ്പേരെ തിരഞ്ഞെടുക്കുന്ന സമ്പ്രദായമേർപ്പെടുത്തി.

2. ഇംപീരിയൽ ലെജിസ്ലേററീവ് കൗൺസിലിൽ, അതായതു് കേന്ദ്രനിയമസഭയിൽ ഔദ്യോഗികഭൂരിപക്ഷമുണ്ടായിരിക്കുന്നതിനും, പ്രവിശ്യയിലെ സഭകളിൽ തിരഞ്ഞെടുക്കപ്പെട്ടവരും, നാമനിർദ്ദേശം ചെയ്യപ്പെട്ടവരും കൂടിയുള്ള അനൗദ്യോഗികഭൂരിപക്ഷമുണ്ടായിരിക്കുന്നതിനും വേണ്ട വ്യവസ്ഥ ചെയ്തു.

3. ഹിന്ദുക്കൾക്കും മുസ്ലീമങ്ങൾക്കും പ്രത്യേക നിയോജകമണ്ഡലങ്ങൾ ഏപ്പെടുത്തി. ഇതു് രാജ്യത്തിനു് എത്രമാത്രം ദോഷകരമായിരുന്നുവെന്നു് കാലം ചെല്ലുന്തോറും എല്ലാവക്കും മനസ്സിലായിത്തുടങ്ങി. വലിയ കലാപങ്ങൾക്കും ഒടുവിൽ രാജ്യത്തിൻെറ വിഭജനത്തിനുതന്നെയും സംഗതിയാക്കിയ പ്രതികൂലസാഹചര്യങ്ങൾക്കു വിത്തു പാകിയതു് ഈ ഏപ്പാടാണെന്നു് മിക്കവരും ഇന്നു് സമ്മതിക്കുന്നുണ്ടു്.

നിരൂപണം.

ഈ പരിഷ്കാരങ്ങൾ ഇൻഡ്യയിൽ മിക്കവരെയും അസംതൃപ്തരാക്കിയതേയുള്ളു. പ്രാദേശികസ്വയംഭരണവിഷയകമായി യാതൊന്നും ചെയ്തില്ല; പ്രവിശ്യകളുടെ സാമ്പത്തികനയം കേന്ദ്രത്തിൻെറ നിയന്ത്രണത്തിൽതന്നെ തുടൎന്നു; ഭരണതുറകളിലൊന്നിലും പൊതുസേവനോദ്യക്തരായ ഇൻഡ്യാക്കാക്കു് ഗണ്യമായ പങ്കു് കിട്ടിയില്ലാ എന്നീ വസ്തുതകളാണു് അസംതൃപ്തിക്കു് പ്രധാന നിദാനങ്ങളായതു്. വൈസ്രോയിയുടെ കൗൺസിലിൽ ഒരിൻഡ്യാക്കാരനായ സിൻഹായേയും, ഇംഗ്ലണ്ടിൽ ഇൻഡ്യാ സിക്രട്ടറിയുടെ ഇൻഡ്യാ കൗൺസിലിൽ രണ്ടിൻഡ്യാക്കാരേയും നിയമിച്ചതു് ഈ നാട്ടിൽ അധികംപേരെയും വ്യാമോഹിപ്പിച്ചില്ല. ആകപ്പാടെ ഇൻഡ്യയിലെ രാഷ്ട്രീയനഭോമണ്ഡലം വിപ്ലവാത്മകമായ ഒരു പരിവത്തനം കൊണ്ടേ സന്തുഷ്ടമാകൂ എന്നു് കാണപ്പെട്ടു.

## ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ആക്ററ്. എ. ഡി. 1919.

ഈ ആക്ററ് നിമ്മിച്ചതിൽ ഭാഗഭാക്കുകളായിരുന്ന ഇൻഡ്യാ സിക്രട്ടറി മോൺടേഗുവിൻെറയും വൈസ്രോയി ചെംസ്ഫോർഡു് പ്രഭുവിൻെറയും നാമങ്ങൾ ഇതിനോടു് ചേത്തു് ഇതിനെ മോൺടെഗു-ചെംസ്ഫോർഡു് പരിഷ്കാരങ്ങൾ എന്നും പറഞ്ഞുവരാറുണ്ടു്. എ. ഡി. 1914 മുതൽ എ. ഡി. 1919 വരെ നടന്ന ഒന്നാംലോകമഹായുദ്ധത്തിൽ

ഇൻഡ്യാക്കാർ, അവരുടെ സങ്കടങ്ങളും പരാതികളും മറന്നു്, ഇംഗ്ലീഷുകാരുടെ സഹായത്തിനായി പാഞ്ഞെത്തി. യുദ്ധാനന്തരം ഇൻഡ്യാക്കാരുടെ ന്യായമായ അവകാശവാദങ്ങളെ ബ്രിട്ടീഷുകാർ ആദരിക്കാതിരിക്കയില്ല എന്ന പ്രതീക്ഷ നാടൊട്ടുക്കുണ്ടായിരുന്നു. ഏ. ഡി. 1917 ആഗസ്റ്റ് 20-ാംനു- ഇൻഡ്യാ സിക്രട്ടറി പാർലമെൻറിൽ സുപ്രധാനമായ ഒരു പ്രസ്താവന ചെയ്തു. അതിപ്രകാരമായിരുന്നു:

*"ഇൻഡ്യാ ഗവണ്മെൻറിൻെറ പരിപൂർണ്ണമായ യോജിപ്പോടുകൂടി, ബ്രിട്ടീഷ്'രാജാവു് അംഗീകരിച്ചിരിക്കുന്ന നയം, ഇൻഡ്യാക്കാരെ ഭരണകൂടത്തിൻെറ എല്ലാ ശാഖകളിലും കൂടുതൽ കൂടുതൽ പ്രവേശിപ്പിച്ചും സ്വയംഭരണസ്ഥാപനങ്ങളെ ക്രമപ്രവൃദ്ധമായി വികസിപ്പിച്ചും ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറ ഘടകമായി നിന്നുകൊണ്ടു് ഉത്തരവാദഭരണഭാരം ക്രമേണ ഏറെറടുക്കുവാൻ ഇൻഡ്യയെ ശേഷിയുള്ളതാക്കിത്തീർക്കുക" എന്നുള്ളതാണു്.

മോൺടെഗു ഇൻഡ്യ സന്ദർശിച്ചു് ചെംസ്ഫോർഡും സിവിൽസർവീസിലും രാഷ്ട്രീയരംഗത്തുമുള്ള ഉന്നതവ്യക്തികളുമായി ആലോചനകൾ നടത്തി. ഏ. ഡി. 1918-ൽ മോൺടെഗു–ചെംസ്ഫോർഡു് റിപ്പോർട്ടു് പാർലമെൻറിനു് സമർപ്പിച്ചു. ആ റിപ്പോർട്ടിനെ ആസ്പദമാക്കി ഏ. ഡി. 1919-ലെ ഗവണ്മെൻറു് ഓഫ് ഇൻഡ്യ ആക്ററു് പാസ്സാക്കപ്പെട്ടു. ഇതിലെ പ്രധാന വ്യവസ്ഥകൾ താഴെ കുറിക്കുന്നു:—

---

*"The policy of his Majesty's Government with which the Government of India are in complete accord, is that of the increasing association of Indians in every branch of the administration and the gradual development of self-governing institutions with a view to the progressive realisation of responsible Government in India as an integral part of the British Empire."

A. കേന്ദ്രം

(1) –കൗൺസിൽ ഓഫ് സ്റ്റേററ്, ലെജിസ്ലേററീവ് അസംബ്ലി എന്നു് രണ്ടു മണ്ഡലങ്ങളുള്ള ഒരു ദ്വിമണ്ഡല നിയമസഭ കേന്ദ്രത്തിൽ സ്ഥാപിച്ചു. ഇതിൽ രണ്ടിലും തെരഞ്ഞെടുക്കപ്പെട്ടവരുടെ ഭൂരിപക്ഷമുണ്ടായിരുന്നു. എന്നാൽ വർഗ്ഗീയപ്രാതിനിധ്യാടിസ്ഥാനം ഉപേക്ഷിക്കപ്പെട്ടില്ല.

(2) ഗവർണ്ണർ ജനറലിനു് അടിയന്തിരനിയമങ്ങൾ (Ordinances) ഉണ്ടാക്കുന്നതിനു് കൊടുത്തിരുന്ന അധികാരം തുടർന്നു.

(3) പൊതുവ്യയനിരൂപണം, നിയമനിർമ്മാണം, നിശ്ചയങ്ങൾ പാസ്സാക്കുന്നതിനുള്ള അവകാശം ഇത്യാദികൾ കേന്ദ്രസഭയുടെ അധികാരങ്ങളായി വിട്ടുകൊടുത്തു. എന്നാൽ ഇവയെല്ലാം വൈസ്രോയിയുടെ വീറേറാ, സട്ടിഫിക്കേഷൻ എന്ന രണ്ടധികാരങ്ങൾക്കും വിധേയമായിട്ടാണു് അനുവദിക്കപ്പെട്ടതു്.

B. പ്രാവിൻസുകൾ.

പ്രാദേശിക നിയമസഭകളിലും കേന്ദ്രത്തിലെപ്പോലെ തെരഞ്ഞെടുക്കപ്പെട്ടവർക്കു ഭൂരിപക്ഷമുണ്ടായിരിക്കാമെന്നു് സമ്മതിച്ചു. ഇവിടെയും ദോഷകരമായ വർഗ്ഗീയ പ്രാതിനിധ്യതത്വം തുടരുകയാണുണ്ടായതു്. പ്രവിശ്യകളിലെ എക്സിക്യൂട്ടിവിലാണു് മോൺടെഗു–ചെംസ്ഫോർഡു് പരിഷ്കാരങ്ങൾ വലിയ മാററം വരുത്തിയതു്. ഡയാർക്കി (Dyarchy) എന്നറിയപ്പെടുന്ന ഒരു ദ്വിഭരണസമ്പ്രദായമാണു് പ്രവിശ്യകളിൽ ഏർപ്പെടുത്തിയതു്. അതായതു് ധനകാര്യം, നിയമം, പോലീസ് മുതലായ വകുപ്പുകൾ സംവരണം ചെയ്തു് (Reserved Subjects) പ്രവിശ്യയിലെ ഗവർണ്ണരോടു് ഉത്തരവാദിത്വമുള്ള എക്സിക്യൂട്ടീവ് കൗൺസിലറന്മാരുടെ നിയന്ത്രണത്തിലും, വിദ്യാഭ്യാസം, പൊതുജനാരോഗ്യം, പ്രാദേശികസ്വയംഭരണം മുതലായി സംവരണം

ചെയ്യപ്പെടാത്ത വകുപ്പുകൾ (Transferred Subjects) പ്രാവിൻഷ്യൽ നിയമസഭകളോട് ഉത്തരവാദിത്വം വഹിക്കുന്നവരും തെരഞ്ഞെടുക്കപ്പെടുന്നവരുമായ മന്ത്രിമാരുടെയും പ്രാദേശികഗവണ്മെൻറിൻെറയും മേൽനോട്ടത്തിലും നടക്കണമെന്നായിരുന്നു വ്യവസ്ഥ. ഇങ്ങനെയുള്ള റിസർവ്ഡ്, ട്രാൻസ്ഫേഡ് എന്ന രണ്ടു വിഭാഗങ്ങളും പ്രാവിൻസിലെ ഗവർണ്ണരും കൂടിച്ചേർന്ന് പ്രാവിൻസിലെ എക്സിക്യൂട്ടീവായി.

നിരൂപണം.

മോണ്ടെഗു—ചെംസ്ഫോർഡ് പരിഷ്കാരങ്ങളെ വിമർശിച്ചുകൊണ്ടു് പലതരത്തിലുള്ള അഭിപ്രായങ്ങൾ പലരും ഉന്നയിച്ചു. അധികംപേരും ആക്ററിൻെറ കുറവുകളെയാണു് ചൂണ്ടിക്കാണിച്ചതു്. പ്രധാനമായി മൂന്നാക്ഷേപങ്ങളാണു് പുറത്തുവന്നതു്. ഒന്നാമതു് കേന്ദ്രത്തിൽ ഉത്തരവാദഭരണം നടപ്പിലായില്ല. രണ്ടാമതു് വർഗ്ഗീയ പ്രാതിനിധ്യമെന്ന തത്വം തുടർന്നുകൊണ്ടുപോകുന്നതു് രാജ്യക്ഷേമത്തിനു് കാലംചെല്ലുന്തോറും കൂടുതൽ ഹാനികരമാണു്. മൂന്നാമതു് ദ്വിഭരണരീതി (Dyarchy) പ്രായോഗികതയിൽ പല വൈഷമ്യങ്ങൾക്കുമിടവരുത്തുമെന്നു മാത്രമല്ല, സുപ്രധാനങ്ങളായ ഗവണ്മെൻറു വകുപ്പുകളെല്ലാം സംവരണംചെയ്തു് പൊതുജനങ്ങളുടെ നിയന്ത്രണത്തിന്നതീതമായി സംരക്ഷിക്കപ്പെടുകയും ചെയ്തു.

ഗോഖലേയെപ്പോലുള്ള മിതവാദികൾ ഈ കുറവുകളൊക്കെ ആക്ററിൻെറ വൈകല്യങ്ങളാണെന്നു് സമ്മതിച്ചു എങ്കിലും ഇൻഡ്യയുടെ സ്വയംഭരണപ്രാപ്തി ബ്രിട്ടീഷ് ഗവണ്മെൻറിൻെറ ഉന്നമാണെന്നു് അവർ സമ്മതിച്ചതുതന്നെ വലിയ കാര്യമാണെന്നും, അതുകൊണ്ടു് അവർ അനുവദിച്ചുതന്ന പരിഷ്ക്കാരങ്ങൾ സ്വീകരിച്ചു്, ഗവണ്മെൻറിനോടു് സഹകരിക്കണമെന്നും അഭിപ്രായപ്പെട്ടു. എന്നാൽ പരിഷ്ക്കാരങ്ങളെ അസ്വീകാര്യങ്ങളെന്നു മുദ്രയടിച്ചുകൊണ്ടു് കോൺഗ്രസ്സ് മാറിനിന്നു. മഹാത്മാഗാന്ധിയുടെ ഒന്നാമത്തെ നിസ്സഹകരണപ്രസ്ഥാനവും സിവിൽനിയമലംഘനവും മററു പ്രധാന സംഭവങ്ങളും ഇതിൻെറ പരിണതഫലങ്ങ

ളായിരുന്നു. അവ അന്യത്ര വിവരിക്കുന്നതാണ്. എന്നാൽ അല്പകാലത്തിനുശേഷം കാൺഗ്രസ്സുകാരിലൊരുവിഭാഗം പണ്ഡിററ് മോട്ടിലാൽ നെഹ്റു, ദേശബന്ധു സി. ആർ. ദാസ് മുതലായവരുടെ നേതൃത്വത്തിലും, ഗാന്ധിജിയുടെ അനുമതിയോടും നിയമസഭകളിൽ പ്രവേശിച്ചു. അവർ 'സ്വരാജ്" പാർട്ടി എന്ന പേർ സ്വീകരിച്ചു. അവരുടെ ഉദ്ദേശം പുതിയ ഭരണഘടനയെ സഹകരണപ്രസ്ഥാനത്തിലൂടെ സ്തംഭനാവസ്ഥയിലെത്തിച്ച് അതിൻെറ പൊള്ള പൊളിച്ചുകാട്ടണമെന്നായിരുന്നു. മോട്ടിലാൽ നെഹ്റു, ദേശബന്ധു, കേന്ദ്രഅസംബ്ളിയുടെ ആദ്യത്തെ തെരഞ്ഞെടുക്കപ്പെട്ട അദ്ധ്യക്ഷനായ വിത്തൽഭായിപട്ടേൽ എന്നിവർക്ക് ജനകീയ ഭരണരീതിയിലുള്ള സാമർത്ഥ്യവും സ്ഥിരോത്സാഹവും ലക്ഷ്യപ്രാപ്തിയിൽ സ്വരാജ് പാർട്ടിയെ എത്തിക്കുകതന്നെ ചെയ്തു.

---

## അദ്ധ്യായം 11.

### ആഭ്യന്തരനയം.

എ. ഡി. 1858-ലെ വിക്ടോറിയാ രാജ്ഞിയുടെ വിളംബരത്തെ ഇതിനുമുമ്പ് പരാമർശിച്ചുവല്ലോ. മഹനീയാദർശങ്ങളും ഉന്നതങ്ങളായ നയതന്ത്രവിശേഷങ്ങളുംകൊണ്ടു ഉൽകൃഷ്ടമായിരുന്ന ഈ പ്രമാണം വൈസ്രോയിമാൎക്കും അവരുടെ ഗവണ്മെൻറിനും വേണ്ടത്ര പ്രചോദനം നല്കി. സാമ്രാജ്യികമായും ഭൗതികമായും ഭാരതത്തിൽ വളരെ അഭിവൃദ്ധിയുണ്ടായി. രാഷ്ട്രീയബോധവും രാജ്യത്തിലങ്ങോളമിങ്ങോളം അഭൂതപൂർവ്വമായ ഐക്യവും വളൎന്നു തുടങ്ങി. ക്യാനിങ്ങുമുതൽ ഇരുപതാംനൂററാണ്ടിൻെറ ആദ്യഭാഗംവരെ ഇവിടെ ഭരിച്ചിരുന്ന വൈസ്രോയിമാരുടെ ആഭ്യന്തരനയവും അതിൻെറ ഫലങ്ങളുമാണ് ഈ അദ്ധ്യായത്തിൽ പ്രതിപാദിക്കുന്നത്.

ധനപരമായ നയം.

ക്യാനിങ്ങ് പ്രഭുവിനെ അഭിമുഖീകരിച്ചിരുന്ന ഏററ
വും വലിയ പ്രശ്നം ആയവ്യയങ്ങൾ തുല്യനിലയിലാക്കുക
എന്നതായിരുന്നു. ജെയിംസ് വിൽസൺ എന്നും സാമുവൽ
ലെയിങ്ങ് എന്നും പേരുള്ള രണ്ടു ബ്രിട്ടീഷ് ധനകാര്യവിദ
ഗ്ദ്ധന്മാരുടെ സാഹായ്യത്തോടെ ഏ. ഡി. 1862–നകം
ക്യാനിങ്ങ് ഇക്കാര്യം സാധിച്ചു. ആദായനികുതി, ഇറക്കു
മതിത്തീരുവകൾ മുതലായവ കൊണ്ടു് വരവു വർദ്ധിപ്പിച്ചും,
സിവിലും സൈനികവുമായ വകുപ്പുകളിൽ ചെലവു ചുരു
ക്കിയുമാണു് ഇതു് സാധിച്ചതു്.

ഏ. ഡി. 1863 മുതൽ ഏ. ഡി. 1869 വരെ വൈസ്രാ
യിയായിരുന്ന സർ ജാൺ ലാറൻസിന്റെ കാലത്തു് ക്യാനി
ങ്ങ് നേടിയ സാമ്പത്തികഭദ്രതയ്ക്കു് കുറവുവന്നു. ഇതിനുള്ള
പ്രധാന ഹേതുക്കൾ ഒറീസാ, രാജപുട്ടാണാ, ബുന്ദേൽഖണ്ഡ്
എന്നിവിടങ്ങളിൽ ബാധിച്ച ക്ഷാമവും ഏ. ഡി. 1866-ൽ
പഞ്ഞിവ്യവസായത്തിനു വന്നുചേന്ന വിഷമങ്ങളുമായി
രുന്നു.

അടുത്ത വൈസ്രായിയായ മേയോ ഈ അവസ്ഥയെ
ദൂരീകരിക്കുന്നതിലേക്കുള്ള മാറ്റങ്ങൾ ആരാഞ്ഞു. ടെമ്പിൾ,
സ്ട്രാച്ചി മുതലായ ധനകാര്യകോവിദന്മാരുടെ അഭിപ്രായ
മനുസരിച്ച് ആദായനികുതിയും, ഉപ്പുകരവും വർദ്ധിപ്പിച്ചു.
സാമ്പത്തികവിഷയത്തിൽ വികേന്ദ്രീകരണത്തിന്റെ ആവ
ശ്യകത മനസ്സിലാക്കിയതിനാൽ മേയോ തൽസാദ്ധ്യതയ്ക്കു്
ചില നടപടികൾ കൈക്കൊണ്ടു.

ഏതദ്വിഷയകമായി പിന്നീടെന്തെങ്കിലും ചെയ്തതു്
ലിററൺപ്രഭു (ഏ. ഡി. 1876—ഏ. ഡി. 1880) ആണു്.
ഇംഗ്ലണ്ടിൽ വ്യവസായവിപ്ലവത്തിന്റെ കാലമായിരുന്നു
അതു്. വികസിച്ചുവരുന്ന ബ്രിട്ടീഷ് വ്യവസായങ്ങൾക്കു്
പ്രത്യേകിച്ചു് നെയ്ത്തു് വ്യവസായത്തിനു്, വിദേശങ്ങളു
മായി ചുങ്കങ്ങളില്ലാതെകച്ചവടം (free trade) ചെയ്യുന്നതാ

യിരിക്കും നല്ലതെന്നു് മനസ്സിലാക്കിയ ബ്രിട്ടീഷ് ഗവണ്മെൻറ് അത്തരം ഒരു നയം സ്വീകരിച്ചുകൊള്ളുവാൻ ഇൻഡ്യാ ഗവണ്മെൻറിനേയും ആഹ്വാനം ചെയ്യുവെങ്കിലും ലിററൻ മുമ്പുണ്ടായിരുന്ന വൈസ്രായി നോർത്തു ബ്രൂക്കുപ്രഭു അത്തരം നയം ഇൻഡ്യയ്ക്കു് ദോഷകരമായിരിക്കുമെന്നുകണ്ടു് അതിനെ വിസമ്മതിക്കുകയും ഇതിനെ തുടന്നു് അദ്ദേഹം ഉദ്യോഗം രാജിവയ്ക്കുകയുംചെയ്യു. ഇംഗ്ലീഷ് തുണിത്തരങ്ങൾക്കു് നോർത്തു് ബ്രൂക്കു് ഏർപ്പെടുത്തിയ ഇറക്കുമതിച്ചുങ്കം ലിററൺപ്രഭു ബ്രിട്ടീഷ് മന്ത്രിസഭയുടെ നിർബന്ധംമൂലം നിത്തലാക്കിയെങ്കിലും മററുവിധത്തിൽ ഇൻഡ്യൻ വാണിജ്യാഭിവൃദ്ധിക്കു് ചിലതൊക്കെ ചെയ്യു. ഇൻഡ്യയുടെ എല്ലാ ഭാഗത്തും ചുമത്തിവന്ന ഉപ്പുതീരുവ ഒരേ തോതിലാക്കി. മേയോയുടെസാമ്പത്തിക വികേന്ദ്രീകരണനയം തന്നെ തുടന്നു് അതു് കുറേക്കൂടെ വിപുലപ്പെടുത്തി.

റിപ്പൺപ്രഭുവും ചുങ്കങ്ങൾ കുറച്ചു് വാണിജ്യം അഭിവൃദ്ധിപ്പെടുത്തി. ഉപ്പുനികുതി കുറച്ചു് സാധുജനങ്ങളെ സഹായിച്ചു. ഇരുപതാംനൂററാണ്ടിൻെറ ആരംഭദശയിൽ കഴ്സൺപ്രഭു ഉപ്പുനികുതിയും, ആദായനികുതിയും കുറച്ചു് പൊതുജനങ്ങൾക്കു് കുറെ ആശ്വാസം നല്കി.

## വിദ്യാഭ്യാസം.

ഗവണ്ണർജനറൽ ബെൻറിങ്കുപ്രഭുവിൻെറ കാലത്തു് പാശ്ചാത്യവിദ്യാഭ്യാസം ആരംഭിച്ചുവല്ലോ. ഏ. ഡി. 1857-ൽ ക്യാനിംഗ്പ്രഭുവിൻെറ കാലത്തു് ബോംബേ, കൽക്കട്ടാ, മദ്രാസ് എന്നിവിടങ്ങളിൽ സവ്വകലാശാലകൾ സ്ഥാപിക്കപ്പെട്ടു.

റിപ്പൺപ്രഭു പ്രാഥമികവിദ്യാഭ്യാസത്തിൻെറ പുരോഗതിക്കു് മാറ്റങ്ങൾ നിർദ്ദേശിക്കുവാനായി ഏ. ഡി. 1882-ൽ സർ വില്യം ഹണ്ടറിൻെറ നേതൃത്വത്തിൽ ഒരു കമ്മീഷനെ നിയോഗിക്കുകയും, ഹണ്ടർ റിപ്പോർട്ടിലെ നിർദ്ദേശങ്ങളിൽ പലതും നടപ്പിലാക്കി പ്രാഥമികവിദ്യാഭ്യാസത്തെ അഭിവൃദ്ധിപ്പെടുത്തുകയുംചെയ്യു.

വിദ്യാഭ്യാസവിഷയകമായി പിന്നീട് പ്രധാനമായ ചില നടപടികൾ കൈക്കൊണ്ടതു് കഴ്സൺപ്രഭുവായിരുന്നു. ഇൻഡ്യൻസർവ്വകലാശാലകളുടെ പ്രവർത്തനവും, ഉന്നതവിദ്യാഭ്യാസത്തിന്റെ തോതും ഭേദപ്പെടുത്തണമെന്നുള്ള ഉദ്ദേശത്തോടുകൂടി ഏ. ഡി. 1904-ൽ ഇൻഡ്യൻ യൂണിവേഴ്സിറ്റീസ് ആക്റ്റ് എന്ന നിയമം പാസ്സാക്കി. ഇതുമൂലം സർവ്വകലാശാലകൾ ഗവണ്മെന്റിന്റെ നേരിട്ടുള്ള ഭരണത്തിലായി. അലഹബാദിലും, പഞ്ചാബിലും സർവ്വകലാശാലകളും, ഒരു കാർഷികകാളേജും സ്ഥാപിച്ചു. കഴ്സന്റെ വിദ്യാഭ്യാസനയം, പ്രത്യേകിച്ചു്, ഇൻഡ്യാ യൂണിവേഴ്സിറ്റീസ് ആക്റ്റ് വലിയ എതിർപ്പിനിട വരുത്തി.

## കൃഷി, ഭൂനയം, ക്ഷാമം, ക്ഷാമനിവാരണം.

ക്യാനിംഗ് ആസ്സാമിലേയും, നീലഗിരിയിലേയും കാപ്പി, തേയില ഇവയുടെ കൃഷി പ്രോത്സാഹിപ്പിച്ചതു കൂടാതെ ഏ. ഡി. 1859-ൽ ഒരു റെൻറ് ആക്റ്റ് (Rent Act) പാസ്സാക്കി, കൃഷകക്കു് കൂടുതൽ അവകാശങ്ങളുണ്ടാക്കിക്കൊടുത്തു. സർ ജാൺ ലാറൻസു് പാസ്സാക്കിയ പഞ്ചാബിലേയും ഔഡിലേയും കുടിയായ്മ നിയമങ്ങൾ (Punjab and Oudh Tenancy Acts) കൃഷകക്കു് ഇൻഡ്യൻ ജന്മിമാരിൽനിന്നും, യൂറോപ്യൻ തോട്ടമുടമസ്ഥന്മാരിൽനിന്നും രക്ഷയുണ്ടാക്കിക്കൊടുത്തു. ഇദ്ദേഹത്തിന്റെകാലത്തു് ഒറീസ്സാ, രാജപുട്ടാണാ, ബുന്ദേൽഖണ്ഡ് എന്നിവിടങ്ങളിൽ ക്ഷാമമുണ്ടായി. ആദ്യമായി ക്ഷാമനിവാരണമാർഗ്ഗങ്ങൾ ഗവണ്മെൻറ് ആരാഞ്ഞുതുടങ്ങി.

ലിററൺപ്രഭു വൈസ്രായിയായിരുന്നപ്പോൾ തെക്കേ ഇൻഡ്യയിൽ വലിയ ക്ഷാമമുണ്ടായി. ഇതു് ക്രമേണ മൈസൂർ, മദ്രാസ്, ഡെക്കാൺ, മദ്ധ്യഇൻഡ്യാ, പഞ്ചാബ് എന്നിവിടങ്ങളിലേക്കു് പരന്നു. ക്ഷാമം ഇങ്ങനെ അടിക്കടി ഉണ്ടാകുന്നതായി കണ്ടപ്പോൾ ഇതിനുള്ള കാരണങ്ങളും, നിവാരണമാർഗ്ഗങ്ങളും കണ്ടുപിടിക്കുന്നതിനു് ഒരു

ഫാമിൻ കമ്മീഷനെ നിയമിച്ചു. കമ്മീഷൻെറ റിപ്പോൎട്ടനുസരിച്ചു് ഒരു ഫാമിൻകോഡും, ഫാമിൻഫണ്ടും (Famine Code and Famine Fund) ഉണ്ടാക്കി. റെയിൽവേ നീട്ടിയും, തോടുകൾ വെട്ടിച്ചും കൃഷിസൗകൎയ്യങ്ങൾ വൎദ്ധിപ്പിച്ചും ക്ഷാമം നിവാരണംചെയ്യാൻ ഇദ്ദേഹവും പിൻഗാമികളും കഴിവതു ചെയ്തു. ക്ഷാമം ഇതുകൊണ്ടും നിശ്ശേഷം അവസാനിച്ചതായി കാണുന്നില്ല. എൽജിൻ ദ്വിതീയൻെറ കാലത്തു് ബാംബേയിൽ ഒരു ക്ഷാമവും പ്ലേഗുബാധയുമുണ്ടായി.

കഴ്സൺപ്രഭുവും കൃഷിക്കാൎയ്യത്തിൽ ശ്രദ്ധ പതിപ്പിച്ചു. എ. ഡി. 1900-ലെ പഞ്ചാബ് ഭൂമി അന്യാധീനനിയമം (Punjab Land Alienation Act) എന്ന നിയമം ഋണബാധിതരായ കൃഷിക്കാരുടെ വസ്തുക്കൾ അത്യാഗ്രഹികളായ ഉത്തമൎണ്ണർ തട്ടിയെടുക്കുന്നതിനെ തടഞ്ഞു. കൃഷിക്കാൎക്കു് കുറഞ്ഞ പലിശയ്ക്കു് വായ്പ കൊടുത്തു് സഹായിക്കുവാൻ (കോവാപ്പറേറ്റീവ് ക്രെഡിററ് സൊസൈററീസ്) പരസ്പരസഹായസംഘങ്ങൾ സ്ഥാപിച്ചു. ജലസേചനപദ്ധതികളും ഒരു കൃഷിഡിപ്പാൎട്ടുമെൻറും അദ്ദേഹം ഏൎപ്പെടുത്തി.

---

## അദ്ധ്യായം 12.

### സാമുദായികപരിഷ്കാരങ്ങൾ, പത്രസ്വാതന്ത്ര്യം, പ്രാദേശികസ്വയംഭരണം.

രാജ്ഞിയുടെ വിളംബരത്തിൽ പല നല്ല ആദൎശങ്ങളുണ്ടായിരുന്നതായും പൊതുജനക്ഷേമം കഴിവുള്ളിടത്തോളം സംരക്ഷിക്കേണ്ടതു് ഗവൺമെൻറിൻെറ ധാൎമ്മികമായ ചുമതലയാണെന്നു് ചൂണ്ടിക്കാണിച്ചിരുന്നതായും പ്രസ്താവിച്ചു

വല്ലോ. വൈസ്രോയിമാർ ഇൻഡ്യാക്കാരുടെ സാമൂഹ്യ ജീവിതോൽക്കർഷത്തിന് ചില പരിശ്രമങ്ങൾ ചെയ്യാ തിരുന്നില്ല.

അവയിലൊന്നാണ് ഫാക്ടറിനിയമങ്ങൾ (Factory Acts). ആദ്യത്തെ ഫാക്ടറിനിയമം എ. ഡി. 1881-ൽ റിപ്പൺപ്രഭുവിന്റെ കാലത്തായിരുന്നു. ഒൻപതുമണിക്കൂറിൽ കൂടുതൽ കുട്ടികളെക്കൊണ്ട് വ്യവസായശാലകളിൽ വേലയെടുപ്പിക്കാൻ പാടില്ലെന്നും, യന്ത്രങ്ങൾ ഉപയോഗിക്കപ്പെടുന്ന ശാലകളിൽ അവ കൈകാര്യംചെയ്യുന്നവർക്ക് വേണ്ട രക്ഷകളും, മുൻകരുതലുകളുമുണ്ടായിരിക്കണമെന്നും ഈ ആക്ടിൽ വ്യവസ്ഥചെയ്തിരുന്നു.

ലാൻസ്ഡൗൺപ്രഭു രണ്ടാമത്തെ ഫാക്ടറിനിയമമുണ്ടാക്കി. കുട്ടികളുടെ ജോലിസമയം ഏഴു മണിക്കൂറായും, സ്ത്രീകളുടേതു് പതിനൊന്നുമണിക്കൂറായും കുറച്ചുപ്പെടുത്തി. എല്ലാ ഫാക്ടറിതൊഴിലാളികൾക്കും ആഴ്ചയിൽ ഒരു ദിവസം അവധികൊടുക്കണമെന്നും നിഷ്കർഷിച്ചു.

1871-ൽ മേയോപ്രഭുവിന്റെ കാലത്ത് എടുത്ത ജനസംഖ്യക്കണക്കും (സെൻസസ്സ്), 1881-ൽ റിപ്പൺപ്രഭുവിന്റെ ഭരണത്തിലെ രണ്ടാമത്തെ ജനസംഖ്യക്കണക്കും (സെൻസസ്സും) പൊതുജനങ്ങളുടെ സാമൂഹ്യജീവിതത്തിന്റെ വിശദാംശങ്ങൾ മനസ്സിലാക്കുന്നതിനു വളരെ സഹായകമായി ഭവിച്ചിട്ടുണ്ട്.

കറപ്പു്, ഗഞ്ചാ മുതലായ ലഹരിപദാർത്ഥങ്ങളുടെ അനിയന്ത്രിതമായ വ്യാപാരം തടഞ്ഞു് അവയെ ആളുകൾ ഉപയോഗിക്കുന്ന ശീലം കുറയ്ക്കാൻ ശ്രമിച്ചതും, ബാലികമാരെ തീരെ ശിശുപ്രായത്തിൽത്തന്നെ (പന്ത്രണ്ടുവയസ്സിനുമുൻപു്) വിവാഹംചെയ്തുകൊടുക്കുന്നതിനെ നിരോധിച്ചതും അക്കാലത്തെ സാമുദായികപരിഷ്ക്കാരങ്ങളുടെ കൂട്ടത്തിൽ സ്മരണീയങ്ങളാണ്.

## പത്രസ്വാതന്ത്ര്യം.

നാട്ടുഭാഷാപത്രങ്ങളെ നിയന്ത്രിക്കുന്നതിന് ലിററൻപ്രഭു ഒരു പത്രനിയമമുണ്ടാക്കിയതു് വലിയ എതിർപ്പിനിടയാക്കി. പ്രതിലോമപരമായ ഈ നിയമത്തിനിടയാക്കിയതു് ലിററൻപ്രഭുവിന്റെ വിദേശനയത്തെ നാട്ടുഭാഷാപത്രങ്ങൾ അതിരൂക്ഷമായ ഭാഷയിൽ വിമർശിച്ചതാണ്.



ഈ നിയമത്തെ റിപ്പൺപ്രഭു റദ്ദ് ചെയ്തു. ഇൻഡ്യയിലെ രാഷ്ട്രീയപ്രസ്ഥാനം വളർന്നുവന്നതോടൊപ്പം വർത്തമാനപ്പത്രങ്ങളും അവയുടെ അവകാശങ്ങളും സ്വാധീനതാശക്തിയും പുരോഗമിച്ചു.

## പ്രാദേശികസ്വയംഭരണം.

രണ്ടായിരം വർഷങ്ങൾക്കു മുൻപുതന്നെ ഭാരതീയർക്ക് സ്വയംഭരണവിഷയത്തിൽ ഒരു മഹത്തായ പാരമ്പര്യം

ഉണ്ടായിരുന്നുവെന്നാണ് പല ചരിത്രകാരന്മാരുടെയും അഭിപ്രായം. ഈ രാജ്യത്തിൽ എന്തെല്ലാം മാററങ്ങളും മറിച്ചിലുകളുമുണ്ടായിട്ടും പുരാതനകാലംമുതൽ നിലനിന്നുപോന്ന ഗ്രാമീണജീവിതത്തിൻേറയും പഞ്ചായത്തു സമ്പ്രദായത്തിൻേറയും പാരമ്പര്യത്തിൻെറ തുടർച്ച കാണുന്നുണ്ട്.

ആധുനികകാലങ്ങളിൽ (പത്തൊൻപതാം ശതാബ്ദത്തിൽ പ്രത്യേകിച്ച്) പ്രാദേശികസ്വയംഭരണകാര്യത്തിൽ വലിയ പ്രോൽസാഹനം കൊടുത്തതു് റിപ്പൺപ്രഭുവാണ്. അദ്ദേഹത്തിൻെറ പേരു് ഇൻഡ്യാക്കാർ ഇന്നും സ്നേഹാദരങ്ങളോടും, ചാരിതാർത്ഥ്യത്തോടും സ്മരിക്കുന്നു. എ. ഡി. 1883-നും എ. ഡി. 1885-നുമിടയ്ക്കു് അദ്ദേഹം ഏതാനും പ്രാദേശികസ്വയംഭരണ നിയമങ്ങൾ (Local Self-Government Acts) നടപ്പിലാക്കി. തന്മൂലം രാജ്യമൊട്ടാകെ ഡിസ്ട്രിക്റ്റ്ബോർഡുകൾ, താലൂക്കുബോർഡുകൾ, മുനിസിപ്പാലിററികൾ മുതലായവ ഏർപ്പെടുത്തി. മദ്രാസ്, ബോംബെ, കൽക്കട്ടാ മുതലായ വലിയ നഗരങ്ങളിൽ വൻതോതിലുള്ള കോർപ്പൊറേഷനുകൾ പ്രവർത്തനമാരംഭിച്ചു. റിപ്പൺപ്രഭുവിൻെറ പ്രധാന ഉദ്ദേശ്യം പ്രാദേശികസ്വയംഭരണസ്ഥാപനങ്ങളിൽക്കൂടെ പൊതുക്കാര്യനിർവ്വഹണത്തിലും, ഭരണച്ചുമതലകൾ വഹിക്കുന്നതിലും ഈ നാട്ടുകാർക്ക് വേണ്ട പരിജ്ഞാനവും പരിചയവും സിദ്ധിക്കണമെന്നായിരുന്നു. കാലക്രമേണ അവർ രാജ്യത്തിൻെറ മുഴുവൻ ഭരണവും ഏറെറടുക്കുവാൻ കഴിവുള്ളവരായിത്തീർന്നേക്കാം എന്നദ്ദേഹം കരുതി. ഈ ഉദ്ദേശ്യം വളരെ ഫലിക്കുകയും ചെയ്തു. ഇന്നു് നമ്മുടെ രാജ്യമൊട്ടുക്കുള്ള ഡിസ്ട്രിക്റ്റ്ബോർഡുകളും നഗരസഭകളും പൊതുജനാരോഗ്യം, പ്രാഥമികവിദ്യാഭ്യാസം, ഗതാഗതം, ജലസേചനം, വിതരണം തുടങ്ങിയ ഒട്ടനവധി പ്രധാനവകുപ്പുകൾ നോക്കിവരുന്നു. അവയ്ക്കുള്ള അധികാരങ്ങളും, കാര്യക്ഷമമായ പൊതുജനസേവനവും നാൾക്കുനാൾ പുരോഗമിച്ചുകൊണ്ടുതന്നെയിരിക്കുന്നു.

മററു പരിഷ്കാരങ്ങൾ.

ഇൻഡ്യൻവിപ്ലവത്തിനിടവരുത്തിയ സാഹചര്യങ്ങളിൽനിന്നും സൈനികപരിഷ്ക്കാരത്തിൻെറ ആവശ്യകത മനസ്സിലാക്കിയ ക്യാനിങ്ങ്പ്രഭു ഇൻഡ്യൻസൈന്യത്തിൻെറ സംഘടനയിൽ ചില മാററങ്ങൾ വരുത്തി അന്നു് നാട്ടുരാജ്യസേനകൾ, കമ്പനിവക സേനകൾ, രാജ്ഞിയുടെ സേനകൾ എന്നു് മൂന്നു വകുപ്പുകളുണ്ടായിരുന്നു. ഇവയിൽ കുറെ എണ്ണം കുറച്ചു്, ഒരേ അടിസ്ഥാനത്തിൽ സംഘടിപ്പിച്ചു. കമ്പനിയുടെയും, രാജ്ഞിയുടെയും സേനകൾ ഒന്നാക്കിയും, നാട്ടുരാജ്യസേനകളെ ഏകദേശം അതുപോലെയുള്ള രീതിയിൽ പുനഃസംഘടിപ്പിച്ചും, അങ്ങനെ രണ്ടു ഘടകങ്ങൾ ഉൾക്കൊള്ളുന്ന ഒരു പുതിയ ഇൻഡ്യൻസൈന്യത്തെ നിർമ്മിച്ചുവെന്നുതന്നെ പറയാം. സൈനികച്ചെലവും കഴിയുന്നിടത്തോളം കുറച്ചു.

ക്യാനിങ്ങിൻെറ വേറൊരു പരിഷ്ക്കാരം ബർമ്മയിൽ ബ്രിട്ടീഷുകാർക്കു് അതുവരെ കിട്ടിയിരുന്ന അരയ്ക്കാൻ, ടെനാസ്സറിം, പെഗു എന്ന സ്ഥലങ്ങളെ ഒരു ചീഫ്കമ്മീഷണറുടെ ഭരണത്തിലുള്ള ഒരു പ്രാവിൻസാക്കിയതാണു്. അവിടെ നിയമിച്ച ആദ്യത്തെ ചീഫ്കമ്മീഷണറായ സർ ആർതർ ഫേയ്ർ (Sir Arthur Phayre) ആ പ്രദേശത്തു് നല്ല പരിഷ്ക്കാരങ്ങൾ ഏർപ്പെടുത്തി.

ഓരോ പ്രവിശ്യയിലും ഓരോ ഹൈക്കോടതി സ്ഥാപിച്ചു. മെക്കാളിപ്രഭു എഴുതിയുണ്ടാക്കിയ ഇൻഡ്യൻ പീനൽകോഡു് സർ ബാൺസ് പീക്കോക്കു് എന്ന സുപ്രസിദ്ധനിയമജ്ഞനെക്കൊണ്ടു് പരിശോധിപ്പിച്ചു് ഉപയോഗയോഗ്യമാക്കിത്തീർത്തു.

മേയോപ്രഭുവിൻെറ പരിഷ്കാരങ്ങളുടെ കൂട്ടത്തിൽ രാജ്യത്തിലെ സ്ഥിതിവിവരക്കണക്കുകൾ ശേഖരിച്ചതു് (Statistical Survey) പ്രസ്താവ്യമത്രേ. കാരാഗൃഹങ്ങൾ പരിഷ്കരിക്കുന്നതിൽ ഉദ്യുക്തനായിരുന്ന മേയോപ്രഭു

1872-ൽ ആൻഡമാൻസ് ദ്വീപിലെ സ്ഥിതികൾ കണ്ടു മനസ്സിലാക്കുവാൻ പോയപ്പോൾ ഒരു പത്താൻ അദ്ദേഹത്തെ കുത്തിക്കൊല്ലുകയുണ്ടായി.

ഏ. ഡി. 1875-ൽ നോത്ത്ബ്രൂക്കു പ്രഭുവിന്റെ ഭരണ കാലത്തു് പ്രിൻസ് ഓഫ് വെയിൽസ് (പിന്നീടു് എഡ്വേർഡ് സപ്തമൻ) ഇൻഡ്യാ സന്ദർശിച്ചതും അതിനെത്തുടന്നു് ലിററൻ പ്രഭുവിന്റെ കാലത്തു് ഇംഗ്ലീഷ് പ്രധാന മന്ത്രി ഡിസ്‌റേലിയുടെ ഉപദേശപ്രകാരം ഏ. ഡി. 1877-ൽ വിക്‌റേറാറിയാരാജ്ഞി ഇൻഡ്യാചക്രവത്തിനി (കൈസരിഹിൻഡു്) എന്ന പദവി സ്വീകരിച്ചതും പ്രസ്താവ്യമാണു്.

കഴ്സൺ പ്രഭുവിന്റെ പരിഷ്കാരങ്ങളിലൊന്നായിരുന്നു പുരാണവസ്തുസംരക്ഷണനിയമം (Act for the preservation of Ancient Manuscripts). ഇതിലേക്കായും ചരിത്രഗവേഷണത്തിനും ഒരു ആക്കിയളാജിക്കൽ ഡിപ്പാർട്ടുമെൻറു് അദ്ദേഹം സ്ഥാപിച്ചു.

---

## അദ്ധ്യായം 13.

### അയൽ രാജ്യങ്ങളുമായുള്ള സംബന്ധം.

ഏ. ഡി. 1858-മുതൽ ഇരുപതാംനൂററാണ്ടിന്റെ ആരംഭംവരെ ഇൻഡ്യ ഭരിച്ചിരുന്ന വൈസ്രോയിമാരുടെ ആഭ്യന്തരനയവും പരിഷ്കാരങ്ങളുമാണല്ലോ ഇതുവരെ പ്രതിപാദിച്ചതു്. ഇതേകാലത്തുതന്നെ ഇൻഡ്യാ ഗവൺമെൻറും അയൽരാജ്യങ്ങളുമായുണ്ടായിരുന്ന സംബന്ധത്തെപ്പററി അഥവാ അക്കാലത്തെ വിദേശനയത്തെപ്പററി ഇനി പഠിക്കാം. സംഭവഗതിയനുസരിച്ച് ഇക്കാലത്തെ മൂന്നു ഘട്ടങ്ങളായി തിരിച്ചു് നിരീക്ഷിക്കുന്നതു് സൗകര്യമായിരിക്കും.

(a) ഒന്നാംഘട്ടം എ. ഡി. 1856 മുതൽ എ. ഡി. 1876 വരെ.

(b) രണ്ടാംഘട്ടം എ. ഡി. 1876 മുതൽ എ. ഡി. 1904 വരെ.

(c) മൂന്നാംഘട്ടം എ. ഡി. 1904 മുതൽ എ. ഡി. 1919 വരെ.

(a) ഒന്നാംഘട്ടം എ. ഡി. 1856—എ. ഡി. 1876.

ഈ ഇരുപതു് സംവത്സരങ്ങൾക്കിടയിൽ ബൂട്ടാൻ, അഫ്ഗാനിസ്ഥാൻ എന്നീ രണ്ടു അയൽ രാജ്യങ്ങളുമായി ഇൻഡ്യാ ഗവൺമെൻറിനു് ചില ഇടപാടുകളുണ്ടായി.

ബൂട്ടാൻ:—എ. ഡി. 1826-ൽ ആസ്സാം കൈവശപ്പെടുത്തിയതോടെ ബ്രിട്ടീഷുകാർക്കു് ബൂട്ടാൻരാജ്യവുമായി സമ്പർക്കമുണ്ടായി. ബൂട്ടാൻരാജ്യത്തുനിന്നു് ബ്രിട്ടീഷ് അതിർത്തികളിൽ പല ആക്രമണങ്ങളും നേരിട്ടു. ആഷ്ലി ഈഡൻ എന്നൊരുദ്യോഗസ്ഥനെ ഡാർജിലിംഗിൽ നിന്നു ബൂട്ടാനിലേയ്ക്കയച്ചു. എന്നാൽ ബൂട്ടാൻകാർ അയാളെ നിർബന്ധിച്ചു് ബ്രിട്ടീഷുകാർക്കു് അപമാനകരമായ ഒരു സന്ധിയിൽ ഒപ്പിടുവിച്ചു. ലോറൻസു് ഈ സന്ധിയെ നിഷേധിച്ചു് ബൂട്ടാനുമായി യുദ്ധമാരംഭിച്ചു. ബൂട്ടാനിൽ പ്രവേശിച്ച ഒരു ചെറിയ ബ്രിട്ടീഷ്സൈന്യം ദിവാൻഗിരി എന്ന സ്ഥലത്തു വച്ചു് നടന്ന യുദ്ധത്തിൽ (എ. ഡി. 1863-ൽ) തോററു. എങ്കിലും ഒടുവിൽ ഒരു ഉടമ്പടി ഉണ്ടായി. അതിൻപ്രകാരം തേയിലക്കൃഷിക്കു് പററിയ കുറെ സ്ഥലം ബ്രിട്ടീഷുകാർക്കു കിട്ടി. ബൂട്ടാനുമായി പിന്നീടൊരിക്കലും യുദ്ധമുണ്ടായിട്ടില്ല.

അഫ്ഗാൻബന്ധം. എ. ഡി. 1863-ൽ അഫ്ഗാൻ അമീറായ ദോസ്തുമുഹമ്മദു് മരിച്ചപ്പോൾ അയാളുടെ പുത്രനായ ഷേർഅലി രാജാവായി. എന്നാൽ അയാളുടെ സഹോദരന്മാർ ചില അവകാശങ്ങൾ പുറപ്പെടുവിച്ചു. ഇരുകൂട്ടരും വൈസ്രായി ലോറൻസിനോടു് സഹായത്തിനു

പേക്ഷിച്ചു. നാട്ടുരാജ്യങ്ങളുടെ ആഭ്യന്തരകാര്യങ്ങളിൽ ഇടപെടുകയില്ല (Masterly Inactivity) എന്ന് ദൃഢവ്രതം സ്വീകരിച്ചിരുന്ന ലോറൻസ് യാതൊന്നും ചെയ്തില്ല. ഒടുവിൽ ഷേർ ആലി വിജയിക്കുകയും ലോറൻസ് ഷേർ ആലിയുമായി സൗഹാർദ്ദം പുലർത്തുകയും ചെയ്തു.

അടുത്ത വൈസ്രോയി മേയോ ഇതേ നയം തന്നെ തുടർന്നു. എ. ഡി. 1869-ൽ അംബാലായിൽവച്ച് മേയോ ഷേർ ആലിയുമായി ഒരു കൂടിക്കാഴ്ച നടന്നു. പ്രത്യേകം സന്ധികളൊന്നും ഉണ്ടായില്ലെങ്കിലും അഫ്ഗാനിസ്ഥാനുമായുള്ള മൈത്രീബന്ധം ഉറപ്പിച്ചു.

...നോർത്ത്ബ്രൂക്ക് പ്രഭുവും ഈ നയം തന്നെ കൈക്കൊണ്ടു. ഇതിനെല്ലാമിടയ്ക്ക് റഷ്യൻ ശക്തി അഫ്ഗാനതിർത്തിയിൽ വർദ്ധിച്ചുകൊണ്ടിരുന്നു. ക്രമേണ ഷേർ ആലി റഷ്യയുമായി സമ്പർക്കം തുടങ്ങി. എ. ഡി. 1874-ൽ ഇംഗ്ലണ്ടിലെ പ്രധാനമന്ത്രിയായിത്തീർന്ന ഡിസ്‌റേലി കുറേക്കൂടെ ശക്തമായ ഒരു വിദേശനയം (Spirited foreign policy) അഭിലഷിക്കുകയും അത്തരം ഒരു നയം പ്രായോഗികമാക്കാൻ നിശ്ചയിച്ചുകൊണ്ട് ലിററൺപ്രഭുവിനെ വൈസ്രോയിയായി നിയമിക്കുകയും ചെയ്തു.

(b) രണ്ടാംഘട്ടം എ. ഡി. 1876—എ. ഡി. 1904

രണ്ടാം അഫ്ഗാൻ യുദ്ധം എ. ഡി. 1878—എ. ഡി. 1881

[എ. ഡി. 1878-ൽ യുദ്ധമാരംഭിച്ചതു മുതൽ എ. ഡി. 1879 വരെ രണ്ടാം അഫ്ഗാൻ യുദ്ധമെന്നും എ. ഡി. 1879 മുതൽ എ. ഡി. 1881 വരെയുള്ള സംഭവങ്ങളെ മൂന്നാം അഫ്ഗാൻ യുദ്ധമെന്നും ചിലർ പറഞ്ഞു വരുന്നു. വാസ്തവത്തിൽ എ. ഡി. 1878 മുതൽ എ. ഡി. 1881 വരെയുള്ള സംഭവഗതികൾ ഒരൊററയുദ്ധമായിട്ടാണ് പരിഗണിക്കേണ്ടത്.]

അതുവരെ അഫ്ഗാനിസ്ഥാനുമായി തുടർന്നുവന്ന അനാക്രമണനയം ലിററൺ പാടെ ഉപേക്ഷിച്ചിട്ട് ഒരു ആക്രമണ

നയം സ്വീകരിച്ചു. ഒരു ബലൂചിനേതാവായ ഖാലററിലെ ഖാനുമായി സഖ്യംചെയ്തു് ക്വെററാ കൈവശമാക്കി. അവിടെ സർ റോബർട്ടു് സാൻഡിമാൻ ഒരു സൈനികകേന്ദ്രം സ്ഥാപിച്ചു. ഇതോടെ ബോലാൻപാസു് അവക്കു് അധീനമായി. കാഷ്മീരുമായി വേറൊരു സന്ധിചെയ്തു് ഇതുപോലുള്ള മറെറാരു സൈനികകേന്ദ്രം ഗിൽജിററിൽ ഉറപ്പിച്ചു. അഫ്ഗാനിസ്ഥാൻെറ ഉള്ളിലേക്കു് റോഡുകളും റെയിൽവെപാതകളും നിമ്മിച്ചു. ഷേർ ആലി ഇതെല്ലാം കണ്ടു് പരിഭ്രമിച്ചുപോയി. എ. ഡി. 1878-ൽ ബ്രിട്ടീഷുകാരയച്ച ഉദ്യോഗസ്ഥന്മാരെ അഫ്ഗാനിസ്ഥാനിൽ പ്രവേശിക്കുവാൻ സമ്മതിച്ചില്ലെന്നുമാത്രമല്ല, പ്രത്യുത ഷേർ ആലി ഒരു റഷ്യൻ പ്രതിപുരുഷനെ സ്വീകരിക്കുകകൂടി ചെയ്തു. ലിററൺ ഉടനടി യുദ്ധപ്രഖ്യാപനംചെയ്തു. ലിററൺ ആവശ്യത്തിലധികം ധൃതികൂട്ടുകയായിരുന്നു. എന്തെന്നാൽ ഈ സമയം ഡിസ്റേലിയുടെ നയചാതുയ്യംകൊണ്ടു് ടക്കിയുടെമേൽ റഷ്യക്കുണ്ടായിരുന്ന ആക്രമണാസക്തി തടഞ്ഞുനിത്തി എ. ഡി. 1888-ലെ ബർളിൻസന്ധിപ്രകാരം റഷ്യയുമായി ഒരു താൽക്കാലികസന്ധി ചെയ്തുകഴിഞ്ഞിരുന്നു. ഏതായാലും അഫ്ഗാനിസ്ഥാനിൽ യുദ്ധമാരംഭിച്ചു.

<u>യുദ്ധഗതി:</u>—മൂന്നു ബ്രിട്ടീഷ് സേനകൾ അഫ്ഗാനിസ്ഥാനിൽ പ്രവേശിച്ചു. കാൻഡഹാർ നിഷ്പ്രയാസം പിടിച്ചെടുത്തു. അഫ്ഗാനിസ്ഥാനിലുണ്ടായിരുന്ന റഷ്യൻ ജനറൽ ബ്രിട്ടീഷുകാരുമായി സന്ധിചെയ്യുവാൻ ഷേർ ആലിയെ ഉപദേശിച്ചു. എന്നാൽ ഷേർ ആലി മദ്ധ്യേഷ്യയിലെയ്ക്കോടിപ്പോവുകയാണു് ചെയ്തതു്. അയാൾ റഷ്യൻ തുക്കിസ്ഥാനിൽവച്ചു് മരിച്ചു. അയാളുടെ പുത്രനായ യാക്കൂബ്ഖാൻ അടുത്ത അമീറായി. ഇയാൾ ബ്രിട്ടീഷുകാരുമായി ഗൻഡാമക്കു് സന്ധി (എ. ഡി. 1879) ചെയ്തു. ഇതുപ്രകാരം അമീർ ഒരു ബ്രിട്ടീഷ് റസിഡൻറിനെ കാബൂളിൽ സ്വീകരിച്ചതിനുപുറമെ ചില സ്ഥലങ്ങൾ ബ്രിട്ടീഷുകാക്കു് വിട്ടുകൊടുക്കുകയും, അവരിൽനിന്നു് ആണ്ടുതോറും ഒരു സഹായ

ധനം സ്വീകരിച്ചുകൊള്ളാമെന്നു സമ്മതിക്കുകയും ചെയ്തു. കാബൂളിലെ ബ്രിട്ടീഷ് റസിഡൻററായി സർ ലൂയി കാവഞ്ഞിരിയെന്ന ഉദ്യോഗസ്ഥൻ നിയമിതനായി. Sir Louis Cavagnari

ഒന്നാമത്തെ അഫ്ഗാൻയുദ്ധത്തിലെപ്പോലെ പെട്ടെന്നു സ്ഥിതിഗതികളിൽ ഒരു വലിയ മാററം സംഭവിച്ചു. അഫ്ഗാൻകാർ യാക്കൂബ്ഖാനെ, മുൻപ് ഷാഷൂജായെപ്പോലെ തന്നെ, വെറുത്തിരുന്നു. ഗൻഡാമക്ക് സന്ധികഴിഞ്ഞു കുറച്ചു മാസങ്ങൾക്കകം കാബൂളിൽ അവിചാരിതമായി ഒരു ലഹള യുണ്ടായി. ലഹളക്കാർ കാവഞ്ഞിരിയെ വധിച്ചു. യാക്കൂബ്ഖാനെ ബന്ധനസ്ഥനാക്കി ഇൻഡ്യയിൽ കൊണ്ടുവന്നു് ഏ. ഡി. 1923-ൽ അയാളുടെ മരണംവരെ പാർപ്പിച്ചു. ജനറൽ റോബർട്ട്സ് കാബൂളും പിടിച്ചടക്കി. ഷേർ ആലിയുടെ മറെറാരു പുത്രനായ ആയൂബ്ഖാൻ ഒരു ബ്രിട്ടീഷ് സേനയെ മെയ്വാൻഡ് എന്ന സ്ഥലത്തുവച്ചു് തോല്പിച്ചു. തോററ ബ്രിട്ടീഷുകാർ കാൻഡഹാറിൽ അഭയംതേടി. താമസിയാതെ റോബർട്ട്സ് അവരുടെ സഹായത്തിനെത്തി. ഏ. ഡി. 1880-ൽ ഡിസ്രേലി രാജിവയ്ക്കുകയും ഗ്ലാഡ്സ്റ്റൺ ഇംഗ്ലീഷ് പ്രധാനമന്ത്രിയാവുകയും ചെയ്തു. ഇൻഡ്യയിൽ റിപ്പൺ വൈസ്രായിയായി. പുതിയ മന്ത്രിയും വൈസ്രായിയും സമാധാനപ്രിയരായിരുന്നു. ഇതിനിടയ്ക്കു് ഷേർ ആലിയുടെ ഒരു സഹോദരപുത്രനായ അബ്ദുർ റഹ്മാൻ ആയൂബ്ഖാനെ തോല്പിച്ചു് അമീർ പദവി കൈക്കൊണ്ടിരുന്നു. ബ്രിട്ടീഷ്കാർ അബ്ദുർറഹ്മാനെ അമീറായി അംഗീകരിച്ചു് അയാളുമായി ഒരു സന്ധിചെയ്തു യുദ്ധമവസാനിപ്പിച്ചു. ഈ സന്ധിപ്രകാരം അബ്ദുർറഹ്മാൻ ബ്രിട്ടീഷ്കാരല്ലാതെ വേറൊരു വിദേശശക്തിയുമായി യാതൊരു രാഷ്ട്രീയബന്ധത്തിലുമേർപ്പെടുകയില്ലെന്നു് സമ്മതിച്ചു. കൂടാതെ വിഷിൻ, സിബിൻ എന്ന രണ്ടു പ്രദേശങ്ങൾ അമീർ ബ്രിട്ടീഷുകാർക്കു വിട്ടുകൊടുക്കുകയും ചെയ്തു.

ഫലങ്ങൾ. ബ്രിട്ടീഷുകാർ ആഗ്രഹിച്ചതു മുഴുവനും സാധിച്ചില്ലെങ്കിലും റഷ്യയുടെ സ്വാധീനതാബലം കുറെ

യാക്കെ കുറയ്ക്കുന്നതിനും അഫ്ഗാനിസ്ഥാനെ ബ്രിട്ടീഷ് നയബന്ധനത്തിലാക്കുന്നതിനും അവൎക്കു സാധിച്ചു. കൊറാം, ഗിൽജിറവ് മുതലായ സൈനികപ്രാധാന്യമുള്ള സ്ഥലങ്ങൾ അവൎക്കു് ലഭിച്ചു. ബ്രിട്ടീഷ് പരമാധികാരത്തിൻകീഴിലായ ഖാലറവ്, സിബിൻ, വിഷി എന്നീ പ്രദേശങ്ങൾ കൂട്ടിച്ചേൎത്തു് വടക്കുപടിഞ്ഞാറൻ അതിൎത്തിയിൽ രാജ്യസംരക്ഷണത്തിന് പ്രാധാന്യമുള്ള ബ്രിട്ടീഷ് ബലൂചിസ്ഥാൻ എന്ന പ്രോവിൻസ് രൂപവൽക്കരിക്കുവാൻ സാധിച്ചു.

പാഞ്ചേഡേ സംഭവം. എ. ഡി. 1885.

ഡഫറിൻ പ്രഭു വൈസ്രോയിയായിരുന്നപ്പോൾ റഷ്യയുടെയും അഫ്ഗാനിസ്ഥാന്റെയും അതിൎത്തിയിലുള്ള പാഞ്ച്ഡേയെന്ന ഗ്രാമത്തിൽ അഫ്ഗാൻകാരും റഷ്യക്കാരുമായി 1885—ലുണ്ടായ ഒരു സംഘട്ടനം റഷ്യയും അഫ്ഗാനിസ്ഥാനെ സഹായിക്കാമെന്നേററിരുന്ന ഇംഗ്ലീഷുകാരും തമ്മിൽ ഒരു യുദ്ധം ഉളവാക്കുമെന്നു് തോന്നിച്ചു. എന്നാൽ ഭാഗ്യവശാൽ നയോപായംകൊണ്ടുതന്നെ കാൎയ്യം ഒതുക്കപ്പെട്ടു. റാവൽപിണ്ടിയിൽവച്ചു് ഒരു ഡർബാർ കൂടി ഡഫറിൻപ്രഭു അമീർ അബ്ദുർ റഹ്മാനുമായുള്ള സൗഹാൎദ്ദബന്ധം പുഷ്ടിപ്പെടുത്തി. സർ മോർട്ടിമർ ഡുറാൻഡ് എന്ന ബ്രിട്ടീഷുദ്യോഗസ്ഥനെ അഫ്ഗാനിസ്ഥാനിലേക്കയച്ചു. അയാൾ നിൎണ്ണയിച്ച 'ഡുറാൻഡ്ലൈൻ' (Durrand Line) ഇൻഡ്യയുടെയും അഫ്ഗാനിസ്ഥാന്റെയും അതിൎത്തിയായി ഇരുവരും അംഗീകരിച്ചു.

ഇങ്ങനെ അഫ്ഗാനിസ്ഥാനുമായുണ്ടായ സൗഹാൎദ്ദം കഴ്സൺപ്രഭു വൈസ്രോയിയായിരുന്നകാലത്തും നിലനിന്നു. അബ്ദുർറഹ്മാന്റെ പുത്രനും അടുത്ത അമീറുമായ ഹബീബുള്ളാഖാനും ബ്രിട്ടീഷുകാരുമായുള്ള മൈത്രി വിലവച്ചിരുന്നു. എ. ഡി. 1910—ൽ ഹബീബുള്ളാ വധിക്കപ്പെട്ടപ്പോൾ പുത്രനായ അമാനുള്ളാഖാൻ അമീറായി.

## മൂന്നാം ബൎമ്മായുദ്ധം. എ. ഡി. 1885–1886.

ആദ്യത്തെ രണ്ടു ബൎമ്മായുദ്ധങ്ങൾകൊണ്ടു് ബ്രിട്ടീഷുകാർ ബൎമ്മയുടെ അധികഭാഗവും കൈവശപ്പെടുത്തിയിരുന്നല്ലോ. ഉത്തരബൎമ്മാ (Upper Burma) മാത്രമാണു് സ്വതന്ത്രരാജ്യമായി അവശേഷിച്ചിരുന്നതു്. രണ്ടാം ബൎമ്മായുദ്ധം കഴിഞ്ഞു് അധികം താമസിയാതെ മിൻഡൻ എന്നറിയപ്പെട്ട രാജാവു് സിംഹാസനം കൈക്കലാക്കി. നഷ്ടപ്പെട്ട പ്രദേശങ്ങൾ വീണ്ടെടുക്കുവാൻ ഈ രാജാവു് പല ശ്രമങ്ങളും നടത്തി. ഒടുവിൽ ഡൽഹൗസി പ്രഭു അവ മടക്കിക്കൊടുക്കുന്നതല്ലെന്നു ഖണ്ഡിതമായി പ്രസ്താവിച്ചപ്പോൾ നിരാശാഭരിതനായ മിൻഡൻ ഫ്രാൻസ്, ഇററലി, പേഴ്സ്യാ മുതലായ



രാജ്യങ്ങളുമായി ബന്ധങ്ങളുറപ്പിക്കാൻ തുടങ്ങി. ഉത്തരബമ്മാസ്സു് വളരെ അടുത്തുകിടക്കുന്ന ഇൻഡോ-ചൈനായിൽ ഫ്രഞ്ചുകാർ ഇതിനുമുമ്പുതന്നെ കടന്നുകൂടിയിരുന്നു. സമീപസ്ഥലങ്ങളിൽ ഫ്രഞ്ചു് സ്വാധീനതാബലം വദ്ധിച്ചുവരുന്നതു് ബ്രിട്ടീഷുകാക്കു് ആശങ്കയോടുകൂടിമാത്രമേ വീക്ഷിക്കാൻ കഴിഞ്ഞുള്ളു. എ. ഡി. 1878-ൽ മിൻഡന്റെ പുത്രനായ തീബാ രാജാവായി. ഇയാളും ഫ്രഞ്ചുകാരുമായി സന്ധികരം ചെയ്തു. തങ്ങളുടെ ആധിപത്യത്തിന് ആപൽക്കരങ്ങളായ ഈ സംഭവവികാസങ്ങാംകൊണ്ടു് ഭീതിപൂണ്ടിരുന്ന ബ്രിട്ടീഷുകാക്കു യുദ്ധം അനിവാര്യമെന്നു് തോന്നി. ബ്രിട്ടീഷുബമ്മാ ട്രെയിഡിംഗ്ഗ് കമ്പനിയും, തീബായുടെ ഗവമ്മെൻറുമായുണ്ടായ ഒരു വിവാദം യുദ്ധം പൊട്ടിപ്പുറപ്പെടാനിടയാക്കി. റംഗൂണിലേക്കയച്ച ഒരു ബ്രിട്ടീഷ് പടക്കപ്പലിൻെറ നേക്കു് ബമ്മാക്കാർ വെടിവച്ചതിനെ തുടന്നാണു് യുദ്ധമാരംഭിച്ചതു്.

ഒരു ബ്രിട്ടീഷ് സൈന്യം ബമ്മായിൽ പ്രവേശിച്ചു് തീബായുടെ തലസ്ഥാനമായ മാൻഡലേ പിടിച്ചപ്പോറം തീബാ കീഴടങ്ങി (എ. ഡി. 1885). അവിടവിടെയായി കുറച്ചുകാലത്തേക്കു് സംഘട്ടനങ്ങാം തുടർന്നു.

എ ഡി. 1886-ൽ ഉത്തരബമ്മാ കൈവശപ്പെടുത്തിയിരിക്കുന്നതായി ഡഫറിൻ പ്രഭു ഒരു വിളംബരം പുറപ്പെടുവിച്ചു. തീബാ രാജാവിനെ ഇൻഡ്യയിൽ കൊണ്ടുവന്നു ബന്ധനസ്ഥനായി സൂക്ഷിച്ചു. ബമ്മാ മുഴവനും കീഴടക്കുവാൻ ബ്രിട്ടീഷുകാക്കു് പിന്നെയും കുറെ വർഷങ്ങാം കൂടി സമരം ചെയ്യേണ്ടിവന്നു.

(c) മൂന്നാംഘട്ടം. എ. ഡി. 1904—എ. ഡി. 1919

പേഴ്സ്യാ. അഫ്ഗാൻ-പേഴ്സ്യൻ അതിർത്തിയിലുള്ള ഹീററ്റ് പല പ്രാവശ്യവും കൈവശമാക്കാൻ പേഴ്സ്യ ചെയ്ത ശ്രമങ്ങാം എ. ഡി. 1856-നും 1857-നും ഇടയ്ക്കു് ഒരു ഹ്രസ്വകാലത്തെ ആംഗ്ലോ—പേഴ്സ്യൻ യുദ്ധത്തിനിടവരുത്തി.

പേഴ്സ്യൻ ഉൾക്കടലിൻെറ തീരത്തു് റഷ്യയും മററു സങ്കേതങ്ങളുറപ്പിക്കുന്നതു് ഇൻഡ്യയിലെ ബ്രിട്ടീഷ് ആധിപത്യത്തിന് എത്രമാത്രം അപകടകരമായിരിക്കുമെന്നു് മനസ്സിലായതിനാൽ കഴ്സൺ ആയതു് തടയുവാൻ കശ്ശനമായ നടപടികളെടുത്തു. കഴ്സൺ പേഴ്സ്യാ സന്ദശിച്ചു് ചില വ്യവസ്ഥകൾ ചെയ്തു. ഉത്തര പേഴ്സ്യാ റഷ്യയുടെ സ്വാധീന മേഖലയായും (Sphere of influence) ദക്ഷിണ പേഴ്സ്യാ ബ്രിട്ടീഷ് സ്വാധീന മേഖലയായും നിശ്ചയിച്ചു. ഉഭയരാജ്യങ്ങളും പേഴ്സ്യായുടെ സ്വാതന്ത്ര്യമായ നിലനില്പിന് അനുകൂലികളായിരിക്കാമെന്നും സമ്മതിച്ചു.

ടിബററ്. ഇവിടത്തെ ഭരണമേധാവിയായ ദലൈലാമാ റഷ്യയുടെ സ്വാധീനതാവലയത്തിനു് ക്രമേണ വഴങ്ങി വരുന്നതായി കഴ്സൺ കണ്ടു. കേണൽ യങ്ഹസബൻഡു എന്ന സമത്ഥനായ ബ്രിട്ടീഷുദ്യോഗസ്ഥൻെറ നേതൃത്വത്തിൽ ഒരു ബ്രിട്ടീഷ് ദൗത്യസംഘത്തെ ടിബററിൻെറ തലസ്ഥാനമായ ലാസായിലേക്കയച്ചു. അവർ ടിബററുമായി ഒരു സഖ്യം ചെയ്തു് പല കച്ചവട സൗകര്യങ്ങളും സമ്പാദിച്ചു.

മൂന്നാം അഫ്ഗാൻയുദ്ധം. എ. ഡി. 1919.

എ. ഡി. 1919-ൽ അഫ്ഗാനിസ്ഥാനിലെ അമീറായ അമാനുള്ളാഖാൻ ബ്രിട്ടീഷുകാരുമായി വളരെക്കാലം നിലനിന്നുവന്ന മൈത്രീബന്ധം ഉപേക്ഷിച്ചിട്ടു് റഷ്യ തുടങ്ങിയ മററു രാജ്യങ്ങളുമായി സൗഹാർദ്ദം പുലത്തിത്തുടങ്ങി. ഇൻഡ്യൻ രാഷ്ട്രീയ രംഗത്തു് അന്നു് പല ആഭ്യന്തരകലാപങ്ങളും നടമാടുകയായിരുന്നു. ചിരപ്രതീക്ഷിതമായിരുന്ന ആ സന്ദർഭം ആഗതമായിയെന്ന മിഥ്യാബോധത്തോടെ അമാനുള്ളാഖാൻ വടക്കുപടിഞ്ഞാറുനിന്നു് ഈ രാജ്യം ആക്രമിച്ചു (എ. ഡി. 1919). ബ്രിട്ടീഷുകാർ വളരെയെളുപ്പം അഫ്ഗാൻകാരെ തോല്പിച്ചു മടക്കി. കാബൂൾ, ജലാലബാദ് തുടങ്ങിയ അഫ്ഗാൻ നഗരങ്ങളിലെ നിവാസികൾ ബോംബുവഷത്താൽ പരിഭ്രാന്തചിത്തരായി. അമാനുള്ള

പെട്ടെന്ന് കീഴടങ്ങി റാവൽപിണ്ടിയിൽവച്ച് സന്ധി ചെയ്തു. അഫ്ഗാനിസ്ഥാനെ ഒരു പരമാധികാരമുള്ള സ്വതന്ത്രരാജ്യമായി ഇംഗ്ലീഷുകാർ അംഗീകരിക്കുകയും ഒരു അഫ്ഗാൻ പ്രതിപുരുഷനെ ലണ്ടനിൽ സ്വീകരിക്കുകയും ചെയ്തു.

യൂറോപ്യൻ രീതികൾ അംഗീകരിച്ച് അഫ്ഗാനിസ്ഥാനെ ഒരു ആധുനിക പരിഷ്കൃതരാജ്യമാക്കാൻ ശ്രമം കാണിച്ച അമാനുള്ളായ്ക്കു് എ. ഡി. 1929-ൽ രാജ്യം നഷ്ടമായി. ബച്ചായിസക്കാവോ എന്നൊരു സാധാരണക്കാരൻ അവിടെ കുറെ മാസങ്ങൾക്ക് രാജാവായി. പിന്നെ നാദിർഷായും അദ്ദേഹത്തിനു ശേഷം ഇപ്പോഴത്തെ അമീറായ സഹീർഷായും അഫ്ഗാനിസ്ഥാൻ ഭരിച്ചു.

---

## അദ്ധ്യായം 14.

### വടക്കു-പടിഞ്ഞാറെ അതിർത്തിപ്രദേശം.

പഞ്ചാബ് ബ്രിട്ടീഷിൻഡ്യയോടു ചേർക്കപ്പെട്ടതോടുകൂടി വടക്കു പടിഞ്ഞാറെ അതിർത്തിപ്രദേശം സുരക്ഷിതമാക്കേണ്ടതു് എത്രയും അത്യാവശ്യമായി. ഈ പ്രദേശത്തെ അധിവസിക്കുന്ന അഫ്റിഡി, യൂസുഫ്സായി, വഹാബി മുതലായ വർഗ്ഗക്കാർ അക്ബർ തുടങ്ങിയ മുഗൾചക്രവർത്തിമാർക്കു തന്നെ പലപ്പോഴും വലിയ ഉപദ്രവകാരികളായിരുന്നു. പത്തൊൻപതാം നൂററാണ്ടിൽ അവർ അഫ്ഗാനിസ്ഥാനിലെ അമീറിൻെറ പ്രജകൾ എന്ന ഭാവത്തിൽ കഴിയുകയായിരുന്നു. വാസ്തവത്തിൽ അവർ ഒരു വിദേശശക്തിയും ഒരിക്കലും കീഴ്വഴങ്ങുവാനിഷ്ടപ്പെട്ടിരുന്നില്ല. യുദ്ധസാമർത്ഥ്യത്തിൽ അവർ അദ്വിതീയരുമായിരുന്നു. ഇവരോടു് അനുവർത്തിക്കേണ്ട നയത്തെക്കുറിച്ച് ഭിന്നാഭിപ്രായങ്ങൾ ബ്രിട്ടീഷുകാരുടെ ഇടയിലുണ്ടായി. അതിലൊരഭി

പ്രായം അവരെ ഏതു വിധത്തിലെങ്കിലും കീഴടക്കണമെന്നാ യിരുന്നു. മറ്റൊരഭിപ്രായമതി അവരെ കീഴടക്കുക അത്ര എളുപ്പമല്ലെന്നും, അതു സാധിച്ചാൽതന്നെ അഫ്ഗാനിസ്ഥാൻെറ വിരോധമായിരിക്കും അതിൻെറ ഫലമെന്നും, അതുകൊണ്ടു് ആ പ്രദേശത്തിനിപ്പുറമായി ഒരു അതിരുണ്ടാക്കണമെന്നും (buffer region) ആയിരുന്നു.

ബ്രിട്ടീഷുകാർക്ക് അതിർത്തിവർഗ്ഗക്കാരോടു് ആദ്യമായി ഇടപെടേണ്ടിവന്നതു് ഏ. ഡി 1862-ൽ, അതായതു് എൽജിൻ ഒന്നാമൻെറ കാലത്തായിരുന്നു. ആ സമയം വാഹാബികൾ എന്ന വർഗ്ഗക്കാർ ബ്രിട്ടീഷിൻഡ്യയുടെ വടക്കുപടിഞ്ഞാറെ അതിർത്തി ലംഘനം ചെയ്തു. ഇതു് യുദ്ധത്തിന് കാരണമാക്കി. ഒരുവിധത്തിൽ അവരെ തോല്പിച്ചു് തൽക്കാലത്തേയ്ക്കു് സമാധാനമുണ്ടാക്കി. എൽജിൻ രണ്ടാമൻെറ കാലത്തു് രണ്ടു പ്രാവശ്യം അതിർത്തിപ്രദേശത്തു് ഇടപെടേണ്ടിവന്നു. ഒന്നാമതു് ചിത്രാൽ പ്രദേശത്തു് ഒരു ലഹളയുണ്ടായി. അതു് അമർച്ചചെയ്തു. രണ്ടാമതു് ടിറി എന്ന സ്ഥലത്ത അഫ്റിഡികളുടെ ലഹളയുണ്ടായപ്പോഴായിരുന്നു. അവർ ഏ. ഡി. 1897-ൽ ഖൈബർ പാസ്സു് അടച്ചുകളഞ്ഞു. വളരെ പ്രയാസപ്പെട്ടു് ആ വർഗ്ഗക്കാരെ തോല്പിച്ചുവെന്നു് പേരുവരുത്തി. വാസ്തവത്തിൽ അങ്ങുമിങ്ങും ഓടിയൊളിച്ചു് അഫ്റിഡികൾ പ്രതികാരത്തിന് തക്കയവസരം പാർത്തിരിക്കുകയായിരുന്നു.

കഴ്സൺപ്രഭുവിൻെറ അതിർത്തിനയം.

കഴ്സൺപ്രഭു അതിർത്തി പ്രദേശത്തെ സംബന്ധിച്ചിടത്തോളം, തൻെറ മുൻഗാമികളുടേതിൽനിന്നു് വ്യത്യസ്തമായ ഒരു നയം അനുവർത്തിച്ചു. അവരെ കീഴടക്കുന്നതു് പ്രയാസകരമാണെന്നും, കീഴടക്കിയാൽതന്നെ ഗിരിവർഗ്ഗക്കാരുടെ കൂടുതൽ അനിഷ്ടമാണു് അതിൻെറ ഫലമെന്നും മുൻ ചരിത്രത്തിൽനിന്നു് കഴ്സൺ മനസ്സിലാക്കിയതുകൊണ്ടാണു് ഈ നയവ്യതിയാനം വരുത്തിയതു്. കഴ്സൺെറ

ളുള്ളശം വടക്കു പടിഞ്ഞാറെ അതിർത്തിയിൽ സമാധാനം പരിപാലിക്കുക എന്നതും, പഞ്ചാബിനേയും ബ്രിട്ടീഷിൻഡ്യൻ സാമ്രാജ്യത്തെ ഒത്തുകമാനം തന്നെയും വിദേശാക്രമണത്തിൽനിന്നു സുരക്ഷിതമാക്കുക എന്നതുമായിരുന്നു.



അതിർത്തിപ്രദേശത്തു പലയിടങ്ങളിൽനിന്നു കഴ്സൺ ബ്രിട്ടീഷ്സേനകളെ പിൻവലിച്ചു. ആയിടങ്ങളിൽ സമാധാനപരിപാലനത്തിനായി തദ്ദേശവാസികളുടെയിടയിൽനിന്നുതന്നെ സൈന്യവിഭാഗങ്ങളുണ്ടാക്കി; അങ്ങനെ ഓരോ പ്രദേശത്തിന്റെയും സംരക്ഷണം അവിടത്തെ ആളുകളുടെ തന്നെ ചുമതലയിൽ വിട്ടു. ഇതു് അതിർത്തിവർഗ്ഗക്കാരുടെ സ്നേഹവിശ്വാസങ്ങൾക്കു് പാത്രമാകുന്നതിനു കുറെയൊക്കെ സഹായകമായിരുന്നു. ഇതി

നെല്ലാം പറമെ കഴ്സൺ ഒരു പുതിയ വടക്കുപടിഞ്ഞാറെ അതിർത്തിപ്രവിശ്യ രൂപവൽക്കരിച്ചു. അതുവരെ ബ്രിട്ടീഷുകാർ വടക്കുപടിഞ്ഞാറെ പ്രാവിൻസ് എന്നു പറഞ്ഞുവന്നതു് ഇന്നു് ഉത്തരപ്രദേശമെന്നും എ. ഡി. 1947 വരെ യുണൈറ്റഡ് പ്രാവിൻസസ് ഓഫ് ആഗ്രാ ആൻഡ് ഔഡ് എന്നും പറഞ്ഞുവന്നതുമായ പ്രവിശ്യയെയായിരുന്നു. കഴ്സൺ സൃഷ്ടിച്ച വടക്കുപടിഞ്ഞാറെ അതിർത്തിസംസ്ഥാനം (North-West Frontier Province) ഗവൺമെൻറ് ഓഫ് ഇൻഡ്യയുടെ നേരിട്ടുള്ള മേൽനോട്ടത്തിലുള്ള ഒരു ചീഫ് കമ്മീഷണരുടെ പ്രാവിൻസായിരുന്നു. കുറെ വർഷങ്ങൾക്കു ശേഷം ഇവിടത്തെ ഭരണമേധാവിയെ ഒരു ലഫ്റ്റനൻറ് ഗവർണ്ണരുടെ പദവിയിലേക്കു് ഉയർത്തി. കഴ്സൺെറ അതിർത്തിനയം ഉദ്ദേശ്യലബ്ധിയിൽ എത്തുന്നതിനു് വഴികാട്ടി; എങ്കിലും അതിർത്തിപ്രദേശത്തു് പിന്നെയും പല കലാപങ്ങളുണ്ടായിട്ടുണ്ടു്. അവയ്ക്കു് അവസാനമായ ഒരു പരിഹാരം ബ്രിട്ടീഷുകാർക്കു് ഒരിക്കലും കണ്ടെത്തുവാൻ സാധിച്ചതുമില്ല.

---

## അദ്ധ്യായം. 15.

### നാട്ടുരാജ്യങ്ങൾ.

എ. ഡി. 1857-ലെ ഇൻഡ്യൻ വിപ്ലവകാലത്തു് ഹൈദരബാദു്, ഗ്വാളിയർ തുടങ്ങിയ പല നാട്ടുരാജ്യങ്ങളും ബ്രിട്ടീഷുകാർക്കു് ഗണ്യമായ സാഹായ്യം നൽകി. അതിൻെറ പ്രതിഫലമെന്നോണം രാജ്ഞിയുടെ വിളംബരത്തിൽ രാജ്യാപഹാരനയം പരിത്യജിച്ചിരിക്കുന്നതായി പ്രഖ്യാപിക്കപ്പെട്ടു. നാട്ടുരാജാക്കന്മാരുമായി ചെയ്തിട്ടുള്ള സകല ഉടമ്പടികളും കരാറുകളും രാജ്ഞി അംഗീകരിച്ചു. അങ്ങനെ നാട്ടുരാജ്യങ്ങളെ ബ്രിട്ടീഷുകാർ സംരക്ഷിക്കുവാനും പരിപോഷിപ്പിക്കുവാനും തുടങ്ങി.

ബ്രിട്ടീഷിൻഡ്യയെന്നും, നാട്ടുരാജ്യങ്ങളെന്നും (ഒരു കാലത്തു് ഇൻഡ്യൻ ഇൻഡ്യ എന്നറിഞ്ഞിരുന്നു) രണ്ടു വിഭാഗങ്ങൾ ഭാരതരാഷ്ട്രത്തിലുണ്ടായി. എന്നാൽ രണ്ടും കൂടി ഒരൊററ ഘടകമായിട്ടാണു് ബ്രിട്ടനിലെ ഗവണ്മെൻറും, പാർലമെൻറും കരുതിപ്പോന്നതു്. നാട്ടുരാജ്യങ്ങൾക്കു് ബ്രിട്ടീഷിൻഡ്യയിൽനിന്നു് വിഭിന്നമായ യാതൊരു ബന്ധവും ഇംഗ്ലണ്ടിലെ രാജാവിനോടോ പാർലമെൻറിനോടോ ഉണ്ടായിരുന്നില്ല. രണ്ടു വിഭാഗങ്ങളും ഗവണ്മെൻറ് ഓഫ് ഇൻഡ്യയിൽകൂടെ പ്രവഹിച്ചിരുന്ന പാർലമെൻറിൻെറയും ബ്രിട്ടീഷ് സിംഹാസനത്തിൻെറയും മേൽക്കോയ്മക്കു് ഒരുപോലെതന്നെ വിധേയമായിരുന്നു. നാട്ടുരാജ്യങ്ങളുടെ ആഭ്യന്തരകാര്യങ്ങളിൽ ബ്രിട്ടീഷ്ഗവണ്മെൻറ് സാധാരണരീതിയിൽ ഇടപെടുകയില്ലായെന്നു് വാഗ്ദാനം ചെയ്തിരുന്നുവെങ്കിലും, സ്പഷ്ടമായ ദുർഭരണം കണ്ടാൽ നാട്ടുരാജാവിനെ മാററാൻ അവർ മടിച്ചിരുന്നില്ല. എ. ഡി. 1858-നു മുമ്പും ചില സന്ദർഭങ്ങളിൽ ഇങ്ങനെ ചെയ്തിരുന്നല്ലോ. മൈസൂർ, കൂർഗ്ഗ് എന്നിവിടങ്ങളിൽ [illegible]ൻറിങ്കു് ഇടപെട്ടതു് നാം കണ്ടുവല്ലോ. കമ്പനി നിർത്തലാക്കി ബ്രിട്ടീഷ്‌രാജാവു് നേരിട്ടു ഭരണം തുടങ്ങിയശേഷവും ഇമ്മാതിരി ചിലയവസരങ്ങളുണ്ടായിട്ടുണ്ടു്.

ബറോഡാ. ബറോഡായിലെ ബ്രിട്ടീഷ് റസിഡൻറിനെ വിഷംകൊടുത്തു കൊല്ലുവാൻ ശ്രമിച്ചു എന്നൊരു കുററം ചുമത്തി അവിടത്തെ അന്നത്തെ ഗെയിക്ക്‌വാറായ മൽഹർ റാവുവിനെ ബ്രിട്ടീഷുകാർ എ. ഡി. 1875-ൽ അറസ്ററുചെയ്തു. കേസന്വേഷണത്തിനായി അപ്പോഴത്തെ വൈസ്രോയി നാത്ത്ബ്രൂക്ക് പ്രഭു ഒരു കമ്മീഷനെ നിയമിച്ചു. അന്വേഷണാനന്തരം കമ്മീഷനിലെ അംഗങ്ങൾ ഏകകണ്ഠമായ ഒരു തീരുമാനത്തിലെത്തിയില്ല. ഏതായാലും ഗെയിക്‌വാറിനെ മാററാൻതന്നെ ബ്രിട്ടീഷ്ഗവണ്മെൻറ് നിശ്ചയിച്ചു. ഭരണത്തിനുള്ള ശേഷിക്കുറവു്, ദുർഭരണം തുടങ്ങി പല കുററങ്ങളുംചുമത്തി മൽഹർറാവുവിനെ അവർ സ്ഥാന-

ഭ്രഷ്ടനാക്കി. അയാളുടെ ഒരു ബന്ധുവിനെ തൽസ്ഥാനത്തു അവരോധിച്ചു.

**റോയൽ ടൈറ്റിൽസ് ആക്ററ്. ഏ. ഡി. 1876.**

(Royal Titles Act) ഏ. ഡി. 1877 ജനവരി 1-ാംനു ഒരു വലിയ ഡർബാർ വിളിച്ചുകൂട്ടി ലിററൻപ്രഭു ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. അതിൽ ബ്രിട്ടീഷുപാർലമെൻറ്, ഒരു പുതിയ ആക്ററ പാസാക്കിയിരിക്കുന്നതായും ആക്ടിൻപ്രകാരം വിക്ടോറിയാരാജ്ഞി 'ഇൻഡ്യാചക്രവർത്തിനി'(കൈസരിഹിന്ദ്)പദം സ്വീകരിച്ചിരിക്കുന്നതായും പ്രഖ്യാപിച്ചു. ഇതോടെ നാട്ടുരാജാക്കന്മാർ ബ്രിട്ടീഷുകാരുടെ മിത്രങ്ങൾ (Allies) എന്ന നിലയിൽനിന്നു് സാമന്തന്മാർ (Vassals) എന്ന നിലയിലേയ്ക്കു് അധഃപതിച്ചു. ("The Princes ceased to be allies; they became vassals ")

മൈസൂർ. ദുർഭരണം നിമിത്തം ഇവിടത്തെ കൃഷ്ണരാജ ഉടയാറിനെ ബെൻറിങ്ക് ഏ. ഡി. 1833-ൽ മാററിയതും മൈസൂർ ബ്രിട്ടീഷുകാരുടെ നേരിട്ടുള്ള ഭരണത്തിലാക്കിയതും ഓർമ്മിക്കുമല്ലോ. ഏ. ഡി. 1881-ൽ റിപ്പൺപ്രഭു മൈസൂരിനെ അതിൻെറ അവകാശിക്കു് വിട്ടുകൊടുത്തു.

ഗ്വാളിയർ. ഏ. ഡി. 1886-ൽ ബ്രിട്ടീഷുകാർക്കു് വിപ്ലവകാലത്തു് വിലയേറിയ സഹായംചെയ്ത ഗ്വാളിയറിലെ സിൻഡ്യയ്ക്കു് ഗ്വാളിയർകോട്ട തിരിച്ചുകൊടുത്തു.

മണിപുരം. ലാൻസ്ഡൗൺപ്രഭുവിനു് ഇവിടെ ഒരു ലഹള അമർച്ച ചെയ്യേണ്ടിവന്നു. ആസ്സാമിനോടു് തൊട്ടുകിടക്കുന്ന ഈ ചെറുരാജ്യത്തു് ഒരു അധികാരതർക്കമുണ്ടായതിനെ തുടർന്നു് അവിടത്തെ സൈന്യാധിപനായ തികേന്ദ്രജിത്തിനെ നാടുകടത്താൻ ബ്രിട്ടീഷുകാർ നിശ്ചയിച്ചു. ഇതിലേക്കു് നിയോഗിച്ച ബ്രിട്ടീഷുദ്യോഗസ്ഥനെ അവർ പരസ്യമായി വധശിക്ഷയനുഭവിപ്പിച്ചു. അവിടെ

ഒരു ചെറിയ യുദ്ധമുണ്ടായി. തികേന്ദ്രജിത്തിനെ ഒടുവിൽ പിടിച്ചു വധിച്ചു. മണിപുരത്തെ ബാലനായ രാജാവിന്നു പ്രായപൂർത്തിയാകുന്നതുവരെ അവിടത്തെ ഭരണം അവിടത്തെ ബ്രിട്ടീഷ് റസിഡൻറിനെ ഏല്പിച്ചു.

ലാൻസ്ഡൗൺപ്രഭു ഖാലററിലെ ഖാനിനെ മാററി, അയാളുടെ പുത്രനെ വാഴിക്കുകയും ചെയ്തു.

കാഷ്മീർ. ലാൻസ്ഡൗൺ ഇവിടെയും ഇടപെട്ടു. കുറെക്കാലത്തിനശേഷംമാത്രം അടിസ്ഥാനരഹിതങ്ങളെന്നു തെളിഞ്ഞ ചില കുററങ്ങൾക്കായി കാഷ്മീർ മഹാരാജവിനെ കുറച്ചുകാലത്തേയ്ക്കു ബഹിഷ്കരിച്ചു. ഏ. ഡി. 1905-ൽ മഹാരാജാവിനെ വീണ്ടും ഭരണമേല്പിച്ചു.

ലാൻസ്ഡൗൺപ്രഭുവിൻെറ കാലത്തുതന്നെ നാട്ടുരാജ്യങ്ങളെ സംബന്ധിച്ച് വേറൊരു കാര്യംകൂടിനടന്നു. അതു് നാട്ടുരാജ്യസൈന്യവിഭാഗങ്ങളെ (Imperial Service Corps)ഇമ്പീരിയൽ സർവ്വീസ്കോർ എന്നറിയപ്പെടുന്ന ഒരു സംഘമാക്കിയതാണ്.

കഴ്സൺപ്രഭുവിൻെറ നയം.

ഒരു മികച്ച സാമ്രാജ്യവാദിയായ കഴ്സൺപ്രഭുവിന്ന് നാട്ടുരാജ്യങ്ങളുടെമേൽ ബ്രിട്ടീഷാധിപത്യം പ്രയോഗിക്കുന്നതിന് താല്പര്യമുണ്ടായിരുന്നു. ഡൽഹൗസിയുടെ കാലത്തു കപ്പക്കുടിശ്ശികയ്ക്കായി നൈസാമിൻെറ വക ബീറാർ പ്രദേശം കമ്പനി ഏറെറടുത്തല്ലോ. ഇതു് തിരിച്ചു കിട്ടിയാൽ കൊള്ളാമെന്നു് നൈസാമിന്നു മോഹമുണ്ടായിരുന്നു. ബ്രിട്ടീഷുകാർക്ക് അത്ര സമ്മതമായിരുന്നുമില്ല. നൈസാമിനെ തൃപ്തിപ്പെടുത്തുവാൻവേണ്ടി ബീറാർ നൈസാമിൻെറ വകതന്നെയെന്നും എന്നാൽ അതു് വിട്ടുകൊടുക്കാതിരിക്കുവാനായി അതു് ബ്രിട്ടീഷുകാർക്ക് നൈസാം ഒരു 'ശാശ്വത പാട്ട'മായി കൊടുത്തിരിക്കയാണെന്നുമുള്ള നാട്യത്തിൽ ഒരു വ്യവസ്ഥ ചെയ്തു.

നാട്ടുരാജാക്കന്മാരെ ഏകോപിപ്പിക്കുന്നതിന് ഒരു സമിതിയുണ്ടാക്കണമെന്ന ആശയം ആദ്യമായി പ്രകാശിപ്പിച്ചത് കഴ്സൺപ്രഭുവാണ്. മോൺടെഗു–ചെംസ്ഫോർഡ് റിപ്പോർട്ട് അംഗീകരിച്ചതിൻെറ ഫലമായി എ. ഡി. 1921-ൽ നരേന്ദ്രമണ്ഡലം എന്നറിയപ്പെടുന്ന ഉപദേശക സമിതി സ്ഥാപിതമായി. എ. ഡി. 1947-ൽ ബ്രിട്ടീഷുകാർ അധികാരകൈമാററം ചെയ്യുന്നതുവരെ ഈ മണ്ഡലം പ്രവർത്തിക്കുന്നുണ്ടായിരുന്നു.

നാട്ടുരാജ്യങ്ങളെ ബ്രിട്ടീഷ് മേൽക്കോയ്മയ്ക്ക് പൂർണ്ണമായി അധീനമാക്കിയതിൻെറ ഒരു ഫലം മഹാത്മാ ഗാന്ധി പറഞ്ഞിട്ടുള്ളതുപോലെ 'നാട്ടുരാജാക്കന്മാർ ഇൻഡ്യൻ വേഷധാരികളായ ബ്രിട്ടീഷുദ്യോഗസ്ഥന്മാരായി' (British Officers in Indian dress) എന്നുള്ളതാണ്. അവർ വെറും സുഖലോലുപന്മാരായി അവരുടെ പ്രജകളിൽ നിന്ന് അകന്നു. ദുർഭരണം ചെയ്ത നാട്ടുരാജാക്കന്മാരെ പല വൈസ്രോയിമാരും കർശനമായി താക്കീതു ചെയ്തുവെങ്കിലും, മിക്ക നാട്ടുരാജ്യങ്ങളും വെറും ഫ്യൂഡൽ സമ്പ്രദായത്തിലുള്ള സ്വേച്ഛാധികാരികളുടെ കേളീരംഗങ്ങളായിത്തന്നെ അവശേഷിച്ചു. ബ്രിട്ടീഷിൻഡ്യയിൽ വളർന്നുവരുന്ന രാഷ്ട്രീയ പ്രബുദ്ധതയും, അവിടെ കാലാനുസൃതമായി ഉണ്ടായ ഭരണഘടനാപരിഷ്ക്കാരങ്ങളും, നാട്ടുരാജ്യങ്ങളിലെ പ്രജകളെ അക്ഷമരാക്കി. അധികാരാവകാശങ്ങൾ കൈവശപ്പെടുത്താൻ നാട്ടുരാജ്യപ്രജകളും വെമ്പൽകൊണ്ടു. എ. ഡി. 1928-ൽ സൈമൺ കമ്മീഷൻെറ ഒരു ഉപകമ്മിററിയായ ബട്ട്ളർ കമ്മിററി നാട്ടുരാജ്യങ്ങളെയും കൂട്ടിച്ചേർത്ത് ഒരു ഫെഡറൽ ഭരണഘടനയാണ് ഇൻഡ്യയ്ക്ക് അനുയോജ്യമായിട്ടുള്ളതെന്ന അഭിപ്രായം രേഖപ്പെടുത്തി. സൈമൺ റിപ്പോർട്ടിലും ഈ പ്രകാരം തന്നെ പ്രസ്താവിച്ചിരുന്നു. സൗഹാർദ്ദസമ്മേളനങ്ങളിൽ (Round Table Conferences) നാട്ടുരാജാക്കന്മാർ പങ്കെടുത്തു. എ. ഡി. 1935-ലെ ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ആക്ററിൽ ഒരു ഫെഡറൽ പദ്ധതി ആസൂത്രണം ചെയ്തിരുന്നുവെങ്കിലും നാട്ടുരാജാക്കന്മാരുടെ ഭൂരിപക്ഷവും

അതിൽ ചേന്നാൽ മാത്രമേ ആ പദ്ധതി നടപ്പിലാക്കാവു എന്ന പ്രതിലോമപരമായ ഒരു നിബന്ധനയും ചെയ്തിരുന്നു.

---

## അദ്ധ്യായം 16.

### മതപരവും സാമൂഹ്യവുമായ പ്രസ്ഥാനങ്ങൾ.

ആധുനികഭാരതത്തിന്റെ ആവിർഭാവത്തിന് സഹായകമായിത്തീന്ന സാമുദായികവും രാഷ്ട്രീയവുമായ പല പ്രസ്ഥാനങ്ങളും പത്തൊൻപതാം നൂററാണ്ടിന്റെ രണ്ടാമത്തെ അദ്ധ്ഭാഗത്തിലാണ് പ്രത്യക്ഷമായിത്തുടങ്ങിയതു്. ഇവ മിക്കവാറം പാശ്ചാത്യവിദ്യാഭ്യാസത്തിന്റെയും പാശ്ചാത്യരുമായുള്ള സമ്പക്കത്തിന്റെയും ഫലങ്ങളായിരുന്നു. പാശ്ചാത്യരീതികൾ മനസ്സിലാകുംതോറം ഇവിടെ മതപരവും സാമുദായികവും രാഷ്ട്രീയവുമായ പല പരിവത്തനങ്ങളുമുണ്ടായിക്കൊണ്ടുതന്നെയിരുന്നു.

**ബ്രഹ്മസമാജം.**

ഈ പരിവത്തനങ്ങൾക്ക വഴിതെളിച്ചതു് രാജാ റാം മോഹൻ റായി ആയിരുന്നു. അദ്ദേഹത്തിന്റെ മാതാപിതാക്കന്മാർ യാഥാസ്ഥിതികരായ ഹിന്ദുക്കളായിരുന്നു. ചെറുപ്പത്തിൽതന്നെ അദ്ദേഹത്തിന് ഇംഗ്ലീഷ് തുടങ്ങിയ പല ഭാഷകളിലും, പാശ്ചാത്യസാഹിത്യം, ശാസ്ത്രം മുതലായവയിലും അനിതരസാധാരണമായ പരിജ്ഞാനം സമ്പാദിക്കുവാൻ കഴിഞ്ഞു. ഹിന്ദുമതത്തിലും സമുദായാചാരാദികളിലും കടന്നുകൂടിയിരുന്ന മാലിന്യങ്ങളെ നിമ്മാജ്ജനം ചെയ്യുവാൻ അദ്ദേഹം പരിശ്രമിച്ചുതുടങ്ങി. യാഥാസ്ഥിതികനായ പിതാവും മററു ബന്ധുക്കളും അദ്ദേഹത്തെ ഭ്രഷ്ടനാക്കിയെങ്കിലും ഒടുവിൽ അദ്ദേഹംതന്നെ കുടുംബം വക സ്വത്തുക്കളുടെ അധിപനായിത്തീന്നു. എ. ഡി.



1828-ൽ അദ്ദേഹം സ്ഥാപിച്ച ബ്രഹ്മസഭയാണ് പിന്നീട് ബ്രഹ്മസമാജം എന്നറിയപ്പെട്ട സംഘടനയായതു്. ഇതിന്റെ അടിസ്ഥാനതത്വം ഏകദൈവമെന്നുള്ളതാണ്. സതി മുതലായ ദുരാചാരങ്ങളെ നിഷ്കാസനം ചെയ്യുന്നതിനും, പാശ്ചാത്യവിദ്യാഭ്യാസം പ്രോത്സാഹിപ്പിക്കുന്നതിനും, പ്രത്യേകിച്ചു്, സ്ത്രീസമുദായത്തിന്റെ പുരോഗതിക്കും വിദ്യാഭ്യാസോൽക്കർഷത്തിനും, ബ്രഹ്മസമാജം ഉള്ളഴിഞ്ഞു ശ്രമിച്ചു. ഹിന്ദുമതത്തിന്റെയും സമുദായത്തിന്റെയും ഉദ്ധാരണത്തിനു് അശ്രാന്തപരിശ്രമം ചെയ്ത രാജാറാം മോഹൻ റായി എ. ഡി. 1842-ൽ ഇംഗ്ലണ്ടിൽ വച്ചാണ് മരിച്ചതു്. ബ്രഹ്മസമാജത്തിന്റെ പ്രശസ്തസേവകന്മാരിൽ മഹർഷി ദേവേന്ദ്രനാഥടാഗൂറും (മഹാകവിയുടെ അച്ഛൻ) കേശബ് ചന്ദ്രസേനനും ഉൾപ്പെടുന്നു.

ആൎയ്യസമാജം.

ഹിന്ദുമതത്തെ അതിന്റെ വൈദികകാലത്തുണ്ടായിരുന്ന ആദിമപരിശുദ്ധിയിലെത്തിക്കാനുദ്യമിച്ച മറെറാരു പ്രസ്ഥാനമാണ് ആൎയ്യസമാജം. ഇതിന്റെ സ്ഥാപകൻ സ്വാമി ദയാനന്ദ സരസ്വതിയും (എ. ഡി. 1824–1883) പ്രധാന പ്രവൎത്തന കേന്ദ്രം ലാഹുറുമായിരുന്നു. സ്വാമിദയാനന്ദ സരസ്വതി റാം മോഹൻറായിയെപ്പോലെ ഇംഗ്ലീഷ് വിദ്യാഭ്യാസം സിദ്ധിച്ചിരുന്ന ആളല്ലെങ്കിലും അദ്ദേഹത്തിന്റെ പല ആശയങ്ങളും ആദൎശങ്ങളും ബ്രഹ്മസമാജസ്ഥാപകന്റേതുപോലെ തന്നെയായിരുന്നു. ദയാനന്ദന്റെ അഭിപ്രായത്തിൽ ഹിന്ദുമതത്തിന്റെ മുഴുവൻ ആധാരവും വേദങ്ങളാണ്. പുരാണങ്ങളെപ്പോലെ വേദകാലത്തിനു ശേഷമുണ്ടായിട്ടുള്ള ഹിന്ദുമതഗ്രന്ഥങ്ങൾ ഒന്നും തന്നെ വേദങ്ങളെപ്പോലെ പരിശുദ്ധിയുള്ളവയോ സ്വീകാൎയ്യങ്ങളൊ അല്ല. അതുകൊണ്ട് "വേദങ്ങളിലേക്കു തിരിച്ചുപോകുക" എന്ന മുദ്രാവാക്യം സ്വാമി സ്വീകരിച്ചു. വൎണ്ണവ്യത്യാസങ്ങൾ, വിഗ്രഹാരാധന, ശിശുവിവാഹം മുതലായ മതപരവും സാമുദായികവുമായ ദുരാചാരങ്ങളെ അപലപിക്കുകയും അവയെ ഉച്ചാടനം ചെയ്യുന്നതിന് കഴിവതു ശ്രമിക്കുകയും തന്റെ പ്രധാനകൎത്തവ്യമായി അദ്ദേഹം കരുതി. ഇതു കൂടാതെ സ്ത്രീവിദ്യാഭ്യാസം, സ്വാതന്ത്ര്യം, വിധവാവിവാഹം എന്നീ സാമൂഹ്യമായ പരിഷ്ക്കാരങ്ങളും, ഇൻഡ്യ ഇൻഡ്യാക്കാൎക്ക് എന്ന സൎവ്വപ്രധാനമായ രാഷ്ട്രീയ പ്രക്ഷോഭണവും ആൎയ്യസമാജത്തിന്റെ പ്രധാന പരിപാടികളായിരുന്നു. ശുദ്ധികൎമ്മംകൊണ്ട് മതപരിവൎത്തനം ചെയ്യുകയും അധഃകൃതരെന്നു മുദ്രയടിച്ചു തള്ളപ്പെട്ട ലക്ഷോപലക്ഷം നിൎഭാഗ്യവാന്മാരുടെ പുനരുദ്ധാരണ കൎമ്മം നിൎവ്വഹിക്കുകയും ആൎയ്യസമാജക്കാർ അനപേക്ഷണീയങ്ങളായി കരുതി. ആൎയ്യസമാജക്കാരുടെ ബൈബിൾ എന്നുതന്നെ പറയാവുന്ന ഗ്രന്ഥം സ്വാമിദയാനന്ദൻ രചിച്ച 'സത്യാൎത്ഥപ്രകാശം' ആണ്. അദ്ദേഹത്തിന്റെ ശിഷ്യരിൽനിന്നു ഭാരതമാതാവിന് പല വീരസന്താനങ്ങളെയും കിട്ടിയിട്ടുള്ള

വരുടെ കൂട്ടത്തിൽ ലാലാ ലജപത്റായി, സ്വാമിശ്രദ്ധാനന്ദൻ എന്നിവർ സ്മരണീയരാണ്.

## രാമകൃഷ്ണമിഷൻ.

ഇതിനു മുമ്പു വിവരിച്ച രണ്ടു സമാജങ്ങളെക്കാളും ലോകപ്രശസ്തിയുള്ള സംഘടനയാണ് രാമകൃഷ്ണമിഷൻ. ഏ. ഡി. 1836 മുതൽ ഏ. ഡി. 1886 വരെജീവിച്ചിരുന്ന ശ്രീരാമകൃഷ്ണപരമഹംസരുടെ പേരാണ് ഇതിനു കൊടുത്തിരിക്കുന്നത്. ഭാരതത്തിലുള്ള കോടികോടി ജനങ്ങൾ ഇദ്ദേഹത്തെ ഒരു അവതാരപുരുഷനായി കരുതി വരുന്നു. കൽക്കട്ടായ്ക്കടുത്തുള്ള ഒരു ചെറിയ ക്ഷേത്രത്തിലെ പൂജാരിയായിരുന്നു ശ്രീരാമകൃഷ്ണൻ. വിദ്യാഭ്യാസമൊന്നുമില്ലാത്ത ആളായിരുന്നുവെങ്കിലും അദ്ദേഹം ആത്മപ്രകാശം സിദ്ധിച്ചിട്ടുള്ള ഒരു വ്യക്തിയായിരുന്നു. അതുകൊണ്ട് അദ്ദേഹത്തിന് സ്വാമി വിവേകാനന്ദനെപ്പോലെയുള്ള



അഭ്യസ്തവിദ്യരായ മഹാന്മാരെ ശിഷ്യന്മാരായി ലഭിച്ചു. രാമകൃഷ്ണ മിഷൻ സ്ഥാപിച്ചതു് സ്വാമി വിവേകാനന്ദ നാണ്. ഏ. ഡി. 1893-ൽ അമേരിക്കയിലെ ചിക്കാഗോ നഗരത്തിൽ കൂടിയ സർവ്വമതസമ്മേളനത്തിൽ (Parliament of Religions) ഹിന്ദുമതത്തിൻെറ പ്രതിനിധിയായി വിവേകാനന്ദൻ പ്രസംഗിച്ചപ്പോൾ സ്വാമിയുടെ അസാധാരണമായ വാഗ്വിലാസവും അഗാധപാണ്ഡിത്യവും ശ്രോതാക്കളെ വളരെ ആകർഷിച്ചു. കുറെക്കാലം അമേരിക്കയിലും ഇംഗ്ലണ്ടിലും വേണ്ട പ്രചരണം നടത്തിയ ശേഷം സ്വാമി ഇൻഡ്യയിൽ മടങ്ങിയെത്തുകയും ഏ. ഡി. 1897-ൽ രാമകൃഷ്ണ മിഷൻ സ്ഥാപിക്കുകയും ചെയ്തു. സ്വാമി ഏ. ഡി. 1902-ൽ തൻെറ 39-ാമത്തെ വയസ്സിൽ ഇഹലോകവാസമുപേക്ഷിച്ചു. എങ്കിലും രാമകൃഷ്ണ മിഷൻെറ പ്രവർത്തനം ഊർജ്ജിതമായി നടന്നുകൊണ്ടിരുന്നു.

മതപരവും സാമൂഹ്യവുമായുള്ള പരിഷ്ക്കാരങ്ങൾ രാമകൃഷ്ണ മിഷൻ അഭിലഷിക്കുന്നുവെങ്കിലും ഭാരതത്തിൻെറ ആർഷസംസ്കാരമാണ് ഇതിൻെറ പശ്ചാത്തലം. പരിശുദ്ധമായ വേദാന്തസിദ്ധാന്തം ഇതിൻെറ ആദർശവും മനുഷ്യൻെറ ആദ്ധ്യാത്മികമായുള്ള വളർച്ച ഇതിൻെറ ലക്ഷ്യവുമത്രേ. എല്ലാ മതങ്ങളും ഒരേ സ്ഥാനത്തെത്തുവാനുള്ള ഭിന്ന മാർഗ്ഗങ്ങൾ മാത്രമെന്നു് ശ്രീരാമകൃഷ്ണൻ ഉൽബോധിപ്പിച്ചു. ഇതിൽ നാം ദർശിക്കുന്നതു് മിഷൻെറ വിശാലവീക്ഷണം ആണല്ലോ. സാഹോദര്യം, സ്നേഹം എന്നിവയാണ് മിഷൻെറ ആയുധങ്ങൾ. മതസഹിഷ്ണുതയും, സമുദായ സേവനാസക്തിയുമാണ് അതിൻെറ വിജയത്തിനുള്ള പ്രധാന കാരണങ്ങൾ. വിദ്യാലയങ്ങൾ, ആതുരപത്രികൾ, ആതുരാലയങ്ങൾ തുടങ്ങിയ സ്ഥാപനങ്ങൾവഴി പൊതുജനസേവനമനുഷ്ഠിച്ചും ഭാരതത്തിലെ മൂകലക്ഷങ്ങളുടെ ഉന്നമനത്തിനായി ഉറച്ചുനിന്നുകൊണ്ടും അത്യന്തം ദേശാഭിമാനികളായ വിവേകാനന്ദസ്വാമികളും അദ്ദേഹത്തിൻെറ ശിഷ്യപരമ്പരകളും ഈ നാട്ടുകാരുടെ ആത്മജ്ഞാനത്തെയും ദേശീയപ്രബുദ്ധതയെയും പരിപോഷിപ്പിച്ചു.

## തിയസോഫിക്കൽ സൊസൈററി (ബ്രഹ്മവിദ്യാസംഘം)

ഇതു് ഏ. ഡി. 1875-ൽ അമേരിക്കയിലാണു് ആദ്യം സ്ഥാപിച്ചതു്. സ്ഥാപകരിൽ പ്രധാനികഠം മാഡം ബ്ളാവററ്സ്കിയും, കേണൽ ഓൽക്കോട്ടുമാണു്. ഏ. ഡി. 1879-ൽ ഇവർ ഇൻഡ്യയിൽ വന്നു് മദ്രാസിലെ അഡയാർ എന്ന സ്ഥലത്തു് അവരുടെ പ്രധാനകേന്ദ്രം ആരംഭിച്ചു. ഇൻഡ്യയിൽ ഈ പ്രസ്ഥാനത്തിനു വിജയമുണ്ടാക്കിയതു് മിസ്സസ് ആനിബെസൻറ് എന്ന ഇംഗ്ലീഷ് വനിതയാണു്.

ആദ്യംമുതല്ക്കേ ഈ പ്രസ്ഥാനം ഹിന്ദുമതത്തിൻെറ നവോത്ഥാനത്തിനു കളമൊരുക്കി. പൗരാണികാദർശങ്ങളുടെ മഹത്വവും പ്രാചീനഭാരതസംസ്കാരത്തിൻെറ മേന്മയും മിസ്സസ് ബെസൻെറ് ചൂണ്ടിക്കാണിച്ചു. ഈ ആദർശം മുമ്പിൽ വച്ചുകൊണ്ടു് അവർ ബനാറിസിൽ സ്ഥാപിച്ച സെൻട്രൽ ഹിന്ദുസ്കൂഠ പിന്നീടു പണ്ഡിററ് മദൻ മോഹൻ മാളവ്യായുടെ നേതൃത്വത്തിൽ ബെനാറിസു് ഹിന്ദു സർവ്വകലാശാലയായിത്തീൎന്നു. ഇൻഡ്യയിലെ, വിശേഷിച്ചു് തെക്കേ ഇൻഡ്യയിലെ, മതപരവും സാമുദായികവുമായുള്ള പരിഷ്ക്കാരങ്ങഠക്കു് ഈ പ്രസ്ഥാനവും കുറെ പ്രചോദനം നല്കിയെന്നുവരികിലും അതിലെ പല തത്വങ്ങളും വിശ്വാസങ്ങളും വളരെയധികംപേൎക്കു് പ്രതിലോമപരമായി തോന്നി. മിസ്സസ് ബെസൻറിൻെറ അസാമാന്യമായ വ്യക്തിമാഹാത്മ്യവും ശേഷിയും കൊണ്ടുമാത്രമാണു് തിയസോഫിക്കൽ പ്രസ്ഥാനത്തിനു് ഈ രാജ്യത്തു് ഒരു സ്ഥാനം ലഭിച്ചതു്.

ഈ പ്രസ്ഥാനങ്ങളൊക്കെക്കൂടി ഹിന്ദുസമുദായത്തിൽ ഒരു നവോത്ഥാനമുളവാക്കി. പത്തൊൻപതാം നൂററാണ്ടിൽ ഇതിൻെറ ഫലമായി ഉണ്ടായ വ്യക്തിപരവും സംഘടിതവുമായ ശ്രമങ്ങളെല്ലാം ഇവിടെ വൎണ്ണിക്കുവാൻ പ്രയാസമാണു്. എന്നാൽ അവയുടെ ഇടയിൽ സർവ്വധാ പ്രാധാന്യമർഹിക്കുന്ന ഒന്നായിരുന്നു മഹാദേവു് ഗോവിന്ദ റാനഡേ ഏ. ഡി. 1884-ൽ സ്ഥാപിച്ച ഡെക്കാൺ എഡ്യ

ക്കേഷൻ സൊസൈററി. ഇതിലെ പ്രവത്തകന്മാർ വലിയ ത്യാഗങ്ങഠം അനുഷ്ഠിച്ച് സമുദായസേവനം ചെയ്തു. അവരിൽ ഏററവും പ്രശസ്തനായിരുന്നു ഗോപാലകൃഷ്ണഗോഖലേ.



അക്കാലത്തെ മററു സമുദായ സേവകന്മാരിൽ വേറെ രണ്ടു പേരുടെ പേരുകഠംകൂടി പ്രസ്താവ്യമാണ്. അതായത് പണ്ഡിററു് ഈശ്വരചന്ദ്രവിദ്യാസാഗർ, ബെഹ്റാംജീ മലബാറി, ഇവർ രണ്ടുപേരും സമുദായത്തിന് ആകമാനവും, സ്ത്രീസമുദായത്തിന് പ്രത്യേകിച്ചും വിലയേറിയ സേവനമനുഷ്ഠിച്ചു.

—————

## അദ്ധ്യായം 17.

### ദേശീയപ്രബുദ്ധത.

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ള പ്രസ്ഥാനങ്ങൾ മുഖ്യമായും മതപരവും, സാമുദായികവുമായിരുന്നുവെന്നുവരികിലും, അവ ദേശീയപ്രബുദ്ധതയുടെ വളർച്ചയ്ക്കും പരോക്ഷമായി സഹായിച്ചു. ഭാരതീയരുടെ രാഷ്ട്രീയബോധത്തിനും ദേശീയപ്രബുദ്ധതയ്ക്കും വളമിട്ടതു് ഇൻഡ്യൻ നാഷണൽ കാൺഗ്രസ്സാണ്. അതുകൊണ്ടു് കാൺഗ്രസ്സിന്റെ ഏ. ഡി. 1919 വരെയുള്ള ചരിത്രം ഈ അദ്ധ്യായത്തിൽ സംക്ഷിപ്തമായി വിവരിക്കുന്നു.

ഇംഗ്ലീഷ് സാഹിത്യവും യൂറോപ്യൻ ചരിത്രവും പഠിച്ച അഭ്യസ്തവിദ്യരായ ഇൻഡ്യാക്കാർക്കും ഉൽപ്പതിഷ്ണുക്കളായ ഇംഗ്ലീഷുകാർക്കും ഇൻഡ്യയുടെ ഭരണത്തിൽ തദ്ദേശീയർക്കും ന്യായമായ ഒരു പങ്കു് വേണ്ടതാണെന്നു് തോന്നിത്തുടങ്ങി. ഇവിടത്തെ ഭരണഘടനയുടെ 'ഇരുമ്പു ചട്ടക്കൂടു്' (Steel frame) എന്നു് പറയപ്പെടുന്ന ഇൻഡ്യൻ സിവിൽ സർവ്വീസിൽ ഇൻഡ്യാക്കാരെയും പ്രവേശിപ്പിക്കണമെന്നു് പലരും വാദിച്ചു. ഏ. ഡി. 1833-ലെ ചാർട്ടർ ആക്ററിൽ യോഗ്യതയുള്ള ഇൻഡ്യാക്കാർക്കു് ഇവിടെയുള്ള ഏതു സ്ഥാനവും നൽകാവുന്നതാണെന്നുള്ള വാഗ്ദാനവും രാജ്ഞിയുടെ വിളംബരത്തിൽ രാജ്ഞിയുടെ ഇൻഡ്യൻ പ്രജകൾക്കു് അവരുടെ മററു പ്രജകളോടു് തുല്യമായ പരിഗണനയുണ്ടാകുന്നതാണെന്ന പ്രസ്താവനയും, ഇൻഡ്യാക്കാർ പല തവണ ബ്രിട്ടീഷുകാരെ അനുസ്മരിപ്പിച്ചു. എന്നാൽ ബ്രിട്ടീഷധികാരകേന്ദ്രങ്ങൾ വൈമുഖ്യമനഃസ്ഥിതിയാണ് പ്രദർശിപ്പിച്ചതു്. സുരേന്ദ്രനാഥബാനർജിയെ ഐ. സി. എസ്സ്.-ൽ നിന്നും തക്കകാരണം കൂടാതെ നീക്കംചെയ്തതു് ഒരു സിവിൽ സർവ്വീസ് പ്രക്ഷോഭണമിളക്കിവിട്ടു. ക്രമേണ ഇൻഡ്യയുടെ വിവിധഭാഗങ്ങളിലുള്ള വിദ്യാസമ്പന്നർ ജാതിമതഭേദമെന്യേ ഏകോപിക്കുവാൻ തുടങ്ങി.

ഏ. ഡി. 1885-ൽ ഏ. ഓ. ഹ്യൂം എന്നു പേരുള്ള ഒരു ബ്രിട്ടീഷ് റിട്ടയർഡു് ഉദ്യോഗസ്ഥൻെറ ഉത്സാഹത്തിൽ ഇൻഡ്യൻ നാഷണൽ കാൺഗ്രസ്സിൻെറ ആദ്യത്തെ സമ്മേളനം ബാംബെയിൽ വച്ചു കൂടി. എഴുപതു് പ്രാദേശിക പ്രതിനിധികൾമാത്രം സന്നിഹിതരായിരുന്ന ആ സമ്മേളനത്തിൽ ആദ്ധ്യക്ഷ്യം വഹിച്ചതു് ഡബ്ല്യൂ. ഡി. ബാനർജി എന്ന ഒരു ബംഗാളി ബാരിസ്റ്ററായിരുന്നു. ഉയന്ന ഔദ്യോഗികസ്ഥാനങ്ങളുടെ ഗണ്യമായ ഒരു ശതമാനം ഇൻഡ്യാക്കാക്കു് സംവരണം ചെയ്യപ്പെടണമെന്നും, സൈനികച്ചെലവു് കുറയ്ക്കണമെന്നും മിതമായ ഭാഷയിലും, വിനീതമായ അപേക്ഷാരൂപത്തിലും ഈ സമ്മേളനം ബ്രിട്ടീഷുകാരുടെ മൻപിൽ സമർപ്പിച്ച അവകാശവാദത്തിന് ബ്രിട്ടീഷുകാരുടെയിടയിൽനിന്നുതന്നെ സഹാനുഭാവവും പിൻതുണയുമുണ്ടായി. ആദ്യഘട്ടത്തിൽ കാൺഗ്രസ്സു പ്രസ്ഥാനത്തെ സഹായിച്ചവരുടെ കൂട്ടത്തിൽ സർ ഡേവിഡ്യൂൾ, സർ ഹെൻറി കോട്ടൺ, വില്യം വെഡ്ഡർബേൺ, ഡിൻഷാ ഇഡൽജി വാച്ചാ, ദാദാബായ് നൌറോജി എന്നിവരെ പ്രത്യേകം ഓമ്മിക്കേണ്ടതാണു്.

കാലക്രമേണ വ്യവസ്ഥാപിതമാർഗ്ഗങ്ങളിലൂടെ ഭരണാധികാരം കൈവശപ്പെടുത്തുക എന്നതു് കാൺഗ്രസ്സിൻെറ ലക്ഷ്യമായി. അതോടുകൂടി ബ്രിട്ടീഷു ഗവണ്മെൻറിൻെറ സംശയദൃഷ്ടി അതിന്മേൽ പതിഞ്ഞു. ഏ. ഡി. 1905-ലെ കഴ്സൺപ്രഭുവിൻെറ ബംഗാൾവിഭജനം വിപ്ലവാത്മകമായ ഒരന്തരീക്ഷം സൃഷ്ടിച്ചു. ബംഗാൾ പ്രവിശ്യ ഒരൊററ ഗവണ്ണക്കു് ഭരിക്കുവാൻ പ്രയാസമാകത്തക്കവണ്ണം വിസ്തൃതമായിപ്പോയിയെന്നു് ബോദ്ധ്യമായ കഴ്സൺ പ്രഭു ഏ. ഡി. 1905-ൽ അതിനെ രണ്ടായി വിഭജിച്ചു് പൂവ്വബംഗാളും ആസ്സാമുംകൂടി ഒരു ഗവണ്ണരുടെ കീഴിലും പശ്ചിമബംഗാൾ മറെറാരു ഗവണ്ണരുടെ കീഴിലുമാക്കുകയുണ്ടായി. ഈ വിഭജനം ഭരണസൗകര്യാത്ഥം ന്യായീകരിക്കാമെങ്കിലും, പൊതുജനാഭിപ്രായമാരായാതേയും സ്വേച്ഛാപ്രഭുത്വം കൊണ്ടു അടിച്ചേല്പിക്കുന്ന ഭാവത്തിലും നടപ്പിലാക്കിയതുമൂലം

ബംഗാളിൽ ഒരു വലിയ കോളിളക്കമുണ്ടായി. "ഭിന്നിപ്പിച്ചുഭരിക്കുക" (Divide and rule) എന്നു കുപ്രസിദ്ധമായ തന്ത്രത്തിൻെറ ഒരു മകുടോദാഹരണമാണിതു് എന്നു് പലരും വ്യാഖ്യാനിച്ചു. ഇതോടുകൂടി ഭീകരപ്രവൎത്തനവും, സ്വദേശിപ്രസ്ഥാനവും, ബ്രിട്ടീഷു സാധനങ്ങളുടെ ബഹിഷ്ക്കരണവും സൎവ്വത്ര വ്യാപിച്ചു. ഈ പ്രക്ഷോഭണവും കാൺഗ്രസ്സ് പ്രസ്ഥാനത്തിൻെറ ഒരംശമായിത്തീൎന്നു.

സ്വദേശിപ്രസ്ഥാനം, എ. ഡി. 1896-ൽ അബിസ്സീനിയാ ഇററലിയെ തോല്പിച്ചതു്, എ. ഡി. 1905-ൽ ലോകമഹാശക്തികളുടെ കൂട്ടത്തിലൊന്നെന്നു് കരുതിവന്ന റഷ്യയെ ഏഷ്യൻ രാജ്യമായ ജപ്പാൻ തോല്പിച്ചതു്, ഇവ ഇൻഡ്യയിൽ സുപ്രധാനങ്ങളായ ചില പ്രത്യാഘാതങ്ങളുളവാക്കി. ഇൻഡ്യയിലെ യുവാക്കന്മാൎക്കു് സ്വരാജ്യസ്നേഹം ഒരു മതം തന്നെയായിത്തീൎന്നു. ക്രമേണ കാൺഗ്രസ്സ് പംക്തികളിൽ ഒരു പിളൎപ്പു കണ്ടുതുടങ്ങി. ലോകമാന്യബാലഗംഗാധരതിലകൻ, വിപിൻ ചന്ദ്രപാൽ തുടങ്ങിയ വാമപക്ഷക്കാരായ തീക്ഷ്ണവാദികൾ ഗോപാലകൃഷ്ണഗോഖലെയെപ്പോലുള്ള വലതുപക്ഷക്കാരായ മിതവാദികളിൽനിന്നു് അകന്നു. എ. ഡി. 1907-ൽ സൂററിൽ വച്ചു നടന്ന കാൺഗ്രസ്സ് സമ്മേളനത്തിൽ ഇരുകൂട്ടരും പരസ്പരം ബന്ധങ്ങളെല്ലാമുപേക്ഷിച്ചു് മാറിനിന്നു. മിതവാദികളെ പ്രീണിപ്പിക്കുവാനായി ബ്രിട്ടീഷു് ഗവണ്മെൻറ് മോൎലി-മിൻേറാ പരിഷ്ക്കാരങ്ങൾ നടപ്പിലാക്കി. കൂടാതെ എ. ഡി. 1911-ൽ ഡെൽഹിയിൽവച്ചു നടന്ന ഡർബാറിൽ ജാൎജ്ജ് പഞ്ചമൻതന്നെ ബംഗാൾ വിഭജനം റദ്ദുചെയ്തിരിക്കുന്നതായും ഗവണ്മെൻറ് ഓഫ് ഇൻഡ്യയുടെ തലസ്ഥാനം ഡെൽഹിയിലേക്കു മാററിയിരിക്കുന്നതായും പ്രഖ്യാപിച്ചു. കാൺഗ്രസ്സിലെ മിതവാദികളും അമിതവാദികളും തമ്മിലുള്ള ഭിന്നിപ്പു് എ. ഡി. 1916-ൽ ലക്ക്നൌ കാൺഗ്രസ്സ് സമ്മേളനം വരെ നീണ്ടുനിന്നു. എ. ഡി. 1914-ൽ മിസ്സസ് ബെസൻറ് കാൺഗ്രസ്സിൽചേൎന്നു് നേതൃത്വം ഏറെറടുത്തു. ഇതിനിടയ്ക്കു് അതുവരെ മാറി നിന്നിരുന്ന മുസ്ലീംസംഘടന

യായ മുസ്ലീംലീഗിലും ഒരു മനോഭാവവ്യതിയാനമുണ്ടായി. കമാൽ അററാത്തുക്കിൻെറ നേതൃത്വത്തിൽ നടന്ന തുക്കി വിപ്ലവം, പ്രമുഖമുസ്ലീംരാജ്യങ്ങളായ തുക്കി, പേഴ്സ്യാ മുതലായവയോട്ട് ബ്രിട്ടൺ, റഷ്യ, ഇററലി തുടങ്ങിയ യൂറോപ്യൻ രാജ്യങ്ങഠം അനുവത്തിച്ചുവന്ന നയം, ഇവയൊക്കെ ഇൻഡ്യൻ മുസ്ലീമങ്ങളുടെ ചിന്താഗതിയെ സ്പശിച്ചു. ഹിന്ദുക്കളോട്ട് മുസ്ലീമങ്ങഠം യോജിക്കേണ്ടതാണെന്ന് അവർ മനസ്സിലാക്കി. തൽഫലമായി ഏ. ഡി. 1916-ൽ ലക്ക്നൌവിൽ വച്ച് കാൺഗ്രസ്സും മുസ്ലീംലീഗും ഒന്നുചേൻ്ന് സ്വയംഭരണാവകാശം സുശക്തമായ ഭാഷയിൽ പുറപ്പെട്ടുവിച്ചു. മിസ്സസ് ബെസൻറിൻെറയും, തിലകൻെറയും ഹോംറൂഠം ലീഗുകഠം 'കാൺഗ്രസ്സ്-ലീഗുസംയുക്തപ്രസ്ഥാന' ത്തിന് പിൻതുണ നൽകി.

## ഒന്നാംലോകമഹായുദ്ധവും അതിൻെറ പ്രത്യാഘാതങ്ങളും.

ഏ. ഡി. 1914 മുതൽ ഏ. ഡി. 1918 വരെ നീണ്ടുനിന്ന ഈ മഹായുദ്ധം പെട്ടെന്ന് പൊട്ടിപ്പുറപ്പെട്ടുവാനിടയാക്കിയതു് നിസ്സാരമായ ഒരു കലഹം (ആസ്ട്രിയായും ഡെർബ്വിയായും തമ്മിൽ) ആയിരുന്നു. എന്നാൽ യഥാത്ഥത്തിൽ ജമ്മൻ കൈസർക്കു് ഇംഗ്ലീഷുകാരുടെയും ഫ്രഞ്ചുകാരുടെയും ശക്തി നശിപ്പിക്കണമെന്ന് കലശലായ മോഹമുണ്ടായതായിരുന്നു ഇതിൻെറ മൂലകാരണം. ലോകത്തിലെ വൻകിട ശക്തികഠം പെട്ടെന്ന് ഇരുവശങ്ങളിലുമായി അണിനിരന്നു. ഫ്രാൻസ്, ഇററലി, റഷ്യ, യു. എസ്സ്. ഏ., ഇംഗ്ലണ്ട് ഇവ ഒരു ഭാഗത്തും ജമ്മനി, ആസ്ട്രിയാ, ഹംഗേറിയാ, തുക്കി എന്നിവ മറുഭാഗത്തും നിരന്ന് പരസ്പരം സംഹാരോദ്യമം തുടങ്ങി.

ഈ പതനത്തിലാണ ഇൻഡ്യയിലെ രാഷ്ട്രീയ രംഗത്തു മഹാത്മജി പ്രവേശിച്ചതു്. അദ്ദേഹം അതുവരെ ദക്ഷിണ ആഫ്രിക്കയിലായിരുന്നു. അവിടെ ഇൻഡ്യാക്കാർ പലവിധ കഷ്ടതകഠം അനുഭവിക്കുകയായിരുന്നു. അവിടെയുള്ള 'വെള്ളക്കാർ' ഇവരെ വെറും 'കൂലി'കളായി പുറംതള്ളിയിരുന്നു.

ഇതിനെതിരായി ധർമ്മസമരം ചെയ്ത് മഹാത്മജി പ്രശസ്തനായിത്തീർന്നിരുന്നു. ദക്ഷിണാഫ്രിക്കയിൽവച്ച് നല്ലവണ്ണം പരീക്ഷിച്ച് ഉപയോഗയോഗ്യമാക്കിത്തീർത്ത 'സത്യഗ്രഹായുധ'വും കൈയ്യിലേന്തിക്കൊണ്ടാണ് ഗാന്ധിജി ഇൻഡ്യയിൽ മടങ്ങിയെത്തിയത്. ഒരു വിപൽസന്ധിയിലെത്തിച്ചേർന്നിരുന്ന ഗ്രേററ്ബ്രിട്ടനെതിരായി അക്ഷമരായ ഇൻഡ്യാക്കാർ ഇളകുമെന്നായിരുന്നു കൈസറുടേയും മററും പ്രത്യാശ. എന്നാൽ സകല വീട്ടുകലഹങ്ങളും തൽക്കാലത്തേയ്ക്കു മറന്ന് ഇംഗ്ലീഷുകാരെ പണംകൊണ്ടും ആളുകൊണ്ടും സഹായിക്കാൻ ഗാന്ധിജി തന്റെ നാട്ടുകാരോടഭ്യർത്ഥിച്ചു. ഇൻഡ്യാക്കാർ ഗാന്ധിജിയുടെ ഉപദേശം ഒരു കല്പനപോലെ കേട്ട് അതിനെ ശിരസാ വഹിച്ചു.

ഗാന്ധിജിയുടെ ആഹ്വാനമനുസരിച്ച് നാട്ടുകാർ ഇംഗ്ലീഷുകാരെ ഉള്ളഴിഞ്ഞു സഹായിച്ചു. കോടീശ്വരന്മാരായ നാട്ടുരാജാക്കന്മാർ കോടിക്കണക്കിന് പണം വാരിച്ചൊരിഞ്ഞു. അവരിൽ പലരും സൈന്യസേവനവും ചെയ്തു. സാധാരണക്കാരായ ഇൻഡ്യാക്കാരും ലക്ഷക്കണക്കിനു പട്ടാളത്തിൽച്ചേർന്ന്, ഫ്രാൻസ്, ഫ്ളാൻഡേഴ്സ്, മെസൊപ്പൊട്ടേമിയാ മുതലായ പ്രധാനസമരമുഖങ്ങളിൽ ജീവൻ ബലികഴിച്ചും സങ്കലിതകക്ഷിയുടെ വിജയത്തിനു യത്നിച്ചു. ധീരോദാത്തതയ്ക്കും നിസ്തുല്യസേവനത്തിനും കൊടുത്തുവന്ന അനേകമററത്തെ ബിരുദങ്ങളും കീർത്തിമുദ്രകളും അവർ സമ്പാദിച്ചു. ഇൻഡ്യാക്കാർക്ക് സ്വയംഭരണത്തിനുള്ള അവകാശം അനുവദിച്ചുകൊടുക്കണമെന്നുള്ള അഭിപ്രായഗതി ഇംഗ്ലണ്ടിൽതന്നെ ബലപ്പെട്ടു.

യുദ്ധം അവസാനഘട്ടത്തിലെത്തിയപ്പോഴാണ്, മുമ്പൊരദ്ധ്യായത്തിൽ വിവരിച്ച സിക്രട്ടറി ഓഫ് സ്റ്റേററ് മോൺടെഗുവിന്റെ പ്രസ്താവനയും അതിനെത്തുടർന്നു "മോൺടെഗു-ചെംസ്ഫോർഡു" പരിഷ്ക്കാരങ്ങളുംഉണ്ടായത്. ഗാന്ധിജിയുടെ നേതൃത്വത്തിൽ കാൺഗ്രസ്സ് അഭ്യസ്തവിദ്യരായ ഏതാനും ചില വ്യക്തികളുടെ സംഘടനയെന്ന പഴയ രൂപം വിട്ടിട്ട് സാധാരണക്കാരായ ബഹുലക്ഷങ്ങളുടെ ഒരു

സംഘടനയായി രൂപാന്തരപ്പെടുകയായിരുന്നു. മിതവാദികഠം മോൺടെഗു-ചെംസ്ഫോർഡു് പരിഷ്കാരങ്ങളെ സ്വീകരിച്ചു. എന്നാൽ ഗാന്ധിജിയും കാൺഗ്രസ്സും അതിനു് തയ്യാറില്ലായിരുന്നു. ബ്രിട്ടീഷുഗവണ്മെൻറാകട്ടെ റൗളററ് ആക്ടു്, ക്രിമിനൽ നടപടിനിയമങ്ങഠം മുതലായവകൊണ്ടും, പഞ്ചാബിൽ സൈനികനിയമം (Martial Law) പ്രഖ്യാപിച്ചും, അമിതവാദികളെ അടിച്ചമർത്തുവാൻ സന്നദ്ധമായി. ഈ സമയത്താണു് അമൃതസരസ്സിനടുത്തു് (പഞ്ചാബിൽ) ജലിയൻവാലാബാഗു് എന്ന സ്ഥലത്തുവച്ചു് ഒരു വലിയ ജനക്കൂട്ടത്തെ ബ്രിട്ടീഷു് സൈന്യം വെടിവച്ചു് പിരിച്ചുവിടാൻ ശ്രമിച്ചതും അതിൽവച്ചു് വളരെപ്പേർ മരിച്ചതും. ഈ സംഭവം ഇൻഡ്യാക്കാരെ ഒട്ടാകെ ഇളക്കിമറിച്ചു.

യുദ്ധാനന്തരം ബ്രിട്ടീഷുകാർ തുർക്കിയെ ഞെരിച്ചു് കഷ്ടപ്പെടുത്തുന്ന കാഴ്ച, ഇൻഡ്യൻ മുസ്ലീമങ്ങളെ വല്ലാതെ ക്ഷോഭിപ്പിച്ചു. ആലി സഹോദരന്മാർ എന്നറിയപ്പെടുന്ന മൗലാനാ മുഹമ്മദാലിയും, മൗലാനാ ഷൗക്കത്തു് ആലിയും ഖിലാഫത്തു് പ്രസ്ഥാനമാരംഭിച്ചു. ഹിന്ദുക്കഠംക്കും ഇതിനോടു് സഹാനുഭാവമുണ്ടായിരുന്നു. ഹിന്ദുക്കളും മുസ്ലീമങ്ങളും അങ്ങനെ ബ്രിട്ടീഷ്സാമ്രാജ്യദുഷ്പ്രഭുത്വത്തിൻെറ ബദ്ധശത്രുക്കളായിതീന്നു. ഗാന്ധിജിയുടെയും ആലിസഹോദരന്മാരുടെയും സംയുക്താഭിമുഖ്യത്തിൽ കാൺഗ്രസ്സും ലീഗും കൂടിച്ചേന്നു് ഇൻഡ്യയുടെ ലക്ഷ്യം 'പൂർണ്ണസ്വരാജ'' ആണെന്നു് പ്രഖ്യാപിച്ചു. ഏ. ഡി. 1920-ൽ തിലകൻ മരിച്ചതോടെ ഗാന്ധിജി കാൺഗ്രസ്സിൻെറ അനിഷേധ്യ നേതാവായി. പൂർണ്ണ സ്വരാജ് കൈവരുത്തുവാൻ ഗാന്ധിജി തൻെറ ഒന്നാമത്തെ നിസ്സഹകരണപ്രസ്ഥാനം ഏ. ഡി. 1921-ൽ ആരംഭിച്ചു.

———

# PART C.

## സ്വയംഭരണത്തിൻെറ ഉദയം.

## പ്രാരംഭം

### ഏ. ഡി. 1919 മുതൽ ഏ. ഡി. 1935 വരെ

### ഇൻഡ്യ ഭരിച്ച വൈസ്രായിമാർ.

മോൺടെഗൂ—ചെംസ്ഫോർഡ് പരിഷ്ക്കാരങ്ങൾ മുതൽ ഏ. ഡി. 1935-ലെ ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ആക്ട് വരെയുള്ള സംഭവങ്ങളാണ് ഇവിടെ വിവരിക്കുന്നത്. യഥാർത്ഥത്തിലുള്ള സ്വയംഭരണത്തിൻെറ ആരംഭം ഈ ദശയിലാണ് കണ്ടുതുടങ്ങിയത്. ഹ്രസ്വമെങ്കിലും സംഭവ ബഹുലമായ ഈ കാലഘട്ടം മൂന്ന വൈസ്രായിമാരുടെ ഭരണകാലം ഉൾക്കൊള്ളുന്നു. അതായത്,

(*a*) റെഡിങ്ങ് പ്രഭു. ഏ. ഡി. 1921—ഏ. ഡി. 1926.

(*b*) ഇർവിൻപ്രഭു. ഏ. ഡി. 1926—ഏ. ഡി. 1931.

(*c*) വില്ലിങ്ങ്ടൺ പ്രഭു. ഏ. ഡി. 1931—ഏ. ഡി. 1936.

———

# അദ്ധ്യായം 18.

## വിദേശകാര്യങ്ങൾ.

## ബ്രിട്ടീഷ്സാമ്രാജ്യത്തിന്റെ വളർച്ചയും അതിൽ ഇൻഡ്യയുടെ സ്ഥാനവും.

ഇരുപതാം നൂററാണ്ടിന്റെ ആരംഭത്തിൽ ലോകമഹാശക്തികളുടെ ഇടയിൽ ഗ്രേററ്ബ്രിട്ടന്റെ സ്ഥാനം ഒന്നാമത്തേതായിരുന്നു. "സൂര്യൻ ഒരിക്കലും അസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യ"ത്തിന്റെ വലിപ്പവും, മഹിമയും പുരാതനമായ റോമൻ സാമ്രാജ്യത്തിനോ, അതുകഴിഞ്ഞുണ്ടായ ഹോളിറോമൻ സാമ്രാജ്യത്തിനോ ചരിത്ര സിദ്ധങ്ങളായ മറേറത് യാതൊരു സാമ്രാജ്യങ്ങൾക്കുമോ ഒരു കാലത്തും ഉണ്ടായിരുന്നില്ല. ഈ മഹാസാമ്രാജ്യത്തിന്റെ ഘടകങ്ങളെ 'ഡൊമിനിയനുകളെന്നും' 'കോളനികളെന്നും' തരംതിരിക്കപ്പെട്ടിരുന്നു. പ്രധാനപ്പെട്ട ഡൊമിനിയനുകൾ (കാനഡാ, തെക്കേ ആഫ്രിക്കാ, ആസ്ത്രേലിയാ, ന്യൂസീലൻഡ്) പരിപൂർണ്ണമായ സ്വയംഭരണം സമ്പാദിച്ചുകഴിഞ്ഞവയും കോളനികൾ സ്വയംഭരണാധികാരം സിദ്ധിച്ചിട്ടില്ലാത്തവയുമായിരുന്നു.

ഇക്കാലത്തിൽ ഇൻഡ്യയുടെ സ്ഥാനമെന്തായിരുന്നു? സ്വയംഭരണവും പരിപൂർണ്ണസ്വാതന്ത്ര്യവും കൈവരുത്തുവാൻ നാം രാഷ്ട്രപിതാവായ മഹാത്മാഗാന്ധിയുടെ നേതൃത്വത്തിൽ അന്നു് സമരം ചെയ്യുകയായിരുന്നു. എന്നാൽ അതു് ഒരു 'ധർമ്മസമര'മായിരുന്നു. അഹിംസാതത്വത്തിൽ അടിയുറച്ചുനിന്നുകൊണ്ടാണ് ഗാന്ധിജി സമരം ചെയ്തതു്. ആദ്യമൊക്കെ സ്വയംഭരണമെന്നും, പൂർണ്ണസ്വരാജ് എന്നുമൊക്കെയുള്ള പദങ്ങൾ ഉപയോഗിക്കുമ്പോൾ മിക്കവർക്കും കാനഡാ, ആസ്ത്രേലിയാ മുതലായവയെപ്പോലെ 'ഡൊമിനിയൻ പദവി' (Dominion Status) കിട്ടിയാൽ മതി

ക്കയന്നേ താൽപര്യമുണ്ടായിരുന്നുള്ളൂ. എന്നാൽ കാലക്രമേണ അതിലും ഉപരിയായി പരമാധികാരമുള്ള ഒരു സ്വതന്ത്ര രാജ്യമായിത്തീരണമെന്നുള്ള അഭിലാഷം ഉദിച്ചുവന്നു.

ഒന്നാം ലോകമഹായുദ്ധകാലത്തോടെ ഇൻഡ്യയ്ക്കു അന്താരാഷ്ട്രീയമണ്ഡലങ്ങളിൽ സമുന്നതമായ ഒരു സ്ഥാനം കിട്ടിത്തുടങ്ങി. യുദ്ധാനന്തരമുണ്ടായ ലീഗ് ഓഫ് നേഷൻസിൽ ഇൻഡ്യൻ പ്രതിനിധികൾ സംബന്ധിച്ചു. റെഡിങ്ങ് പ്രഭു വൈസ്രോയിയായിരുന്നകാലത്തു് ലണ്ടനിൽ വച്ചു് ഒരു സാമ്രാജ്യസമ്മേളനം (Imperial Conference) നടന്നു. ഇതിൽ ഇൻഡ്യയുടെ പ്രതിനിധിയായി സംബന്ധിച്ചതു് ബഹുമാനപ്പെട്ട വി. എസ്സ്. ശ്രീനിവാസശാസ്ത്രി യായിരുന്നു. അദ്ദേഹത്തിന്റെ ബുദ്ധി വൈശിഷ്ട്യവും വാഗ്വിലാസവും ഇൻഡ്യയെപ്പററി ഇതരരാജ്യങ്ങളുടെയിടയിൽ വലിയ മതിപ്പുണ്ടാക്കി. ഈ സമ്മേളനത്തിനു ശേഷം അദ്ദേഹം എല്ലാ ഡൊമിനിയനുകളും സന്ദർശിച്ചു. ദക്ഷിണാഫ്രിക്കയിലൊഴിച്ചു് മറെറല്ലായിടത്തും ഇൻഡ്യാക്കാർ ആദരിക്കപ്പെട്ടുവെന്നുമാത്രമല്ല മിക്ക സാമ്രാജ്യസമ്മേളനങ്ങളിലും പ്രസ്ഥാനങ്ങളിലും ഇൻഡ്യാക്കാർക്കു് ഒരു നല്ല സ്ഥാനം കിട്ടുകയും ചെയ്തു. എ. ഡി. 1926-ൽ ക്യാനഡാ ഗവണ്മെന്റിന്റെ ക്ഷണമനുസരിച്ചു് സർ. ററി. വിജയരാഘവാചാര്യർ ടൊറാന്റോ പ്രദർശനം ഉൽഘാടനം ചെയ്തു വസ്തുത ഇതിനു് ഉദാഹരണമാണു്.

ഇതുപോലെതന്നെ എ. ഡി. 1926-ൽ ലണ്ടനിൽവച്ചു നടന്ന സാമ്രാജ്യസമ്മേളനത്തിലും എ. ഡി. 1932-ൽ ക്യാനഡായിലെ ഒട്ടാവയിൽക്കൂടിയ സാമ്രാജ്യസാമ്പത്തിക സമ്മേളനത്തിലും ഇൻഡ്യ പങ്കെടുത്തു. ബ്രിട്ടീഷ് കാമൺവെൽത്തിലെ രാജ്യങ്ങളുടെ വാണിജ്യതാൽപ്പര്യങ്ങളെ പരിഗണിച്ചു് ഒട്ടാവാ സമ്മേളനം ഇമ്പീരിയൽ പ്രിഫറൻസ് (Imperial preference) നയം സ്വീകരിച്ചു. (അതായതു് സാമ്രാജ്യത്തിനകത്തു് സാമ്രാജ്യത്തിലെ ഉൽപന്നങ്ങൾക്കു് മുൻഗണന കൊടുക്കുക.)

ദക്ഷിണാഫ്റിക്കാ:—പത്തൊൻപതാം നൂററാണ്ടിനു മുൻപേ തന്നെ ദക്ഷിണാഫ്റിക്കയിൽ ഡച്ചുകാർ ഇംഗ്ലീഷു കാർ തുടങ്ങിയ യൂറോപ്യന്മാർ അധിനിവേശംചെയ്തിരുന്നു. ബുവേഴ്സ് എന്നു വിളിച്ചുവന്ന ഡച്ചുകാരും ഇംഗ്ലീഷു കാരും തമ്മിൽ രണ്ടു യുദ്ധങ്ങൾ 19–ാംശതാബ്ദത്തിൽനടന്നു. ഒടുവിൽ ഒരൊത്തുതീർപ്പുണ്ടായി. കേപ്പ്കോളനി, ട്രാൻസ്വാൽ, ഓറഞ്ച്റിവർ ഫ്റീസ്റ്റേററ്, റൊഡേഷ്യ ആദിയായവയെല്ലാം കൂടിചേന്ന് യൂണിയൻ ഓഫ് സൗത്താഫ്റിക്കാ എന്നറിയപ്പെടുന്ന ഒരു ഡൊമിനിയൻ ഉണ്ടായി.

ഈ ഡൊമിനിയനിൽ മാത്രം ഇൻഡ്യാക്കാർക്ക് പല കഷ്ടതകളുമുണ്ടായിയെന്നു് മുൻപു് സൂചിപ്പിച്ചല്ലോ. ഉപജീവനാത്ഥം അവിടെ ചെന്നു് താമസമുറപ്പിച്ച മുപ്പതു ലക്ഷത്തിൽപ്പരം ഇൻഡ്യാക്കാർ ദക്ഷിണാഫ്റിക്കയുടെ ഭൗതികമായ വളർച്ചയിൽ വെള്ളക്കാരൊപ്പം പരിശ്രമിച്ചുവെങ്കിലും വർഗ്ഗീയവിദ്വേഷികളായ അവിടത്തെ ഭരണാധികാരികൾ ഇൻഡ്യാക്കാരെ പലവിധത്തിലും ഉപദ്രവിച്ചുവന്നു. വസ്തുസമ്പാദിക്കുന്നതിനോ പൗരാവകാശങ്ങൾ ആവശ്യപ്പെടുന്നതിനോ അവരെ അനുവദിച്ചിരുന്നില്ല. യൂറോപ്യന്മാക്കുള്ള തീവണ്ടിമുറികൾ, ഹോട്ടലുകൾ, വായനശാലകൾ, വാസസ്ഥലങ്ങൾ എന്നിവ ഇൻഡ്യാക്കാക്കു നിഷേധിക്കപ്പെട്ടിരുന്നു. ഈവിധമുള്ള വർഗ്ഗീയ ഭ്രാന്തിനെ ഉച്ചാടനംചെയ്യുവാൻ ആദ്യമായി ശ്രമിച്ചതു് ഗാന്ധിജിയായിരുന്നു. അന്നു് അദ്ദേഹം അവിടെ അഭിഭാഷകവൃത്തിയിലേർപ്പെട്ടിരിക്കയായിരുന്നു. പല കഷ്ടതകളും ദുരന്തങ്ങളും അനുഭവിച്ചു് ആ ത്യാഗസമ്പന്നൻ ഇൻഡ്യാക്കാരുടെ സ്ഥിതി കുറച്ചൊക്കെ ഭേദപ്പെടുത്തി.

എ. ഡി. 1919-നിടയ്ക്കു് അദ്ദേഹത്തിനു് ഇൻഡ്യയിലേക്കു് മടങ്ങേണ്ടിവന്നു. അപ്പോൾ പിന്നെയും അവിടത്തെ ഇൻഡ്യാക്കാരുടെ കാര്യം പരുങ്ങലിലായി. ഇതിനൊക്കെ പരിഹാരം കണ്ടുപിടിക്കാൻ ശ്രമിച്ച ഒരാളായിരുന്നു ഇൻ

ഡ്യയിലെ വൈസ്രോയിയായിരുന്ന ഇർവ്വിൻപ്രഭു. അദ്ദേഹം ബഹുമാനപ്പെട്ട ശ്രീനിവാസശാസ്ത്രിയുടെ നേതൃത്വത്തിൽ ഒരു കമ്മിഷനെ അങ്ങോട്ടയച്ചു. അവർ ദക്ഷിണാഫ്റിക്കൻ ഗവണ്മെൻറമായി ചർച്ചകൾ നടത്തിയതിൻെറ ഫലമായി കേപ്പ്ടൗൺ എഗ്രിമെൻറ് (Cape Town Agreement) എന്ന് ഒരു ഒത്തുതീർപ്പ് എ. ഡി. 1927-ൽ ഉണ്ടായി. ഇതിൻെറ ഫലമായി ഇൻഡ്യാക്കാരെ നിർബന്ധമായി ഇങ്ങോട്ട് തിരിച്ചയക്കുന്ന സമ്പ്രദായം (Repatriation) ഉപേക്ഷിക്കപ്പെട്ടു. ദക്ഷിണാഫ്റിക്കയിലെ ഇൻഡ്യാക്കാരുടെ താൽപ്പര്യങ്ങൾ സംരക്ഷിക്കുന്നതിന് ഒരു ഇൻഡ്യൻ ഏജൻറിനെ അവിടെ നിയമിച്ചു. ഒന്നാമത്തെ ഏജൻറായി നിയമിക്കപ്പെട്ട ബഹുമാനപ്പെട്ട ശ്രീനിവാസശാസ്ത്രിയും, അദ്ദേഹത്തിനുശേഷമുള്ള സർ മഹാരാജ്സിങ്ങ് തുടങ്ങിയ ഏജൻറന്മാരും ഇൻഡ്യാക്കാർക്ക് പല സേവനങ്ങളും നടത്തിയിട്ടുണ്ട്.

ഇന്നും ദക്ഷിണാഫ്റിക്കയിലെ സ്ഥിതി വളരെയൊന്നും ഭേദപ്പെട്ടിട്ടില്ലെന്നുമാത്രമല്ല ചില പ്രകാരത്തിൽ കുറെക്കൂടെ വഷളായി വരുന്നുവെന്നുവേണം പറയാൻ. "അപ്പാർത്തീഡ്" എന്നറിയപ്പെടുന്ന വർഗ്ഗീയവിഷപങ്കിലമായ ഒരു കനയം അവിടെ ഇന്ന് നടമാടുന്നു. ഇതുതന്നെ ഒരു മഹത്തായ അന്തർദേശീയ കലാപത്തിനിടവരുത്തിയേക്കാമെന്ന് രാജ്യതന്ത്രജ്ഞന്മാരും വിശാലവീക്ഷണമുള്ളവരുമായ പല മഹാന്മാരും മുന്നറിയിപ്പ് നൽകിയിട്ടുണ്ട്.

———

## അദ്ധ്യായം 19.

### ദേശീയ പ്രസ്ഥാനത്തിൻെറ പുരോഗതി.

എ. ഡി. 1921-ൽ ചെംസ്ഫോർഡ് പ്രഭുവിൻെറ പിൻഗാമിയായ റെഡിങ്ങ്പ്രഭു വൈസ്രായി പദം ഏററപ്പോൾ അദ്ദേഹത്തിന് അത്യന്തം വിഷമമേറിയ ഒരു പരിതഃസ്ഥിതിയാണ് അഭിമുഖീകരിക്കേണ്ടിവന്നതു്. ഇൻഡ്യയിലെ അന്നത്തെ രാഷ്ട്രീയാന്തരീക്ഷം തുലോം കലുഷമായിരുന്നു. മോൺടെഗു-ചെംസ്ഫോർഡ് പരിഷ്ക്കാരങ്ങൾ കാൺഗ്രസ്സിന്ന് അസ്വീകാര്യമായിരുന്നുവെന്നും അതെന്തുകൊണ്ടായിരുന്നെന്നും പത്താമദ്ധ്യായത്തിൽവിവരിച്ചുവല്ലോ. ഇതിനെ തുടന്ന് റൗളററ് ആക്റ്റ് പാസ്സാക്കിയതു്, ജലിയൻ വാലാബാഗ് എന്ന സ്ഥലത്തുവച്ചു നടന്ന ദാരുണ സംഭവം, ഗാന്ധിജിയുടെ ഒന്നാമത്തെ നിസ്സഹകരണ പ്രസ്ഥാനം എന്നിവയെപ്പററിയും ഇതിനുമുമ്പിൽ പ്രസ്താവിച്ചു കഴിഞ്ഞിട്ടുണ്ടു്. ഖാലിഫിനെ സ്ഥാനാരോഹണം ചെയ്യിക്കുവാനായിട്ടാരംഭിച്ച ഖിലാഫത്തു പ്രസ്ഥാനക്കാരായ ഇൻഡ്യൻ മുസ്ലീമങ്ങളും കാൺഗ്രസ്സിനോടു ചേന്ന് പ്രവത്തിച്ചു. ഇതേസ്സമയംതന്നെ മലബാറിലെ മാപ്പിളലഹളയും, പഞ്ചാബിൽ സിക്കുകാരുടെയിടയിലാരംഭിച്ച അകാലിപ്രസ്ഥാനവും ഇൻഡ്യയിലാകമാനം പ്രക്ഷുബ്ധമായ ഒരു പരിതഃസ്ഥിതി സംജാതമാക്കി.

### ആദ്യത്തെ നിസ്സഹകരണപ്രസ്ഥാനം.

ലോകമാന്യതിലകൻ എ. ഡി. 1920 ആഗസ്റ്റ് 1-ാംതീയതി കാലധമ്മം പ്രാപിച്ചു. അപ്പോൾ മുതൽ ഗാന്ധിജി കാൺഗ്രസ്സിൻെറയും ദേശീയപ്രസ്ഥാനത്തിൻെറയും നേതാവായി. എ. ഡി. 1921-ൽ അദ്ദേഹത്തിൻെറ ഒന്നാമത്തെ നിസ്സഹകരണ പ്രസ്ഥാനമാരംഭിച്ചു. ഇതിൽ വിദ്യാലയങ്ങൾ, കോടതികൾ, കൗൺസിലുകൾ എന്നിവ നിസ്സഹകരണം തുടങ്ങുക, വിദേശി സാമാനങ്ങൾ (പ്രത്യേകിച്ചു് ബ്രിട്ടീഷ് സാധനങ്ങൾ) പരിവർജ്ജിക്കു

(ബായിക്കാട്ട് ചെയ്യുക) എന്നിങ്ങനെ പല പദ്ധതികളു മുണ്ടായിരുന്നു. എല്ലാം കറയററ അക്രമരാഹിത്യത്തിൽ അടി യുറച്ചു വേണം ചെയ്യുവാൻ. നികുതി നിഷേധവും ആരംഭി ക്കുവാൻ നിശ്ചയിച്ചു. റെഡിങ്ങ്പ്രഭുവും ഗാന്ധിജിയുമായി ചില ആലോചനകൾ നടന്നുവെങ്കിലും അവ ഫലിച്ചില്ല. ക്ഷോഭത്തിനു വശംവദരായ ജനതതി അക്രമരാഹിത്യ തത്വം ചിലപ്പോൾ മറന്നുകളയുക പതിവായിരുന്നു. ചൗരി ചൗരാ (യു. പി.) എന്ന സ്ഥലത്തു് അക്രമികളായ ഒരു കൂട്ടം ആളുകൾ ഏതാനും പോലീസ് കാൺസ്റ്റബിൾമാരെ തീ വച്ചു ചുട്ടുകളഞ്ഞു. ഇതെല്ലാം കണ്ടപ്പോൾ താൻ വിഭാ വന ചെയ്യുന്നതുപോലുള്ള ഒരു അക്രമരഹിതമായ വിപ്ളവത്തിന് രാജ്യം തയ്യാറായി കഴിഞ്ഞിട്ടില്ലെന്നു ഗാന്ധിജി മനസ്സിലാക്കുകയും നികുതി നിഷേധപ്രസ്ഥാനം പിൻവലി ക്കുകയും ചെയ്തു. എ. ഡി. 1922-ൽ ഗാന്ധിജിയെ അറസ്ററുചെയ്തു് രാജ്യദ്രോഹകുററം ചുമത്തി ആറു കൊ ല്ലം തടവിനു ശിക്ഷിച്ചു. കോടതിയിൽവച്ചു നടന്ന വിസ്താ രം, അദ്ദേഹത്തിൻെറ പ്രസ്താവന, ജയിലിൽവച്ചു ഒരു യൂറോപ്യൻ ഡാക്ടർ അദ്ദേഹത്തിൻെറ ഉദരത്തിൽ ചെയ്ത ശസ്ത്രക്രിയ എ. ഡി. 1924-ൽ അദ്ദേഹത്തെ മോചി പ്പിച്ചതു് ഇതെല്ലാം ഒന്നിനുപുറകെ ഒന്നായി നടന്നു. ജയിൽ മോചിതനായ ഗാന്ധിജി എ. ഡി. 1924-ൽ നിസ്സ ഹകരണ പ്രസ്ഥാനം തൽക്കാലത്തേക്കു് പിൻവലിച്ചു.

സ്വരാജ് കക്ഷിയും, നിയമസഭാപ്രവേശനവും.

വ്യവസ്ഥാപിതമാർഗ്ഗങ്ങളിൽക്കൂടി, അതായതു് നിയമ സഭകളിൽ പ്രവേശിച്ചു്, ഗവണ്മെൻറിനെ സ്തംഭനാവസ്ഥ യിൽ എത്തിക്കുകയും, എ. ഡി. 1919-ൽ ആസൂത്രണം ചെയ്ത ഭരണഘടന നശിപ്പിക്കുകയും ചെയ്യുന്നതായിരിക്കും നിസ്സഹകരണത്തേക്കാളും ഫലപ്രദമെന്നു് ചിലക്കു തോന്നി. ഇങ്ങനെ തോന്നിയവരിൽ പ്രധാനികൾ, ബംഗാളിലെ ദേശബന്ധു ചിത്തരഞ്ജൻദാസ്, യു. പി. യിലെ പണ്ഡിററ് മോട്ടിലാൽനെഹ്റു ഡെക്കാണിലെ എൻ. സി. കെൽക്കാർ എന്നിവരായിരുന്നു. ഇതേ നയം അനുവർത്തിച്ചു് വിജയം

വരിച്ച പാർനൽ (അയർലണ്ട് രാജ്യത്ത്) എന്ന നേതാവിൻെറ മാതൃകയും ഇവക്ക് വേണ്ട പ്രേരണനൽകിയിരുന്നു. ഈ മൂന്നു ,നേതാക്കന്മാരും കൂടി ഗാന്ധിജിയുടെ അനുമതിയോടെ, സ്വരാജ് പാർട്ടി രൂപവൽക്കരിച്ചു. ഏ. ഡി. 1925-ൽ നടന്ന തിരഞ്ഞെടുപ്പുകളിൽ അവർ ജയിച്ച് കേന്ദ്രനിയമസഭയിൽ പ്രവേശിച്ചു. ഏകദേശം ഇതേ സമയംതന്നെയാണ് ഒരു മികച്ച കാൺഗ്രസ്സുകാരനായ വിത്തൽഭായിപട്ടേൽ (സർദാർപട്ടേലിൻെറ ജ്യേഷ്ഠസഹോദരൻ) കേന്ദ്രസഭയുടെ ആദ്യത്തെ പ്രസിഡൻറായി തെരഞ്ഞെടുക്കപ്പെട്ടതു്. സ്വരാജ് പാർട്ടിക്കാരും പ്രസിഡൻറ് പട്ടേലും പല സന്ദർഭങ്ങളിലും ഗവണ്മെൻറിനെ വളരെ വിഷമിപ്പിച്ചുവെന്നു മാത്രമല്ല ഏ. ഡി. 1919-ലെ പരിഷ്ക്കാരങ്ങളുടെ പൊള്ള തുറന്നു കാണിക്കയും കൂടി ചെയ്തു മോട്ടിലാലും സി. ആർ. ദാസും പാർലമെൻററി വാദപ്രതിവാദചാതുര്യത്തിൽ ഗ്രേററ് ബ്രിട്ടണിലെ അങ്ങേഅററത്തെ ജനസഭാനേതാക്കന്മാർക്കു തുല്യന്മാരായി പ്രശോഭിച്ചു.

## സൈമൺ കമ്മീഷൻ.

ഏ. ഡി. 1926-ൽ റെഡിങ്ങ്പ്രഭു വിരമിക്കുകയും ഇർവിൻപ്രഭു വൈസ്രോയിയാവുകയും ചെയ്തു. അദ്ദേഹത്തിനു് പ്രധാനമായി മൂന്നു പ്രശ്നങ്ങൾക്കു പരിഹാരമുണ്ടാക്കേണ്ടിയിരുന്നു. ഒന്നാമതു് ദക്ഷിണാഫ്റിക്കയിലെ ഇൻഡ്യാക്കാരുടെ സ്ഥിതി. ഇതിനാണ് കഴിഞ്ഞ അദ്ധ്യായത്തിൽ സൂചിപ്പിച്ച കേപ്പ്ടൗൺ എഗ്രിമെൻറുണ്ടാക്കിയതു്. രണ്ടാമതു് അന്നത്തെ ധനകാര്യമെമ്പറായ സർ ബേസിൽ ബ്ലാക്കററ് രൂപായുടെ വിനിമയനിരക്ക് (Exchange ratio) 1 ഷി. 6 പെൻസായി നിർദ്ദേശിച്ചതു് ഇൻഡ്യാക്കാർക്ക് തീരെ തൃപ്തികരമല്ലായിരുന്നു. മൂന്നാമതു് ഒരൊററ ഇൻഡ്യാക്കാരൻപോലുമില്ലാത്ത ഇൻഡ്യൻ സ്റ്റാററ്യൂട്ടറിക്കമ്മീഷൻെറ നിയമനം ഈ നാട്ടുകാരെ വളരെ ക്ഷോഭിപ്പിച്ചു. ഏ. ഡി. 1919-ലെ ഗവണ്മെൻറ് ആഫ് ഇൻഡ്യാ ആക്ററിൽ പത്തുകൊല്ലക്കാലത്തിനുശേഷം ഭരണ

ഘടന പരിശോധിക്കുന്നതിനും ആവശ്യമെന്നുതോന്നുന്ന കൂടുതൽ പരിഷ്കാരങ്ങൾ നിഃർദ്ദേശിക്കുന്നതിനും ഇത്തരം ഒരു പാർലമെൻററിക്കമ്മീഷനെ നിയമിക്കുന്നതാണെന്നു് പറഞ്ഞിരുന്നു. അതിൻപ്രകാരം എ. ഡി. 1927-ൽ ഏഴംഗങ്ങളടങ്ങിയ സൈമൺകമ്മീഷൻ നിയമിതമായി. ഇതിൻെറ ചെയർമാൻ സർ ജാൺ സൈമൺ എന്ന പ്രശസ്ത ഇംഗ്ലീഷു് അഭിഭാഷകനായിരുന്നതുകൊണ്ടാണു് ഇതിനെ സൈമൺ കമ്മീഷനെന്നു് പറഞ്ഞുവരുന്നതു്.

ഈ കമ്മീഷനിൽ ഇൻഡ്യാക്കാരാരുമില്ലാതിരുന്നതിനാൽ അവർ ഇവിടം സന്ദർശിച്ചപ്പോൾ കാൺഗ്രസ്സും ബഹുജനങ്ങളും അവരോടു നിസ്സഹകരിച്ചു എന്നാൽ അവർ രാജ്യം മുഴുവൻ സന്ദർശിച്ചു് തെളിവുശേഖരിച്ചു. എ. ഡി. 1929—ൽ അവർ പാർലമെൻറിനു് റിപ്പോർട്ടു സമർപ്പിച്ചു. സൈമൺ റിപ്പോർട്ടിൽ പ്രാവിൻസുകളിൽ സ്വയംഭരണം ഏർപ്പെടുത്തണമെന്നും ബ്രിട്ടീഷിൻഡ്യയും നാട്ടുരാജ്യങ്ങളും കൂട്ടിച്ചേർത്തു് ഒരു സംയുക്തരാഷ്ട്രം (Federation) സ്ഥാപിക്കണമെന്നും ബർമ്മയെ ഇൻഡ്യയിൽനിന്നു് വേർതിരിക്കണമെന്നും ഒറിസ്സായും സിൻഡും ഓരോ പ്രത്യേക പ്രാവിൻസുകളാക്കണമെന്നും ശുപാർശ ചെയ്തിരുന്നു.

ഇതിനിടയ്ക്കു് ഇൻഡ്യയിലെ മിക്ക പ്രധാനകക്ഷികളും ഒന്നുചേർന്നു് നെഹ്റു റിപ്പോർട്ടു് എന്നറിയപ്പെടുന്ന ഒരു പ്രമാണമുണ്ടാക്കി. അതിൽ ഡൊമിനിയൻ രാജ്യങ്ങളുടെ മാതൃകയിലുള്ള ഒരു ഭരണഘടന ഇൻഡ്യയ്ക്കു് വിഭാവനം ചെയ്തിരുന്നു. കാൺഗ്രസ്സിലെ ചിലരുടെ നില (ശ്രീനിവാസയ്യങ്കാർ, പണ്ഡിററു് ജവഹർലാൽ, സുഭാഷ് ചന്ദ്രബോസ്) ഇൻഡ്യാ പരിപൂർണ്ണമായി സ്വാതന്ത്ര്യയാകണമെന്നുതന്നെയായിരുന്നു. എ. ഡി. 1929 ഒക്ടോബർ 31-ാം തീയതി ഇർവിൻപ്രഭു ചെയ്ത ഒരു പ്രസ്താവനയിൽ ഇൻഡ്യയ്ക്കു് ഡൊമിനിയൻപദവി അനുവദിച്ചുകൊടുക്കാൻ പോകുന്നതായും ഇതേപ്പററി പര്യാലോചിക്കുവാൻ ലണ്ടനിൽ ഒരു സൗഹാർദ്ദസമ്മേളനം വിളിച്ചുകൂട്ടുവാനുദ്ദേശിക്കു

ന്നതായും പൊതുജനങ്ങളെ അറിയിച്ചു. സൈമൺ റിപ്പോർട്ടിലും അത്തരമൊരു സൗഹാർദ്ദസമ്മേളനത്തെപ്പററി പറഞ്ഞിരുന്നു.

സൗഹാർദ്ദസമ്മേളനങ്ങൾ. (Round Table Conferences).

എ. ഡി. 1929–ൽ ലാഹൂറിൽ പണ്ഡിററ് ജവഹർലാൽ നെഹ്റുവിൻെറ അദ്ധ്യക്ഷതയിൽ സമ്മേളിച്ച കോൺഗ്രസ്സ് വാർഷികയോഗം 'പൂർണ്ണസ്വരാജ്' ഇൻഡ്യയുടെ ലക്ഷ്യമാണെന്ന് പ്രഖ്യാപിക്കുന്ന നിശ്ചയം പാസ്സാക്കി. ബ്രിട്ടീഷ് പാർലമെൻറിലെ അഭിപ്രായപ്രകടനങ്ങളിൽനിന്ന് ഡൊമിനിയൻ പദവിപോലും അനുവദിക്കപ്പെടുകയില്ലെന്നു തോന്നിത്തുടങ്ങി. ആകപ്പാടെ ഇൻഡ്യയിൽ പിന്നെയും ഒരു വിഷമഘട്ടം ആസന്നമായി. എ. ഡി. 1930 ഏപ്രിൽ 6-ാംനു- ഗാന്ധിജി വീണ്ടും സമരം തുടങ്ങി. ഈ പ്രാവശ്യം അതിൻെറ പൊതുസ്വഭാവം സിവിൽനിയമനിഷേധമായിട്ടായിരുന്നു. പ്രസിദ്ധമായ ദണ്ഡിയാത്രയും 'ഉപ്പുസത്യഗ്രഹവു'മായിട്ടാണ് അതു തുടങ്ങിയതു്. ഗാന്ധിജിയും നേതാക്കന്മാരും അനേകായിരം അനുയായികളും ബന്ധനസ്ഥരായി.

ലണ്ടനിൽവച്ച് മൂന്നു സൗഹാർദ്ദസമ്മേളനങ്ങൾ നടന്നു. അവ എ. ഡി. 1930, എ. ഡി. 1931, എ. ഡി. 1932 എന്നീ വർഷങ്ങളിലായിരുന്നു. ഇതിൽ രണ്ടാമത്തേതിൽ ഗാന്ധിജി സംബന്ധിച്ചു. എ. ഡി. 1931-ൽ ജയിൽവിമുക്തനായ ഗാന്ധിജി ഇർവ്വിൻപ്രഭുവുമായി ഒരു ഒത്തുതീർപ്പ് (Gandhi–Irwin Act) ഉണ്ടാക്കിയതിൻെറ പിന്നാലെയാണ് അദ്ദേഹം രണ്ടാമത്തെ സൗഹാർദ്ദസമ്മേളനത്തിൽ കോൺഗ്രസ്സിൻെറ ഏക പ്രതിനിധിയായി പങ്കെടുത്തതു്. ഇൻഡ്യയുടെ ന്യായമായ അവകാശങ്ങളെ ഹൃദയസ്പൃക്കായ ഭാഷയിലും യുക്തിയുക്തങ്ങളായ വാദഗതികൾ മൂലവും അദ്ദേഹം സമർത്ഥിച്ചുവെങ്കിലും ഇൻഡ്യയിലെ ഭിന്നവർഗ്ഗങ്ങൾ (Communities) തമ്മിൽ ഒരു ഒത്തുതീർപ്പുണ്ടായില്ല. അപ്പോൾ ബ്രിട്ടീഷ് പ്രധാനമന്ത്രി

റാംസേ മാക്ക്ഡൊനാൾഡ് കമ്മ്യൂണൽ എവാർഡ് (Communal Award) എന്നറിയപ്പെടുന്ന ഒരു തീരുമാനം ഇതരകക്ഷികളെയും അടിച്ചേല്പിച്ചു. നിരാശയോടെയാണ് ഗാന്ധിജി ഇൻഡ്യയിലേയ്ക്കു മടങ്ങിയതു്. ഇതിനിടയ്ക്കു ഇർവിൻ പ്രഭുമാറി വില്ലിങ്ടൻ പ്രഭു വൈസ്രായിയായി തീർന്നിരുന്നു. രണ്ടാമതുമൊരു സമരത്തിനു കളമൊരുക്കുന്നു വെന്നു കണ്ടു് ഗാന്ധിജിയെ വൈസ്രായി ജയിലിലടച്ചു.

ഈ സമയത്താണു് (എ. ഡി. 1932-ൽ) മൂന്നാമത്തെ സൗഹാർദ്ദസമ്മേളനം ലണ്ടനിൽ കൂടിയതു്. ഇതിൽ ഫെഡറേഷൻ, ഭരണഘടനാപരിഷ്കാരങ്ങൾ ഇവയുടെ അവസാന രൂപം നിശ്ചയിക്കപ്പെട്ടു.

സിവിൽനിയമനിഷേധം.

ജയിലിലായ ഗാന്ധിജി മാക്ക്ഡൊണാൾഡിന്റെ കമ്മ്യൂണൽ എവാർഡിനെ പ്രതിഷേധിച്ചു് മരണംവരെ ഉപവാസം തുടങ്ങി. ഹരിജനങ്ങളെ ഹിന്ദുസമുദായത്തിൽ നിന്നു മാററി നിറുത്തിയെന്നുള്ളതാണ് കമ്മ്യൂണൽ എവാർഡിൽ ഗാന്ധിജി കണ്ട ദോഷം. ഉപവാസത്തിന്റെ ആറാം ദിവസം കമ്മ്യൂണൽ എവാർഡിൽ വേണ്ട മാററം ചെയ്യപ്പെട്ടു

വില്ലിങ്ടൺ പ്രഭു കാൺഗ്രസ്സിനെ അടിച്ചമർത്താൻ നിശ്ചയിച്ചു. പല ഓർഡിനൻസും പാസ്സാക്കി. നേതാക്കന്മാരെ ബന്ധനസ്ഥരാക്കി കാൺഗ്രസ്സ് ഫണ്ടും വസ്തുക്കളും മുഴുവനും കണ്ടുകെട്ടി. ഇങ്ങനെ പല തരത്തിലും ദേശീയപ്രക്ഷോഭണത്തെ നാമാവശേഷമാക്കാൻ ഉദ്യമിച്ചു. എന്നാൽ ഇതെത്രത്തോളം ഫലവത്തായി എന്നതു്, പിന്നീടുള്ള ഇൻഡ്യാചരിത്രം പ്രത്യക്ഷമാക്കുന്നു.

ജയിലിലിരിക്കവെതന്നെ ഹരിജനസേവ ചെയ്യാനുള്ള സൌകര്യം ഗാന്ധിജി ആവശ്യപ്പെട്ടു. ഇതു് നിഷേധിക്കപ്പെട്ടപ്പോൾ വീണ്ടുമുപവസിച്ചു. അപ്പോൾ അദ്ദേഹത്തെ മോചിപ്പിച്ചു. കുറച്ചുകാലത്തേക്കു് അദ്ദേഹം രാഷ്ട്രീയകാര്യങ്ങളിൽനിന്നു് പിന്മാറി ഹരിജനസേവ മാത്രം ചെയ്തുവ

ന്ദേശിക്കുന്നതായി പ്രസ്താവിച്ചപ്പോൾ കാൺഗ്രസ്സ് നശിച്ചതായി വില്ലിങ്ടൺപ്രഭു കരുതി സന്തോഷിച്ചു. എ. ഡി 1934-ൽ കേന്ദ്രനിയമസഭയിലേയ്ക്കു തെരഞ്ഞെടുപ്പു നടത്തി കാൺഗ്രസ്സ് ഈ വെല്ലുവിളി സ്വീകരിച്ചു. ബഹുഭൂരിപക്ഷത്തോടെ അവർ അസംബ്ളിയിൽ പ്രവേശിച്ച് സുസംഘടിതവും ധീരപ്രവത്തനത്തിനു സന്നദ്ധവുമായ ഒരു ഇടതുപക്ഷകക്ഷി (Opposition) യായി എ. ഡി. 1935 വരെ്വത്തിച്ചു.

ഈ സംഭവങ്ങളെല്ലാം നടന്നുകൊണ്ടിരിക്കുന്ന സമയം ബ്രിട്ടീഷുഗവണ്മെൻറ് ഒരു അധികാരപത്രം(White paper) പ്രസിദ്ധപ്പെടുത്തി. ഇതിൽ ഭരണഘടനാപരിഷ്കാരങ്ങളെക്കുറിച്ച് ഗവണ്മെൻറിൻെറ ഉദ്ദേശങ്ങൾ വെളിപ്പെടുത്തിയിരുന്നു. ഇവ മിക്കവക്കും അസ്വീകാര്യങ്ങളായിരുന്നു; എങ്കിലും ഇവയെ പരിശോധിച്ച് പരിഷ്കാരങ്ങൾ നക്കൽരൂപത്തിൽ എഴുതിയുണ്ടാക്കുവാൻ ഒരു ജോയിൻറ് പാർലമെൻററി സെലക്ട്കമ്മിററിയെ തെരഞ്ഞെടുത്തു. ഇൻഡ്യയിലെ മിക്ക തൽപരകക്ഷികളുടെയും പ്രതിനിധികളെ ഇവർ ലണ്ടനിൽ ക്ഷണിച്ചുവരുത്തി തെളിവുകൾ ശേഖരിച്ചു. കുറെമാസങ്ങൾകൊണ്ട് കമ്മിററി ജോലി പൂത്തിയാക്കി റിപ്പോർട്ട് സമർപ്പിച്ചു. ജോയിൻറ് സെലക്ട് കമ്മിററിറിപ്പോർട്ട് ആസ്പദമാക്കി ഒരു പുതിയ ഗവണ്മെൻറ് ഓഫ് ഇൻഡ്യാബിൽ തയ്യാറാക്കി. ഇതിനെ എ. ഡി. 1935—ലെ ഗവണ്മെൻറ ഓഫ് ഇൻഡ്യാ ആക്ട് എന്നു പറഞ്ഞുവരുന്നു.

———

## അദ്ധ്യായം 20.

## ഗവണ്മെൻറ് ഓഫ് ഇൻഡ്യാ ആക്ട് 1935.

ഈ ആക്ടിലെ വിവിധ വ്യവസ്ഥകളെ മൂന്നുതരത്തിലുള്ളവയായി വിഭജിക്കാം.

(*a*) ഒരഖിലേൻഡ്യാ ഫെഡറേഷൻ.

(*b*) കേന്ദ്രഗവണ്മെൻറിനെപ്പററിയുള്ളവ.

(*c*) പ്രൊവിൻഷ്യൽ ഗവണ്മെൻറുകളെപ്പററിയുള്ളവ.

### (*a*) ഫെഡറേഷൻ.

ബ്രിട്ടീഷിൻഡ്യൻ പ്രോവിൻസുകളും 'ഇൻഡ്യൻ ഇൻഡ്യാ' എന്നു വിളിച്ചുവന്ന ആഞ്ഞൂറിൽപ്പരം നാട്ടുരാജ്യങ്ങളും കൂടിച്ചേർന്ന് ഒരു ഫെഡറേഷൻ (സംയുക്തരാഷ്ട്രം) സൃഷ്ടിക്കണം. നാട്ടുരാജ്യങ്ങൾക്ക് ഇഷ്ടമുണ്ടെങ്കിൽമാത്രം ചേരാവുന്നതും, അവയുടെ ഒരു ഭൂരിപക്ഷം ചേരുമ്പോൾമാത്രം ഫെഡറേഷൻ നടപ്പിൽ വരുന്നതുമാണ്. ചേരുവാനാഗ്രഹിക്കുന്ന നാട്ടുരാജ്യങ്ങൾ തത്സമയം ഒരു പ്രവേശനപ്രമാണത്തിൽ (Instrument of Accession) ഒപ്പുവയ്ക്കേണ്ടതാണ്. ഈ പ്രമാണത്തിൽ അവർ ഫെഡറേഷനിൽ ചേരുന്നതു് ഏതെല്ലാം വ്യവസ്ഥകളിന്മേലാണെന്നു് വിശദമാക്കിയിരിക്കും. (ഇത്തരമൊരു ഫെഡറേഷൻ നടപ്പിൽ വന്നില്ല. ആക്ടിൻെറ ഈ ഭാഗം പ്രയോഗത്തിൽ വന്നില്ല.)

### (*b*) കേന്ദ്രഗവണ്മെൻറ്.

1. ഫെഡറൽ എക്സിക്യൂട്ടീവ്:— ഗവർണ്ണർ ജനറലും അദ്ദേഹം നിയമിക്കുന്ന ഒരു മന്ത്രിസഭയും (കഴിയുന്നതും കേന്ദ്രനിയമസഭയിലെ ഭൂരിപക്ഷക്കാരിൽനിന്നു്) കേന്ദ്രത്തിലെ നിർവ്വാഹകസമിതിയായിരിക്കുന്നതാണ്. മന്ത്രിസഭയുടെ ഉപദേശം ഗവർണ്ണർജനറലിനു് യുക്തംപോലെ സ്വീകരിക്കുകയോ നിരാകരിക്കുകയോ ചെയ്യാവുന്നതാണ്. രാജ്യ

സംരക്ഷണം (Defence) വിദേശകാര്യങ്ങൾ, ഇവ ഗവണ്ണർ ജനറലിന്റെ നേരിട്ടുള്ള മേൽനോട്ടവിഷയങ്ങളായിരിക്കും. മററുകാര്യങ്ങൾ മേൽപ്പറഞ്ഞ മന്ത്രിമാരും നോക്കിക്കൊള്ളും. ഇങ്ങനെ കേന്ദ്രത്തിൽ ഒരുതരം ദ്വിഭരണം (dyarchy) സ്ഥാപിക്കപ്പെടണം.

അടിയന്തിരഘട്ടങ്ങളിൽ ഗവണ്ണർജനറലിനു് ചില പ്രത്യേകാധികാരങ്ങൾ (Special powers) ഉണ്ടായിരിക്കും. നാട്ടുരാജ്യങ്ങളുമായുള്ള കാര്യങ്ങൾ ബ്രിട്ടീഷ് രാജാവിന്റെ പ്രതിനിധി (Crown Representative) എന്ന നിലയിൽ ഗവണ്ണർ ജനറൽ നിർവഹിച്ചുകൊള്ളുന്നു.

൨. ഫെഡറൽ നിയമസഭ:—കേന്ദ്രനിയമസഭയ്ക്കു് രണ്ടു മണ്ഡലങ്ങളുള്ളതായിട്ടാണു് ആക്ട് വിഭാവനം ചെയ്തിരുന്നതു്. ഇവയിൽ ഉപരിമണ്ഡലത്തിന്റെ പേർ കൗൺസിൽ ഓഫ് സ്റ്റേററ് എന്നും അധോമണ്ഡലത്തിന്റേതു് ഫെഡറൽ അസംബ്ലി എന്നുമായിരിക്കും. ഉപരിമണ്ഡലത്തിൽ ൨60 അംഗങ്ങളും (ബ്രിട്ടീഷിൻഡ്യയിൽനിന്നു് 156 + നാട്ടുരാജ്യങ്ങളിൽനിന്നു് 104) അസംബ്ലിയിൽ 375-ം (ബ്രിട്ടീഷിൻഡ്യയിൽനിന്നു് 250 + നാട്ടുരാജ്യങ്ങളിൽനിന്നു് 125) ഉണ്ടായിരിക്കും. വർഗ്ഗീയനിയോജകമണ്ഡലങ്ങളായിരിക്കും പ്രതിനിധികളെ തെരഞ്ഞെടുക്കുന്നതു്. നാട്ടുരാജ്യപ്രതിനിധികളാരായിരിക്കണമെന്നു് അവിടത്തെ രാജാക്കന്മാരാണു് പ്രജകളല്ല, നിശ്ചയിക്കേണ്ടതു്. ബ്രിട്ടീഷിൻഡ്യയിൽനിന്നു് കേന്ദ്ര അസംബ്ലിക്കുള്ള മെംബർമാരെ തെരഞ്ഞെടുക്കുന്നതു് പൊതുജനങ്ങൾ നേരിട്ടല്ല, പ്രൊവിൻഷ്യൽ നിയമസഭകളിലെ മെംബർമാരായിരിക്കും.

രണ്ടു കേന്ദ്രമണ്ഡലങ്ങൾക്കും നിയമനിർമ്മാണാധികാരമുണ്ടായിരിക്കും. എന്നാൽ അവർ പാസ്സാക്കുന്ന ഏതൊരു ബില്ലിനേയും ഗവണ്ണർജനറലിനു് തിരസ്കരിക്കാം. കൂടാതെ അദ്ദേഹത്തിനു് ആവശ്യമെന്നുതോന്നുന്ന ഏതൊരു നിയമവും സഭകളോടാലോചിക്കാതെ നിർമ്മിക്കാം. വേണ്ടിവന്നാൽ ഭരണഭാരം മുഴുവനും അദ്ദേഹത്തിനു് ഏറെറടുക്കുകയും ചെയ്യാം.

3. ഫെഡറൽകോടതി:—ഈ കോടതിക്ക് രണ്ടു ചുമതലകളാണ് ഉണ്ടായിരിക്കുന്നത്. ഒന്ന്, ഫെഡറേഷനിൽപ്പെട്ട ഘടകങ്ങൾ (പ്രോവിൻസ്, അല്ലെങ്കിൽ നാട്ടുരാജ്യം, വ്യക്തികളല്ല) തമ്മിലുണ്ടാകുന്ന കേസ്സുകൾ തീർച്ചചെയ്യുക; രണ്ട്, ഇൻഡ്യൻ ഹൈക്കോടതികളിൽനിന്ന് രാഷ്ട്രീയകാര്യങ്ങളെക്കുറിച്ചുണ്ടാകുന്ന അപ്പീലുകൾ കേട്ടു തീരുമാനിക്കുക എന്നിവയാണ്.

(c) പ്രോവിൻഷ്യൽ ഗവണ്മെൻറ്.

1. പ്രോവിൻഷ്യൽ എക്സിക്യൂട്ടീവ്:—ഗവർണ്ണർജനറലിനെപ്പോലെ ചില പ്രത്യേകാധികാരങ്ങളോടുകൂടിയ പ്രോവിൻഷ്യൽ ഗവർണ്ണരും, അദ്ദേഹം പ്രോവിൻഷ്യൽ നിയമസഭയിലെ ഭൂരിപക്ഷകക്ഷിയിൽനിന്ന് നിയമിക്കുന്ന മന്ത്രിസഭയുംകൂടിയാണ് പ്രോവിൻഷ്യൽ നിർവ്വാഹകസമിതിയായി പ്രവർത്തിക്കുന്നത്. പ്രോവിൻസുകളിൽ അങ്ങനെ പരിപൂർണ്ണസ്വയംഭരണം അനുവദിക്കപ്പെട്ടു.

2. പ്രോവിൻഷ്യൽ നിയമസഭ:—ആകെയുള്ള പതിനൊന്നു പ്രോവിൻസുകളിൽ ആറെണ്ണം ദ്വിമണ്ഡലസഭകളുള്ളതും, അഞ്ചെണ്ണം ഏകമണ്ഡലസഭയുള്ളതുമായിരിക്കണമെന്ന് നിശ്ചയിക്കപ്പെട്ടു. അംഗങ്ങളുടെ എണ്ണം കൂട്ടി; എന്നാൽ വർഗ്ഗീയ പ്രാതിനിദ്ധ്യം തുടൎന്നു.

മററു വ്യവസ്ഥകൾ.

ബർമ്മാ ഇൻഡ്യയിൽനിന്ന് വേർതിരിച്ച് ബ്രിട്ടീഷ് സാമ്രാജ്യത്തിലെ മറെറാരു ഘടകമാക്കപ്പെട്ടു.

ആൻഡമാൻസ്, കൂർഗ്ഗ്, ഏഡൻ എന്നീ സ്ഥലങ്ങൾ ഗവർണ്ണർജനറലിൻെറ നേരിട്ടുള്ള മേൽനോട്ടത്തിൽ ഓരോ ചീഫ്കമ്മീഷണറന്മാരുടെ ഭരണത്തിലാക്കി.

ഒറീസ്സാ മദ്രാസിൽനിന്നു വേർപെടുത്തി ഒരു പ്രത്യേക പ്രോവിൻസാക്കി.

ഇതുപോലെതന്നെ സിൻഡ്, ബാംബേയിൽനിന്നു വേർതിരിച്ചു.

നിരൂപണം.

ഇൻഡ്യയിലെ മിക്ക പ്രധാനകക്ഷികളും ഈ ആക്ടിനെ അപലപിക്കുകയാണ് ചെയ്തത്. പണ്ഡിററ് നെഹ്റു അതിനെ എൻജിനൊന്നുമില്ലാതെ ബ്രേക്കുകൾമാത്രം ഘടിപ്പിച്ചിട്ടുള്ള ഒരു കാറാണെന്നു പരിഹസിച്ചു. അന്നത്തെ കാൺഗ്രസ് പ്രസിഡൻറായിരുന്ന ബാബു രാജേന്ദ്രപ്രസാദ് ആക്ടിൻെറ നാലു ദൂഷ്യങ്ങളെ ചൂണ്ടിക്കാണിച്ചു. ഒന്നാമതായി കേന്ദ്രസഭയിലേക്ക് നാട്ടുരാജ്യങ്ങളുടെ പ്രതിനിധികളെ അവിടത്തെ പ്രജകൾ തെരഞ്ഞെടുക്കാനല്ല നിർദ്ദേശിച്ചിരുന്നത്; പ്രത്യുത, സ്വേച്ഛാപ്രഭുക്കളായ നാട്ടുരാജാക്കന്മാർ അവരെ നിയോഗിക്കണമെന്നായിരുന്നു വ്യവസ്ഥ. രണ്ടാമതായി, ഗവർണ്ണർജനറലിനും, പ്രോവിൻസുകളിലെ ഗവർണ്ണർമാർക്കും കൊടുത്തിരുന്ന പ്രത്യേകാധികാരങ്ങൾ പ്രോവിൻസുകളിലേർപ്പെടുത്തുവാനുദ്ദേശിക്കുന്ന സ്വയംഭരണരീതിയേയും കേന്ദ്രത്തിൽ നിയമസഭയ്ക്ക് ഗവണ്മെൻറിനെ നിയന്ത്രിക്കുവാൻ അനുവദിക്കപ്പെട്ടിടത്തോളമുള്ള അധികാരങ്ങളേയും മിക്കവാറും കഴമ്പില്ലാത്തവയാക്കി. മൂന്നാമതു് പ്രോവിൻസുകളിൽ ഉപരിമണ്ഡലങ്ങളേർപ്പെടുത്തിയതു് പ്രതിലോമപരമാണെന്നു് അദ്ദേഹം പറഞ്ഞു. നാലാമതു് സ്വയംഭരണപ്രാപ്തിക്കു് സഹായകമായ യാതൊരു വ്യവസ്ഥയും ആക്ടിലില്ലായിരുന്നു.

ഫെഡറൽപദ്ധതി ഉത്തരവാദഭരണത്തിൻെറ, ആഗമനം എന്നെന്നേയ്ക്കുമായി മാററിനിർത്തുന്നതിനുള്ള ഒരുപായമാണെന്നു് മുസ്ലീംലീഗ് അഭിപ്രായപ്പെട്ടു. എന്നാൽ പ്രോവിൻസുകളെ സംബന്ധിച്ചിടത്തോളം അവർ തൃപ്തിയാണ് പ്രദർശിപ്പിച്ചതു്. അവർക്കു് ഭൂരിപക്ഷമുണ്ടായിരുന്ന പ്രോവിൻസുകളിൽ അവർ ഭരണഭാരം ഏറെറടുക്കുകയുംചെയ്തു.

നാട്ടുരാജാക്കന്മാർ തങ്ങളുടെ സ്വേച്ഛാധികാരങ്ങൾക്കു് കുറവുവന്നുപോകുമെന്നു് ആശങ്കിച്ച് ഫെഡറേഷനിൽ ചേരാൻ വൈമനസ്യം കാണിച്ചു.

നാട്ടുരാജാക്കന്മാരുടെ സഹാനുഭാവമില്ലാതിരുന്നതിനാൽ ഫെഡറൽപദ്ധതി നടപ്പിൽവന്നില്ല. എ. ഡി. 1937–ൽ നടന്ന തെരഞ്ഞെടുപ്പിൽ കാൺഗ്രസ്സ് എട്ടു പ്രോവിൻസുകളിൽ വൻപിച്ച വിജയം വരിച്ചു. എന്നാൽ ഗവർണ്ണർമാരുടെ പ്രത്യേകാധികാരങ്ങൾ ഉപയോഗിക്കുകയില്ലാ എന്നുള്ള ഉറപ്പു പരസ്യമായികൊടുത്താലെ അവർ മന്ത്രിസഭകൾ രൂപവൽകരിക്കുകയുള്ളുവെന്നു ശഠിച്ചു. ഗവണ്മെൻറ് ഇതിന് തയ്യാറില്ലായിരുന്നു. അതുകൊണ്ട് കുറെക്കാലത്തേയ്ക്കു ഈ പ്രാവിൻസുകളിൽ ഗവർണ്ണർമാരുടെ പ്രത്യേകാധികാരങ്ങൾ വിനിയോഗിച്ച് 'ഇടക്കാല ഗവണ്മെൻറുകൾ, (Interim Government) സ്ഥാപിച്ചു. നിയമസഭകൾ വിളിച്ചുകൂട്ടുവാൻ നിവൃത്തിയില്ലാതായി. ഒടുവിൽ ഗാന്ധിജിയും അന്നത്തെ വൈസ്രോയി ലിൻലിത്ത്ഗോപ്രഭുവും ഒരു പരസ്പരധാരണയിലെത്തി. അടിയന്തിരാധികാരങ്ങൾ കഴിയുന്നിടത്തോളം പ്രയോഗിക്കുകയില്ലെന്നുള്ള ഉറപ്പിൽ കാൺഗ്രസ്സ് ഏഴു പ്രോവിൻസുകളിൽ മന്ത്രിസഭകൾ രൂപവൽകരിച്ചു.

———

# PART D.

## സ്വാതന്ത്ര്യപ്രാപ്തി.

### ഏ. ഡി. 1936—ഏ. ഡി. 1950.

---

## പ്രാരംഭം

### വൈസ്രോയിമാരും ഗവർണ്ണർജനറൽമാരും.

ഇൻഡ്യയുടെ സ്വാതന്ത്ര്യസമരം ഏ. ഡി. 1947-ലാണു് അവസാനിച്ചതു്. ഏ. ഡി. 1950-ൽ ഇൻഡ്യ പരമാധികാരമുള്ള ഒരു സ്വതന്ത്രറിപ്പബ്ലിക്കായി. കഴിഞ്ഞ ഭാഗത്തിൽ ഏ. ഡി. 1935-ലെ ഗവണ്മെൻറു് ഓഫു് ഇൻഡ്യാ ആക്റ്റു വരെയുള്ള ചരിത്രം വിവരിച്ചുവല്ലോ. ഇവിടെ ഇൻഡ്യ സ്വതന്ത്രയാകുന്നതു വരെയുള്ള സംഭവങ്ങൾ നിരീക്ഷിക്കാം. ഏ. ഡി. 1936 മുതൽ ഏ. ഡി. 1950 വരെയുള്ള വൈസ്രോയിമാരുടെയും ഒടുവിലത്തെ രണ്ടു ഗവർണ്ണർജനറൽമാരുടെയും (1947-ൽ വൈസ്രോയിപദം നിർത്തലായി) പേരുകൾ താഴെ കൊടുത്തിരിക്കുന്നു.

(a) ലിൻലിത്ത്ഗോപ്രഭു ഏ. ഡി. 1936 മുതൽ ഏ. ഡി. 1943 വരെ.

(b) വേവൽപ്രഭു ഏ. ഡി. 1943 മുതൽ ഏ. ഡി. 1947 വരെ.

(c) മൗണ്ട്ബാറ്റൻപ്രഭു ഏ. ഡി. 1947 മുതൽ ഏ. ഡി. 1949 വരെ.

(d) ശ്രീ. സി. രാജഗോപാലാചാരി ഏ. ഡി. 1949 മുതൽ 1950 ജാനുവരി 26 വരെ.

## അദ്ധ്യായം 21.

### സ്വാതന്ത്ര്യലബ്ധിയ്ക്കു സഹായകമായ സംഭവവികാസങ്ങൾ.

**രണ്ടാം ലോകമഹായുദ്ധവും കാൺഗ്രസ്സ് മന്ത്രിസഭകളുടെ രാജിയും:—**

ഏഴു പ്രവിശ്യകളിൽ, അതായത് ബോംബേ, മദ്രാസ്, യു. പി, ബീഹാർ, സീ. പി, ഒറീസ്സാ, വടക്കുപടിഞ്ഞാറെ അതിർത്തിപ്രദേശം ഇവിടങ്ങളിൽ ഏ. ഡി. 1937-ൽ കാൺഗ്രസ്സ് മന്ത്രിസഭകൾ അധികാരം ഏറെറടുത്തല്ലോ. ഏ. ഡി. 1938—ൽ ആസ്സാമിലും, സിൻഡിലും അവർ മററു കക്ഷികളുമായി ചേർന്ന് സംയുക്തമന്ത്രിസഭകൾ സൃഷ്ടിച്ചു ഭരണം തുടങ്ങി. ഇപ്രകാരം ബംഗാളും, പഞ്ചാബുമൊഴിച്ച് മറെറല്ലാ പ്രവിശ്യകളിലും കാൺഗ്രസ്സ് ഭരണം നടപ്പിലായി. ഏതാണ്ട് ഒരു കൊല്ലം വരെ അവർ കാര്യക്ഷമതയോടുകൂടി കൃത്യനിർവ്വഹണം നടത്തി.

ഏ. ഡി. 1939 സെപ്തംബറിൽ രണ്ടാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടു. അച്ചുതണ്ടശക്തികളെന്നു വിളിച്ചുവരപ്പെട്ട ജമ്മനിയും, ഇററലിയും, ഏ. ഡി. 1941 മുതൽ ജപ്പാനും ഒരു ഭാഗത്തും, സഖ്യരാഷ്ട്രങ്ങളെന്ന് പറയപ്പെട്ട ഇംഗ്ലണ്ട്, ഫ്രാൻസു്, റഷ്യ, യു. എസ്സ്. എ. തുടങ്ങിയവ മറു ഭാഗത്തുമായാണ് സമരം നടന്നതു്. യുദ്ധത്തിന് പെട്ടെന്നുണ്ടായ കാരണം ഹിററ്ലർ പോളൻഡു് ആക്രമിച്ചതായിരുന്നു. എന്നാൽ ഇതിനു പുറകിൽ ഇരുകക്ഷികളും തമ്മിൽ വേറെ വലിയ വിവാദങ്ങളും മത്സരങ്ങളുമുണ്ടായിരുന്നു. യുദ്ധം തുടങ്ങിയപ്പോൾ തന്നെ വൈസ്രായി ലിൻലിത്ത്ഗോ പ്രഭു ഇൻഡ്യ സഖ്യകക്ഷികളുടെ വശത്തു് യുദ്ധത്തിലേർപ്പെട്ടിരിക്കുന്നതായി പ്രഖ്യാപിച്ചു. പൊതുജനാഭിപ്രായം ആരായാതെയും ഇൻഡ്യയിലെ ഏററവും വലിയ രാഷ്ട്രീയസംഘടനയായ കാൺഗ്രസ്സിനോടു് ആലോചിക്കപോലും ചെയ്യാതെയും വൈസ്രായി ഇപ്രകാരം പ്രഖ്യാപിച്ചതിൽ പ്രതിഷേധിച്ചു് കാൺഗ്രസ്സ് മന്ത്രിസഭകൾ രാജിവച്ചു മാറി.

യുദ്ധം ചെയ്യുന്നതിൽ ബ്രിട്ടന്റെ ലക്ഷ്യങ്ങളെന്തെല്ലാമെന്ന് കാൺഗ്രസ്സ് ചോദിച്ചു. സാമ്രാജ്യത്വം നിലനിർത്താനാണോ അഥവാ സ്വേച്ഛാധികാരവും ഫാസിസ്റ്റ് സിദ്ധാന്തവും അടിച്ചമർത്തുവാനാണോ അവർ സമരം ചെയ്യുന്നതു്? ആദ്യത്തേതാണവരുടെ ഉദ്ദേശമെങ്കിൽ ഇൻഡ്യയ്ക്കു് ഒരിക്കലും അവരോടു് സഹാനുഭാവമില്ലെന്നും, രണ്ടാമത്തേതാണെങ്കിൽ ഇൻഡ്യയുടെ സകലവിഭവങ്ങളും കഴിവുകളും സഖ്യകക്ഷികൾക്കു് വിധേയമാണെന്നും കാൺഗ്രസ്സ് വ്യക്തമാക്കി. ഗവണ്മെൻറ ഭാഗത്തുനിന്നു് അസന്നിഗ്ദ്ധമായ ഭാഷയിൽ യാതൊരു മറുപടിയും ലഭിക്കായ്കമൂലമാണു് കാൺഗ്രസ്സ്, ഗവണ്മെൻറിൽനിന്നും പിന്മാറിയതു്. എന്നാൽ അച്ചുതണ്ടുശക്തികളെ അടിച്ചമർത്തേണ്ടതു് എത്രയും അത്യാവശ്യമെന്നു് ജനായത്തസിദ്ധാന്തവാദികളായ കാൺഗ്രസ്സുകാർക്കു് നല്ലതുപോലെ അറിയാമായിരുന്നു. അതുകൊണ്ടു് ഇൻഡ്യാ ഗവണ്മെൻറിന്റെ യുദ്ധയത്നങ്ങളെ തടസ്സപ്പെടുത്താതെയും, എന്നാൽ ഇൻഡ്യയുടെ പ്രതിഷേധം സൂചിപ്പിക്കുവാൻ പര്യാപ്തമായതുമായ 'വ്യക്തിസത്യഗ്രഹം' എന്ന പ്രസ്ഥാനം ഗാന്ധിജി ആരംഭിച്ചു. ഇതു് ഏകദേശം രണ്ടുവർഷംവരെയുണ്ടായിരുന്നു. പ്രധാനപ്പെട്ട പല നേതാക്കന്മാരും ഒട്ടുവളരെ ധർമ്മഭടന്മാരും ജയിലിലായി.

ക്രിപ്സ് മിഷൻ. എ. ഡി. 1942 മാർച്ച്—

എ. ഡി. 1941-ൽ ജപ്പാൻ അച്ചുതണ്ടുശക്തികളുടെ ഭാഗത്തായി യുദ്ധത്തിൽ പ്രവേശിച്ചു. ഏതാനും മാസങ്ങൾകൊണ്ടു് അവർ വൈദ്യുതവേഗത്തിൽ സിംഗപ്പൂർ, ബർമ്മാ, മലയാ മുതലായ സ്ഥലങ്ങൾ കൈവശപ്പെടുത്തി. തീവ്രമായ അഭിപ്രായവ്യത്യാസംമൂലം കാൺഗ്രസ്സിൽനിന്നു് പുറംതള്ളപ്പെട്ട സുഭാഷ് ചന്ദ്രബോസ് ഫോർവേർഡ് ബ്ലോക്കു് എന്നു് ഒരു പുതിയ കക്ഷി രൂപവൽക്കരിച്ചു. അവരുടെ പത്രത്തിൽ എഴുതിയ ഒരു ലേഖനത്തെ ആസ്പദമാക്കി ഗവണ്മെൻറ് അദ്ദേഹത്തെ വീട്ടുതടവിൽ സൂക്ഷിച്ചു. അവിടെ നിന്നും ആശ്ചര്യകരമാംവിധം അദ്ദേഹം അപ്രത്യക്ഷനായി. പിന്നെ അദ്ദേഹം ബർമ്മയിലും മലയായിലും എത്തിയതായും ഇൻഡ്യൻ നാഷണൽ ആർമി എന്നൊരു സൈന്യം ശേഖരിച്ചു്

ഇൻഡ്യാ ആക്രമിക്കാൻ തയ്യാറായിരിക്കുന്നതായും കേട്ടു. അപ്പോഴാണ് ചർച്ചിൽഗവണ്മെൻറിൻെറ കണ്ണുതുറന്നത്. ഇൻഡ്യയുടെ ന്യായമായ അവകാശങ്ങൾ കുറച്ചെങ്കിലും അനുവദിച്ചില്ലെങ്കിൽ ആ സാമ്രാജ്യം മുഴവനും നഷ്ടപ്പെട്ടേയ്ക്കുമെന്ന് ചർച്ചിലിന്ന് ഭീതിയുണ്ടായി. തന്നിമിത്തം എ. ഡി. 1942 മാർച്ചിൽ ബ്രിട്ടീഷ് യുദ്ധസഭയിലെ (വാർ ക്യാബിനററിലെ) ഒരംഗവും, നയചാതുര്യത്തിൽ അദ്വിതീയനുമായ സർ സ്റ്റാഫോർഡ് ക്രിപ്സിനെ ഇൻഡ്യയിലേയ്ക്ക് അയച്ചു. ക്രിപ്സും ഇൻഡ്യയിലെ നേതാക്കന്മാരുമായി ദീർഘസംഭാഷണങ്ങൾ നടന്നു. എന്നാൽ അധികാര കൈമാററത്തെപ്പററി വലുതായൊന്നും ക്രിപ്സിന്ന് വാഗ്ദാനം ചെയ്യുവാനില്ലായിരുന്നു. കാൺഗ്രസ്സ് പൂർണ്ണസ്വാതന്ത്ര്യത്തിൽ കുറഞ്ഞ് യാതൊന്നുംതന്നെ സ്വീകരിക്കാൻ തയ്യാറല്ലായിരുന്നു. മുസ്ലീംലീഗും ക്രിപ്സ്കൊണ്ടുവന്ന വ്യവസ്ഥകൾ സ്വീകരിച്ചില്ല. അങ്ങനെ ക്രിപ്സിൻെറ ദൗത്യം പരാജയപ്പെട്ടു.

## ക്വിററ് ഇൻഡ്യാ പ്രമേയവും ആഗസ്റ്റ് വിപ്ലവവും.

"ക്വിററ് ഇൻഡ്യാ" (ഇൻഡ്യ വിട്ടുപോകുക) എന്ന ആശയം ആദ്യമായി പ്രകടിപ്പിച്ചത് ഗാന്ധിജിയാണ്. അദ്ദേഹം "ഹരിജനിൽ" എ. ഡി. 1942 മേയ് മാസത്തിൽ എഴുതിയ ഒരു ലേഖനത്തിൽ ഇപ്രകാരം പറഞ്ഞു. "ഇൻഡ്യയിൽ ബ്രിട്ടീഷുകാരുടെ സാന്നിദ്ധ്യം ഈ രാജ്യത്തെ ആക്രമിക്കുവാൻ ജപ്പാൻകാർക്കുള്ള ഒരു ക്ഷണമാണ്. അവർ പിൻവാങ്ങിയാൽ ആ സ്ഥിതി മാറും." ഇങ്ങനെ ആവിർഭവിച്ച "ക്വിററ് ഇൻഡ്യാ" എന്ന മുദ്രാവാക്യം ഒരു പ്രമേയരൂപത്തിൽ കാൺഗ്രസ്സ് എ. ഡി. 1942 ആഗസ്റ്റ് 8-ാംതീയതി പാസ്സാക്കി.

അടുത്ത ദിവസം ഗാന്ധിജിയും നേതാക്കന്മാരും അറസ്റ്റ് ചെയ്യപ്പെട്ടു. കാൺഗ്രസ്സ് സംഘടനയെ നിയമവിരുദ്ധ

ാക്കി. "പ്രവർത്തിക്കുക അല്ലെങ്കിൽ മരിക്കുക" എന്ന മുദ്രാവാക്യം മുഴക്കിക്കൊണ്ട് ഇൻഡ്യയിൽ അങ്ങോളമിങ്ങോളം ബഹളമായി, ഗാന്ധിജി, നെഹ്റു, പട്ടേൽ എന്നിവരെല്ലാം തടവിലായപ്പോൾ ജനങ്ങൾ അഹിംസാ സിദ്ധാന്തം കൈവെടിഞ്ഞു. തീവണ്ടി, കമ്പിത്തപാൽ, ടെലഫോൺ മുതലായവ അവർ നശിപ്പിച്ചു. പോലീസ്സ്റ്റേഷനുകളും, തപാലാഫീസുകളും ആക്രമിച്ചു. മർദ്ദിക്കുംതോറും ബഹളം വർദ്ധിച്ചുതേയുള്ളു. രാജ്യത്തിൽ അത്യന്തം ഗുരുതരമായ ഒരു സ്തംഭനാവസ്ഥ വന്നുചേർന്നു. ചിലയിടങ്ങളിൽ ആളുകൾ ഒരു സമാന്തരഗവണ്മെൻറ് (Parallel Government) തന്നെ സ്ഥാപിച്ചു. ക്രമേണ ലിൻലിത്ഗോപ്രഭുവിനു മർദ്ദനനയം നിഷ്പ്രയോജനകരമെന്നു മനസ്സിലായി തുടങ്ങി. ഇതിനിടയ്ക്കാണ്, ആഗാഖാൻ കൊട്ടാരത്തിൽ ബന്ധനസ്ഥനായിരുന്നപ്പോൾ, മഹാത്മജിക്ക് സഹധർമ്മിണിയായ കസ്തൂർബായും, തൻെറ ആത്മമിത്രമായ മഹാദേവദേശായിയും നഷ്ടപ്പെട്ടതു്. ഏ. ഡി. 1943-ൽ ലിൻലിത്ഗോപ്രഭുവിൻെറ അനന്തരഗാമിയായ വേവൽപ്രഭു വൈസ്രോയി ആയി.

---

## അദ്ധ്യായം 22.

### സ്വതന്ത്രഇൻഡ്യ.

**പാകിസ്ഥാൻെറ ആവിർഭാവം:—**

കാൺഗ്രസ്സും മുസ്ലീംലീഗും തമ്മിലുള്ള ഭിന്നിപ്പ് നാൾക്കുനാൾ വളർന്നുകൊണ്ടുതന്നെയിരുന്നു. മുസ്ലീംലീഗുനേതാവായ മുഹമ്മദാലിജിന്നാ ഹിന്ദുക്കളും മുസ്ലീമങ്ങളും വെവ്വേറെയുള്ള രണ്ടു വർഗ്ഗങ്ങളാണെന്നും അതുകൊണ്ടവർ രണ്ടു രാഷ്ട്രങ്ങൾതന്നെയാണെന്നും (Two Nations) വാദിച്ചു തുടങ്ങി. അവർക്ക് പ്രത്യേകമൊരു രാജ്യം തന്നെ വേണമെന്നു് ജിന്നാ ശഠിച്ചു. അല്ലെ

ങ്കിൽ ഹിന്ദുക്കളുടെ 'മൃഗീയഭൂരിപക്ഷം' (Brute majorty) അവരെ അടിപ്പെടുത്തുമെന്നും അതിനവർ ഒരിക്കലും സമ്മതിക്കുന്നതല്ലെന്നും പ്രസ്താവിച്ചു. ഇൻഡ്യയുടെ വടക്കു പടിഞ്ഞാറും വടക്കു കിഴക്കുമുള്ള ഭാഗങ്ങൾ മുസ്ലീമങ്ങളുടെ മാതൃഭൂമിയാണെന്നും അവ (അതായതു് വടക്കുപടിഞ്ഞാറെ പ്രവിശ്യ ബലൂചിസ്റ്റാൻ, പഞ്ചാബിൻെറ പശ്ചിമാർദ്ധം സിൻഡ് എന്നിവയും; വടക്കുകിഴക്ക് ബംഗാളിൻെറ പൂർവ്വാർദ്ധവും) ഒരു പ്രത്യേക രാജ്യമാക്കി വേർതിരിക്കണമെന്നുമുള്ള ആശയം ക്രമേണ പുറത്തുവന്നു. ഈ ആശയം മിസ്റ്റർ ജിന്നായ്ക്കു മുമ്പുതന്നെ സർ മുഹമ്മദ് ഇക്ബാൽ, ചൗധരി രഹമറവ്ആലി എന്നിവർ പുറപ്പെടുവിച്ചിട്ടുണ്ടായിരുന്നു. ഏ. ഡി. 1940–ൽ ലാഹൂറിൽ കൂടിയ മുസ്ലീംലീഗു സമ്മേളനവും ഏ. ഡി. 1946–ൽ ക്യാബിനററ് മിഷന് ലീഗു സമർപ്പിച്ച മെമ്മോറാണ്ഡവും ഈ വാദഗതി ശക്തിയോടെ ഉന്നയിച്ചു. ഇതോടുകൂടി കാൺഗ്രസ്സ് ഒരു വെറും ഹിന്ദു സംഘടനയാണെന്നും അവർ (കാൺഗ്രസ്സ്) അതു് സമ്മതിക്കണമെന്നും മി. ജിന്നാ വീറോടെ വാദിച്ചതു് ഇരുകൂട്ടരും തമ്മിൽ യോജിപ്പിനുള്ള സാദ്ധ്യതകളെയെല്ലാം ഹനിച്ചു. ഏ. ഡി. 1906–ൽ പ്രയോഗിച്ച 'വർഗ്ഗീയനിയോജകമണ്ഡലങ്ങൾ' എന്ന ആയുധം ലക്ഷ്യത്തിൽതന്നെ ചെന്നുകൊണ്ടു

## വേവൽപദ്ധതി, സിംലാസംഭാഷണങ്ങൾ.

ഏ. ഡി. 1943 ഒക്ടോബറിൽ ഇൻഡ്യയിലെത്തിയ പുതിയ വൈസ്രോയി വേവൽപ്രഭു ഏതാനും മാസങ്ങൾക്കുള്ളിൽ (ഏ. ഡി. 1944 ഫെബ്രുവരിയിൽ) ഇൻഡ്യയ്ക്കു് പ്രകൃത്യാ ഒരു ഘടകമായിരിക്കാനെ സാധിക്കുവെന്നു് പരസ്യമായി പ്രസ്താവിച്ചു. അതിനടുത്തവഷം അദ്ദേഹം ഇംഗ്ലണ്ടിൽ മടങ്ങിയെത്തി ബ്രിട്ടീഷു് മന്ത്രിസഭയുമായി ചർച്ചകൾചെയ്തു. ഇൻഡ്യാ സിക്രട്ടറി മി. ഏമറി 'ക്രിപ്സ്'നിർദ്ദേശങ്ങൾ നിലവിലിരിക്കുന്നതായി പ്രസ്താവിച്ചു. ഏറെ താമസിയാതെ ഒരു പുതിയ പദ്ധതി (വേവൽപദ്ധതി) ഇൻഡ്യക്കാരുടെ മുമ്പിൽ വയ്ക്കപ്പെട്ടു.

ഈ പദ്ധതിയിലെ പ്രധാന വ്യവസ്ഥ് വൈസ്രായിയുടെ നിർവ്വാഹകസമിതിയിൽ (Executive Council) ഗവർണ്ണർ ജനറലും, കമാൻഡർ ഇൻ ചീഫുമൊഴിച്ച് മറ്റെല്ലാ അംഗങ്ങളും ഇൻഡ്യാക്കാർതന്നേ ആയിരിക്കണമെന്നുള്ളതായിരുന്നു. ഹിന്ദുക്കളുടെയും മുസ്ലീമങ്ങളുടെയും പ്രതിനിധികളായിട്ടുള്ള പ്രമുഖനേതാക്കന്മാരെ ഈ പുതിയ എക്സിക്യൂട്ടീവിൽ എടുത്തുകൊള്ളാമെന്നായിരുന്നു പദ്ധതിയിലടങ്ങിയിരുന്ന വാഗ്ദാനം. രാജ്യസംരക്ഷണം (Defence) ഒഴിച്ചുള്ള എല്ലാവകുപ്പുകളും (സുപ്രധാനമായ വിദേശകാര്യവകുപ്പുപോലും) ഇൻഡ്യാക്കാരുടെ അധീനതയിലാകുന്നതാണെന്നുവൈവൽ പ്രത്യേകം ചൂണ്ടിക്കാണിച്ചു.

കാൺഗ്രസ്സിലേയും മററനേകം വിഭാഗങ്ങളിലേയും നേതാക്കന്മാരെ സിംലായിൽ വിളിച്ചുവരുത്തി ഒന്നുരണ്ടാഴ്ചകൾ വൈസ്രായി സംഭാഷണങ്ങൾ നടത്തി. എന്നാൽ ഒടുവിൽ സംഭാഷണങ്ങൾ തകർന്നു. ഇതിന് പ്രധാനകാരണം എക്സിക്യൂട്ടീവ് കൗൺസിലിൽ എടുക്കുന്ന മുസ്ലീമങ്ങൾ മുഴുവനും ലീഗ് നിശ്ചയിക്കുന്നവർതന്നെ ആയിരിക്കണമെന്നും കാൺഗ്രസ്സ് ഹിന്ദുക്കളുടെ മാത്രം സംഘടനയാണെന്നുമുള്ള മി. ജിന്നായുടെ വാശിയേറിയ നിലയായിരുന്നു. ഗവണ്മെൻറ് മനഃപൂർവ്വം ലീഗിനെ വിലങ്ങുതടിയായി നിർത്തിയതുകൊണ്ടാണ് സിംലാസംഭാഷണങ്ങൾ പരാജയപ്പെട്ടതെന്ന് പിന്നീട് അന്നത്തെ കാൺഗ്രസ്സ് പ്രസിഡൻറായ മൗലാനാ അബുൾകലാം ആസാദ് പ്രസ്താവിച്ചു. കാൺഗ്രസ്സ്-ലീഗ് ഒത്തുതീർപ്പ് എല്ലാവർക്കും അസാദ്ധ്യമായി തോന്നിത്തുടങ്ങി.

## ക്യാബിനററമിഷൻ.

എ. ഡി. 1945-ൽ യൂറോപ്പിലെ യുദ്ധം അവസാനിച്ചു. അതിനെതുടർന്ന് ഇംഗ്ലണ്ടിൽ നടന്ന പൊതുതെരഞ്ഞെടുപ്പിൽ മി. ചർച്ചിലിൻെറ യാഥാസ്ഥിതിക ഗവണ്മെൻറ് പരാജയമടഞ്ഞു. മി. ക്ലെമൻറ് ആററ്ലിയുടെ തൊഴിലാളി (Labour) മന്ത്രിസഭ അധികാരത്തിൽവന്നു. ബ്രിട്ടീഷ് ലേബർ പാർട്ടി ഇൻഡ്യൻ

പ്രശ്നത്തിന് മുൻഗണന നൽകി. ഇൻഡ്യയിലാകട്ടെ അന്നത്തെ അന്തരീക്ഷത്തിൽ ഗൗരവാവഹങ്ങളായ പലതു മുണ്ടായിരുന്നു. നേതാജി ബോസിൻെറ ഐ. എൻ. ഏ. ഭടന്മാരിൽ പലരേയും ഡൽഹിയിലെ റെഡ് ഫോർട്ടിൽ വച്ച് സൈനികവിസ്താരം (Court martial) ചെയ്ത് ശിക്ഷിക്കുവാൻ ഭാവിക്കവേ കാൺഗ്രസ്സ് ഇടപെട്ട് അവരെ മോചിപ്പിക്കുകയും രാജ്യമെട്ടാകെ സംതൃപ്തി പ്രകടമാവുകയും ചെയ്തു. ഏ. ഡി. 1945–46-ൽ നടന്ന പൊതു തെരഞ്ഞെടുപ്പിൽ കാൺഗ്രസ്സിന് മിക്ക പ്രവിശ്യകളിലും (വടക്കുപടിഞ്ഞാറെ അതിർത്തി പ്രവിശ്യയിൽപ്പോലും) പ്രശസ്തമായ വിജയം കിട്ടി. മുസ്ലീംലീഗിനും വടക്കുപടിഞ്ഞാറെ അതിർത്തിപ്രവിശ്യ ഒഴിച്ച് അവരുടേതെന്ന് കരുതിയ സകല പ്രവിശ്യകളിലും ഭൂരിപക്ഷം കിട്ടി.

ബ്രിട്ടീഷ് ലേബർക്യാബിനററ് അവരിൽനിന്ന് മൂന്നുപേരെ (ഇൻഡ്യാസിക്രട്ടറി പെത്തിക്ക് ലാറൻസ് പ്രഭു ഏ. വി. അലക്സാണ്ടർ, സർ സ്റ്റാഫോർഡ് ക്രിപ്സ്) ഒരു പുതിയ ദൗത്യമേല്പിച്ച് ഇൻഡ്യയിലേക്കയച്ചു. ഒരു ന്യൂനപക്ഷത്തെ ഭൂരിപക്ഷത്തിൻെറ പുരോഗമനത്തെ തടഞ്ഞുനിർത്തുവാൻ അനുവദിക്കുന്നതല്ലെന്ന ആശാവഹമായ ഒരു പ്രസ്താവനയും മി. ആററ്ലി പുറപ്പെടുവിച്ചു.

ഇൻഡ്യയിലെത്തിയ ക്യാബിനററംഗങ്ങൾ ഇൻഡ്യൻ നേതാക്കന്മാരുമായി അവഗാഢമായ ചർച്ചകൾ നടത്തി. കാൺഗ്രസ്സ് ലീഗ് യോജിപ്പ് അസാദ്ധ്യമെന്ന് മനസ്സിലാക്കിയപ്പോൾ അവർ ഒരു പദ്ധതി ആസൂത്രണംചെയ്തു. ഈ പദ്ധതിയുടെ പ്രധാനാംശങ്ങൾ ചുവടെ ചേർക്കുന്നു.

1. കാൺഗ്രസ്സും ലീഗും ചേർന്നുള്ള ഒരു ഇടക്കാല ഗവണ്മെൻറ് കേന്ദ്രത്തിൽ സ്ഥാപിക്കുക.

2. യുക്തിയേറിയ പല കാരണങ്ങൾകൊണ്ടും (അവരുടെ റിപ്പോർട്ടിൽ ഇവ വിശദീകരിച്ചിട്ടുണ്ട്) പാകിസ്ഥാൻ സ്ഥാപിക്കുകയെന്നതു് പ്രായോഗികവും അഭിലഷ

ണീയവുമല്ല. എന്നാൽ ലീഗിനെ തൃപ്തിപ്പെടുത്താൻ പ്രവിശ്യകളെ ഏ. ബി. സി. എന്നു മൂന്നു കൂട്ടങ്ങളായി തരംതിരിച്ച് ലീഗുകാർക്ക് പാകിസ്ഥാൻെറ സത്തായ ഭാഗം കിട്ടത്തക്ക ഒരു വ്യവസ്ഥിതി സൃഷ്ടിക്കുക.

3. പുതിയ ഭരണഘടന എഴുതിയുണ്ടാക്കുന്നതിന് ഒരു കാൺസ്റ്റിററ്യുവൻറ് അസംബ്ലി വിളിച്ചുകൂട്ടുക.

4. അധികാരക്കൈമാററത്തിൽനിന്നുദിച്ചേക്കാവുന്ന ചില പ്രശ്നങ്ങളുടെ പരിഹാരത്തിനായി കാൺസ്റ്റിററ്യുവൻറ് അസംബ്ലി ഇംഗ്ലണ്ടുമായി ഒരു സന്ധിചെയ്യുക.

5. ബ്രിട്ടീഷുമേൽക്കോയ്മ മാറുന്നതോടേ ഇൻഡ്യൻ നാട്ടുരാജ്യങ്ങൾ പരമാധികാരമുള്ള ഘടകങ്ങളാവുകയും, അവയ്ക്കു് ചില വ്യവസ്ഥകളിന്മേൽ പുതിയ ഇൻഡ്യൻ യൂണിയനോടു ചേരാവുന്നതുമാണ്.

## സ്വാതന്ത്ര്യപ്രാപ്തി.

ക്യാബിനററ്മിഷൻെറ പദ്ധതി എല്ലാ കക്ഷികളും സ്വീകരിച്ചു. വേവൽ ഒരിടക്കാലഗവണ്മെൻറ് രൂപവൽകരിച്ചു. ഏ. ഡി. 1946 സെപ്ററംബറിൽ പണ്ഡിററ് ജവഹർലാൽനെഹ്റു എക്സിക്യൂട്ടീവ് കൗൺസിലിൻെറ വൈസ്-പ്രസിഡൻറായും വിദേശകാര്യമന്ത്രിയായും ഭരണം ഏററു. എന്നാൽ ലീഗ് ചേർന്നില്ല. ഭോപാൽ നവാബിൻെറയും വേവൽപ്രഭുവിൻെറയും നിരന്തരശ്രമത്തിൻെറ ഫലമായി ഏ. ഡി. 1946 ഒക്ടോബറിൽ ലീഗു പ്രതിനിധികളായ അഞ്ചുപേർ ഇടക്കാല ഗവണ്മെൻറിൽ ചേർന്നു. എന്നാൽ ലീഗു മെംബറന്മാരും കാൺഗ്രസ്സ് മെംബറന്മാരും ഏകോപിച്ച് ഒരേ നേതൃത്വത്തിലുള്ള ഒരു ക്യാബിനററായി പ്രവർത്തനം ചെയ്തില്ല. ലീഗുകാർ പലതരം തടസ്സങ്ങളുമുണ്ടാക്കി അടിക്കടി സ്തംഭനാവസ്ഥയുളവാക്കി.

ഏ. ഡി. 1946 ജൂലൈമാസത്തിൽ കാൺസ്റ്റിററ്യുവൻറ് അസംബ്ലിയിലേക്കുള്ള തിരഞ്ഞെടുപ്പുകൾ നടന്നു.

പൊതുസീററുകളിൽ വൻപിച്ച ഭൂരിപക്ഷം കാൺഗ്രസ്സിനും, മുസ്ലീംസീററുകളിൽ അധികവും ലീഗിനുംകിട്ടി. കാൺഗ്രസ്സിൻെറ പ്രാബല്യംകണ്ട മി. ജിന്നാ ക്യാബിനററ് മിഷൻ പദ്ധതിയെ നിരാകരിച്ചു് പാകിസ്ഥാൻ സ്ഥാപിക്കുന്നതിനു് എ. ഡി. 1946 ആഗസ്റ്റ് 16-നു 'ഡയറക്ററ ആക്ഷൻ ഡേ' (Direct action Day) ആചരിച്ചു. ഇതിനെ തുടൎന്നു് കൽക്കട്ടാനഗരത്തിലും, പൂൎവ്വബംഗാളിലെ നവഖലി, ററിപ്പ്പാറാ എന്ന ഡിസ്ട്രിക്ററുകളിലും, ബോംബെ, ബീഹാർ, യു. പി. എന്നിവിടങ്ങളിലും ഭയങ്കരമായ വൎഗ്ഗീയ സമരങ്ങളുണ്ടായി. മൃഗീയവും പൈശാചികവുമായ കൃത്യങ്ങൾ പലതും നടന്നു. ഭയവിഹ്വലരായ ജനങ്ങൾ ഭ്രാന്തന്മാരെപ്പോലെ അങ്ങുമിങ്ങും ഓടിനടന്നു. മുറവിളികൾ കൊണ്ടു് അന്തരീക്ഷം മുഖരിതമായി.

എ. ഡി. 1947 ഫെബ്രുവരിമാസത്തിൽ മി. ആററ്ലി പാർലമെൻറിൽ സുപ്രധാനമായ ഒരു പ്രസ്താവന ചെയ്തു. അതിൽ എ. ഡി. 1948 ജൂൺമാസത്തോടെ അധികാരകൈമാററം ചെയ്യുവാൻ ബ്രിട്ടീഷ് ഗവണ്മെൻറ് തീരുമാനിച്ചിരിക്കുന്നതായി എല്ലാവരെയും അറിയിച്ചു. എ. ഡി. 1947 മാർച്ചുമാസത്തിൽ വേവൽ പ്രഭുവിനെ തിരിച്ചുവിളിക്കുകയും മൗണ്ടുബാററൻ പ്രഭുവിനെ വൈസ്രോയിയായി ഇങ്ങോട്ടയക്കുകയും ചെയ്തു.

പുതിയ വൈസ്രോയി വളരെ വ്യക്തിമഹാത്മ്യമുള്ള ആളായിരുന്നു. അദ്ദേഹത്തിനു് ഈ നാട്ടിനോടു് അത്യന്തം സഹാനുഭാവമുണ്ടായിരുന്നു. ഗാന്ധിജി, നെഹ്റു, പട്ടേൽ ഇവൎക്കു് അദ്ദേഹം ഒരുറ്റ ബന്ധുവിനെപ്പോലെയായിരുന്നു. കാലവിളംബം കൂടാതെ അദ്ദേഹം കാൎയ്യങ്ങൾ ഗ്രഹിച്ചുതുടങ്ങി. എ. ഡി. 1947 ജൂൺ 3-ാനു- അദ്ദേഹം ഒരു പ്രസ്താവന ചെയ്തു. ഈ പ്രസ്താവനയിൽ മൂന്നു കാൎയ്യങ്ങൾ പറഞ്ഞിരുന്നു:—

1. എ- ഡി. 1947 ആഗസ്റ്റ് 15-ാംനു- അവസാനമായി അധികാരം കൈമാററം ചെയ്യുന്നതാണു്.

2. ബംഗാൾ, പഞ്ചാബ് എന്നീ പ്രാവിൻസുകളിലെ നിയമസഭകൾ ആ പ്രാവിൻസുകളെ വിഭജിക്കണമോ യെന്നു തീരുമാനിക്കണം.

3. വടക്കപടിഞ്ഞാറെ അതിർത്തിപ്രദേശത്തിലും, ആസ്സാമിലെ സിൽഹെററ് ഡിസ്ട്രിക്ടിലും ഒരു ഹിതപരിശോധന (Referendum) നടത്തി അവ ഇൻഡ്യയിൽ ചേരണോ, പാകിസ്ഥാനിൽ ചേരണോ എന്ന് തീരുമാനിക്കണം.

ഈ പദ്ധതി എല്ലാ കക്ഷികളും സ്വീകരിച്ചു. വടക്ക പടിഞ്ഞാറെ അതിർത്തിപ്രദേശവും പശ്ചിമപഞ്ചാബും പൂർവ്വ ബംഗാളും, സിൽഹെററും പാകിസ്ഥാനിൽ ചേരാനും, പൂർവ്വപഞ്ചാബും, പശ്ചിമബംഗാളും ഇൻഡ്യയിൽചേരാനും നിശ്ചയിച്ചു. അതിർത്തികൾ ഒരു പ്രത്യേക 'അതിർത്തി കമ്മീഷൻ' നിശ്ചയിച്ചു. എ. ഡി. 1947 ജൂലൈമാസത്തിൽ ബ്രിട്ടീഷ് പാർലമെൻറ് ഇൻഡ്യൻ സ്വാതന്ത്ര്യ ആക്ററ് (India Independence Act) പാസ്സാക്കി ഇതു പ്രകാരം എ. ഡി. 1947 ആഗസ്റ്റ് 15-ാനു 'ഇൻഡ്യാ' 'പാകിസ്ഥാൻ' എന്ന രണ്ടു ഡോമിനിയനുകൾ ഉദയം ചെയ്തു.

സ്വതന്ത്രഇൻഡ്യാ:—മി. ജിന്നാ പാകിസ്ഥാന്റെ ഗവർണ്ണർ ജനറലും മൗണ്ടുബാററൻപ്രഭു ഇൻഡ്യാക്കാരുടെ അഭിലാഷമനുസരിച്ച് ഇവിടത്തെ ഗവർണ്ണർ ജനറലുമായി. മിക്ക നാട്ടുരാജ്യങ്ങളും ഇൻഡ്യൻ യൂണിയനിൽ ചേർന്നു. കാഷ്മീർ ചേർന്നു് ഇന്നും ഒരു വലിയ വിവാദവിഷയമായി അവശേഷിക്കുന്നു. ഇൻഡ്യ ബ്രിട്ടീഷ് കോമൺവെൽത്തിൽതന്നെ ചേർന്നുനില്ക്കാൻ നിശ്ചയിച്ചു.

എ. ഡി. 1948 ജനുവരി 30-ാംതീയതി ഡൽഹിയിൽവച്ച് ഗോഡ്സേ എന്നു പേരുള്ള ഒരു മതഭ്രാന്തൻ രാഷ്ട്രപിതാവായ ഗാന്ധിജിയെ വധിച്ചു. അഭയാർത്ഥിപ്രശ്നം തുടങ്ങിയ വലിയ വിഷമങ്ങൾ ഒന്നൊന്നായി നെഹ്റു ഗവണ്മെൻറ് തരണം ചെയ്തു. എ. ഡി. 1949—ൽ

മൗണ്ട്ബാററൻ വിരമിക്കുകയും ശ്രീ. സി. രാജഗോപാലാചാരി ഗവർണ്ണർ ജനറലാവുകയും ചെയ്തു. കാൺസ്റ്റിററ്യൂവൻറ് അസംബ്ളി ഏ. ഡി. 1949 നവംബർമാസത്തോടെ ജോലി പൂർത്തിയാക്കി ഏ. ഡി. 1950 ജനുവരി 26-ാംനു ഇൻഡ്യ സ്വതന്ത്ര്യറിപ്പബ്ളിക്കായിത്തീൎന്നു. ഒന്നാമത്തെ രാഷ്ട്രപതി (പ്രസിഡൻറ്) ആയി ഡോക്ടർ രാജേന്ദ്രപ്രസാദ് അന്നേദിവസം അവരോധിക്കപ്പെട്ടു.

---

## അദ്ധ്യായം 23.

## മഹാത്മാ ഗാന്ധി.

ജീവചരിത്രസംക്ഷേപം.

ഏ. ഡി. 1869 ഒക്ടോബർ 2-ാംനു ഗുജറാത്തിൽ പോർബന്ദർ എന്ന സ്ഥലത്താണ് മഹാത്മജി ജനിച്ചതു്. അദ്ദേഹത്തിൻെറ പിതാവായ രാജക്കോട്ട് ദിവാൻ കമ്മചന്ദ്ഗാന്ധിയും മാതാവായ പുത്ത്ലീബായിയും വലിയ യഥാസ്ഥിതികരായിരുന്നു. ഈശ്വരഭക്തി, സത്യസന്ധത, കൃത്യനിഷ്ഠ, മാതാപിതാക്കന്മാരോടുള്ള ഭക്തി, ഇത്യാദി വിശിഷ്ടഗുണങ്ങൾ മോഹൻദാസ് കരമ്ചന്ദ് ഗാന്ധി (മഹാത്മജി)യ്ക്കു് ബാല്യത്തിലേ ഉണ്ടായിരുന്നു. അന്നത്തെ സമുദായാചാരപ്രകാരം അദ്ദേഹം ബാല്യത്തിൽ തന്നെ കസ്തൂർബായി എന്ന ബാലികയെ വിവാഹം ചെയ്തു. പതിനെട്ടാമത്തെ വയസ്സിൽ മെട്രിക്കുലേഷൻ ജയിച്ചു. ഉപരിപഠനാൎത്ഥം അദ്ദേഹം ഇംഗ്ലണ്ടിൽപോയി. സസ്യഭുക്കായിരുന്ന അദ്ദേഹത്തിനു ഭക്ഷണകാൎയ്യത്തിൽ അവിടെ വച്ചു വലിയ വിഷമതകളുണ്ടായി. ഇരുപത്തിരണ്ടാമത്തെ വയസ്സിൽ ബാരിസ്റ്റർ പരീക്ഷ ജയിച്ച് ഇൻഡ്യയിൽ മടങ്ങിയെത്തി. കുറച്ചുകാലം ബോംബേയിലും രാജ്ക്കോട്ടിലും വക്കീൽപണിയിലേർപ്പെട്ട ശേഷം ഏ. ഡി. 1893-ൽ ദക്ഷിണാഫ്റിക്കയിൽ പോയി. ഒരു മുസ്ലീംമാന്യൻെറ വക്കീലായിട്ടാണ് അദ്ദേഹം അങ്ങോട്ടു പോയതു്.

അടുത്ത ഇരുപതു കൊല്ലത്തിന മേലുള്ള കാലം അദ്ദേഹം ദക്ഷിണാഫ്റിക്കയിൽ തന്നെയായിരുന്നു. അന്ന് ഇൻഡ്യാക്കാക്ക് അവിടെ അഭിമാനത്തോടും സുരക്ഷിതത്വത്തോടും ജീവിക്കുവാൻ വയ്യാത്തവിധം യൂറോപ്യരായ വെള്ളക്കാരുടെ കഠിനമർദ്ദനം നടമാടുകയായിരുന്നു. വളരെ ത്യാഗങ്ങളും കഷ്ടതകളും സഹിച്ച് ഗാന്ധിജി സധൈര്യം ഇതിനെ എതിത്തു. ടോൾസ്റ്റോയി, റസ്കിൻമുതലായ പാശ്ചാത്യസാഹിത്യകാരന്മാരും തത്വചിന്തകന്മാരും ബൈബിൾ, ഗീത തുടങ്ങിയ മതഗ്രന്ഥങ്ങളും അദ്ദേഹത്തെ പ്രചോദിപ്പിച്ചു. 'ഫീനിക്സ് ഫാം' എന്ന പേരിൽ ഒരു ആശ്രമം സ്ഥാപിച്ച് അദ്ദേഹവും അദ്ദേഹത്തിൻെറ മനഃസ്ഥിതിയുള്ളവരായിരുന്ന ഏതാനും മിത്രങ്ങളും (ഇക്കൂട്ടത്തിൽ ഇൻഡ്യാക്കാരും, യൂറോപ്യന്മാരുമുണ്ടായിരുന്നു) വളരെ എളിയ തരത്തിൽ ജീവിച്ചുകൊണ്ട് സത്യത്തേയും പൊതുജനനന്മയേയും ലാക്കാക്കി സേവനമനുഷ്ഠിച്ചു. 'ഇൻഡ്യൻ ഒപ്പീനിയൻ' എന്നൊരു പത്രവും അദ്ദേഹം നടത്തി. മർദ്ദിതരായ ഇൻഡ്യാക്കാരുടെ അവശനില ലോകദൃഷ്ടിയിൽ കൊണ്ടുവന്നു. വെറുപ്പും വിദ്വേഷവും കൂടാതെയും അക്രമരഹിതമായ മാർഗ്ഗം വഴിയായും നാട്ടുകാരുടെ അവസ്ഥയിൽ കുറെയെല്ലാം ആശ്വാസം വരുത്തി. സത്യഗ്രഹം എന്ന നൂതനായുധം ദക്ഷിണാഫ്റിക്കയിൽ വച്ചാണ് അദ്ദേഹം കണ്ടുപിടിച്ചതും പ്രയോഗിച്ചു നോക്കി അതിൻെറ ശക്തി മനസ്സിലാക്കിയതും.

ഏ. ഡി. 1915-ൽ ഇന്ത്യയിൽ മടങ്ങിയെത്തിയ ഗാന്ധിജി ഒന്നാം ലോകമഹായുദ്ധത്തിൽ ഇംഗ്ലീഷുകാരെ സഹായിക്കാൻ തൻെറ നാട്ടുകാരോടഭ്യത്ഥിച്ചു. ഗോഖലെയുടെ ഉപദേശപ്രകാരം രാജ്യത്തിൽ പലയിടത്തും സഞ്ചരിച്ച് നാട്ടുകാരുമായി സമ്പക്കം പുലത്തി. ബീഹാറിൽ ചമ്പാരൻ എന്ന പ്രദേശത്തുള്ള നീലംകൃഷിക്കാരുടെ അവശത പരിഹരിക്കുന്നതിനും ഖെദാ ഗ്രാമത്തിലെ കൃഷിക്കാക്കുണ്ടായിരുന്ന വൈഷമ്യങ്ങളെ അകററുന്നതിനും തൻെറ ദിവ്യായുധമായ സത്യഗ്രഹം പ്രയോഗിച്ച് സഫലത നേടി.

റൗളററ് ആക്ടിനെതിരേയുള്ള പ്രക്ഷോഭണം, ജാലിയൻ വാലാബാഗിലെ ദുരന്തം തുടങ്ങിയ സംഭവസമൂഹങ്ങൾ കൊണ്ടു് കലങ്ങിമറിഞ്ഞ രാഷ്ട്രീയരംഗത്തു് സത്യഗ്രഹായുധം ഒരു വലിയ തോതിൽ ആദ്യമായി പ്രയോഗിച്ചു നോക്കിയതു് ഏ. ഡി. 1920 മുതൽ ഏ. ഡി. 1924 വരെ നീണ്ടുനിന്ന ഒന്നാമത്തെ നിസ്സഹകരണപ്രസ്ഥാനാവസരത്തിലായിരുന്നു. ഉദ്യോഗങ്ങൾ രാജിവയ്ക്കുക, കോടതികളും പള്ളിക്കൂടങ്ങളും ബഹിഷ്കരിക്കുക, ബിരുദങ്ങൾ പരിത്യജിക്കുക, പോലീസും പട്ടാളവും അവരുടെ സേവനം പിൻവലിക്കുക, വിദേശസാമാനങ്ങൾ പരിവർജ്ജിക്കുക എന്നീ പരിപാടികളടങ്ങിയ ഈ പ്രസ്ഥാനത്തിൻെറ വൃശേഷത എല്ലാ പ്രവർത്തനവും കളങ്കമില്ലാത്ത അഹിംസയിലുറപ്പിച്ചായിരിക്കണമെന്ന നിശ്ചയമായിരുന്നു. എന്നാൽ ചില ആളുകൾ അക്രമപ്രസക്തരായിത്തന്നെ കാണപ്പെട്ടു. ചൗരിചൗരായിലെ സംഭവം കണ്ടപ്പോൾ രാജ്യം തൻെറ അഹിംസാസിദ്ധാന്തത്തിന്നു് പാകമായിട്ടില്ലെന്നു് ഗാന്ധിജിയ്ക്കു മനസ്സിലായി. ഏ. ഡി. 1921-ൽ തന്നെ ഗാന്ധിജിയെ ഗവൺമെൻറ തടവിലാക്കിയിരുന്നു. വിമുക്തനായ ഉടനെതന്നെ അദ്ദേഹം ഒന്നാമത്തെ നിസ്സഹകരണ പ്രസ്ഥാനം പിൻവലിച്ചു.

ഏ. ഡി. 1929-ൽ കാൺഗ്രസ്സ് പൂർണ്ണസ്വാതന്ത്ര്യം ലക്ഷ്യമായി വിളംബരം ചെയ്തുവല്ലോ. മദ്യനിരോധനം, ഉപ്പുകരം പോലുള്ള അന്യായകരങ്ങൾ നിർത്തലാക്കുക, രാഷ്ട്രീയതടവുകാരെ മോചിപ്പിക്കുക, എന്നിങ്ങനെ പതിനൊന്നു കാര്യങ്ങൾ ഉടനെ അനുവദിക്കപ്പെട്ടില്ലെങ്കിൽ നിയമലംഘനം ആരംഭിക്കുമെന്നു കാണിച്ചുകൊണ്ടു് ഗാന്ധി ഒരു തുറന്ന കത്തു്" വൈസ്രായി ഇർവ്വിൻപ്രഭുവിനയച്ചു. ഇതേ തുടർന്നാണു് അദ്ദേഹത്തിൻെറ സുപ്രസിദ്ധമായ ദണ്ഡി യാത്രയും ഉപ്പുസത്യഗ്രഹവും നടന്നതു്.

പലവിധ മർദ്ദനങ്ങൾക്കുശേഷം ഗാന്ധിജിയും ഇർവ്വിൻ പ്രഭുവുമായി ഒരു ഒത്തു തീർപ്പുണ്ടായി (Gandhi-Irwin Pact)

അനന്തരം ഗാന്ധിജി എ. ഡി. 1931-ൽ ലണ്ടനിൽ വച്ചു നടന്ന രണ്ടാമത്തെ സൗഹാർദ്ദ സമ്മേളനത്തിൽ കാൺഗ്രസ്സിൻെറ ഏകപ്രതിനിധിയായി പങ്കെടുത്തു. മുസ്ലീമങ്ങൾ, സിക്കുകാർ തുടങ്ങിയ ന്യൂനപക്ഷങ്ങളുടെ പ്രാതിനിധ്യപ്രശ്നം രണ്ടാമത്തെ സമ്മേളനത്തെ പരാജയപ്പെടുത്തി. തിരിച്ച് ഇൻഡ്യയിൽ വന്നയുടനെ ഗാന്ധിജിയെ ഗവണ്മെൻറ് അറസ്റ്റ് ചെയ്തു. പ്രധാനമന്ത്രി മാക്ക്ഡൊണാൾഡിൻെറ "കമ്മ്യൂണൽ അവാർഡ്" ഗാന്ധിജിയെ മരണപര്യന്തമുള്ള ഒരു ഉപവാസം തുടങ്ങാൻ പ്രേരിപ്പിച്ചു. അപ്പോൾ എല്ലാവരും സംഭ്രാന്തചിത്തരായി. പൂനാപാക്റ്റ് ഉണ്ടായി. ഇതിൻപ്രകാരം പട്ടികജാതിക്കാർക്കും അവർക്കും പ്രത്യേകനിയോജകമണ്ഡലങ്ങൾ വേണ്ടെന്നു വയ്ക്കപ്പെട്ടു. ഗാന്ധിജി ഉപവാസം അവസാനിപ്പിച്ചു.

ക്വിററ് ഇൻഡ്യാപ്രമേയം, ആഗസ്റ്റ് വിപ്ളവം, വ്യക്തിസത്യാഗ്രഹം ഇവയെപ്പററിയെല്ലാം ഇതിനു മുൻപ് പ്രതിപാദിച്ചിട്ടുണ്ടല്ലോ. പൂനായിലെ ആഗാഖാൻ കൊട്ടാരത്തിൽ ബന്ധനസ്ഥനായിരിക്കവെ ഗാന്ധിജി ലിൻലിത്ത്ഗോ ഗവണ്മെൻറിൻെറ നിഷ്ഠുരമർദ്ദനത്തെ പ്രതിഷേധിച്ച് മൂന്നാഴ്ചക്കാലം ഉപവസിച്ചു. ലോകം മുഴുവനും ഉൽക്കണ്ഠാകുലരായി സംഭവഗതികൾ വീക്ഷിച്ചുനിന്നു. ഇവിടെ വച്ചാണ് അദ്ദേഹത്തിൻെറ സഹധർമ്മിണിയായ കസ്തൂർബായും, പ്രൈവററ സിക്രട്ടറിയും ആത്മമിത്രവുമായ മഹാദേവ ദേശായിയും കാലധർമ്മംപ്രാപിച്ചതു്. എ. ഡി. 1947ആഗസ്റ്റ് 15-ാംനു- സ്വാതന്ത്ര്യം കൈവന്നതുവരെ അദ്ദേഹം അതിലേയ്ക്കു് അശ്രാന്തപരിശ്രമം ചെയ്തുകൊണ്ടുതന്നെയിരുന്നു. വർഗ്ഗീയലഹളകൾ മൂലം നരകതുല്യമായി ചമഞ്ഞ നവഖാലിയിലും ബീഹാറിലും അദ്ദേഹം സമാധാനസന്ദേശവാഹകനായി ഗ്രാമങ്ങൾ തോറും ചുററിത്തിരിഞ്ഞു. എ. ഡി. 1948-ജനുവരിയിൽ വർഗ്ഗീയലഹളകൾ കണ്ടു് അക്ഷമനായിത്തീർന്ന ഗാന്ധിജി ഡെൽഹിയിൽവച്ച് അനിശ്ചിതകാലത്തേയ്ക്കു് ഒരുപവാസം തുടങ്ങി. എന്നാൽ കുറച്ചു ദിവസങ്ങൾക്കകം പ്രമുഖനേതാക്കന്മാർ കൊടുത്ത ഉറപ്പിന്മേൽ അദ്ദേഹം വ്രതം

അവസാനിപ്പിച്ചു. എ. ഡി. 1948 ജനവരി 30-ാംനു- ഡെൽഹിയിലെ ബർളാമന്ദിരത്തിനടുത്തുള്ള പ്രാത്ഥനായോഗസ്ഥലത്തേയ്ക്കു് പോകവേ മതഭ്രാന്തനും ഉന്മത്തചിത്തനുമായ നാത്തുറാംഗോഡ്സേ എന്നു പേരുള്ള ഒരു യുവാവു് ഗാന്ധിജിയെ വെടിവച്ചു കൊന്നു. പിറേറദിവസം അദ്ദേഹത്തിൻെറ ഭൗതികാവശിഷ്ടങ്ങൾ രാജഘട്ടത്തിലുള്ള ഒരു സ്ഥലത്തു് അഗ്നിയിലർപ്പിക്കപ്പെട്ടു.

## അദ്ദേഹത്തിൻെറ മഹത്തായ സേവനങ്ങൾ.

രാഷ്ട്രപിതാവെന്നും' 'ബാപ്പുജി' എന്നും വിളിച്ചു് നാമാരാധിക്കുന്ന ആ ദിവ്യചൈതന്യം എ. ഡി. 1948-ൽ അപ്രത്യക്ഷമായെങ്കിലും പണ്ഡിററ് നെഹ്റ അന്നേ ദിവസം പ്രസ്താവിച്ചതുപോലെ ഒരായിരം വർഷക്കാലം കഴിഞ്ഞാലും മാനവസമുദായം ആ പ്രകാശം കാണുകതന്നെ ചെയ്യും. ബുദ്ധൻ, യേശു, മുഹമ്മദ് നബി എന്നീ ദിവ്യാത്മാക്കൾ ലോകത്തിൽ അവതരിച്ചു് ഓരോ മഹാസന്ദേശങ്ങൾ മനുഷ്യക്കു് നല്കി. അവരുടെ പരിപാവനസേവനങ്ങൾ അവരെ അമരന്മാരാക്കി. ഇവരെപ്പോലെയുള്ള ഒരു ആത്മജ്യോതിസ്സാണു് ഗാന്ധിജിയും.

അദ്ദേഹം ഇൻഡ്യയ്ക്കു് പ്രത്യേകമായും, ലോകത്തിനും മനുഷ്യവർഗ്ഗത്തിനും പൊതുവേയും ചെയ്ത അമൂല്യസേവനങ്ങളെന്തെല്ലാമെന്നു് നാം ആലോചിക്കണം. നിസ്സഹായരായി, സ്വന്തം നാട്ടിൽ തന്നെ അടിമകളായി, സകല ആശകളും അററു് മഹാവ്യഗ്രതയിൽ ആണ്ടുകിടന്ന ഇൻഡ്യൻ ജനസഞ്ചയത്തെ തല ഉയത്തിപ്പിടിച്ചു്, സ്വദേശാഭിമാനികളാക്കി സ്വാതന്ത്ര്യലബ്ധിയ്ക്കു അർഹരാക്കിയതു് ആ മഹാനാണു്. എന്നാൽ ഈ സ്വാതന്ത്ര്യലബ്ധിക്കു് ഉപയോഗിച്ച ആയുധമെന്തായിരുന്നു? പല രാജ്യങ്ങളും രക്തപങ്കിലമായ വിപ്ലവത്തിൽക്കൂടിയും ക്രൂരയുദ്ധങ്ങളിൽ കൂടിയുമാണു് സ്വാതന്ത്ര്യം സമ്പാദിച്ചതു്. എന്നാൽ അഹിംസയും ആത്മശക്തിയുംകൊണ്ടു് ധമ്മസമരംചെയ്തു് കാര്യം സാധിച്ചതു്, ഭാരതവും ഗാന്ധിജിയും മാത്രമാണു്.

സ്വാതന്ത്ര്യം സമ്പാദിച്ചുവെങ്കിലും ഇംഗ്ലണ്ടുമായി നമുക്ക യാതൊരു വൈരമോ വെറുപ്പോ ഇല്ലാതാക്കിയതും ആ മഹാത്മാവിൻെറ ശ്രേഷ്ഠതയത്രേ. രണ്ടായിരം വർഷങ്ങൾക്ക മുൻപ് യേശുദേവൻ കാണിച്ചുതന്ന സ്നേഹംതന്നെയാണ് ഗാന്ധിജിയ്ക്ക് ഏകാവലംബമായിരുന്നതു്. സത്യം എന്നതു തന്നെയാണ് ദൈവമെന്നും, അഹിംസയേക്കാൾ വലുതായ ഒരു ശക്തി ലോകത്തിലില്ലെന്നും നമുക്ക് കാണിച്ചുതന്ന ആ കർമ്മധീരനെ ലോകം ഒരു കാലത്തും മറക്കുന്നതല്ല. അദ്ദേഹത്തിൻെറ സന്ദേശം ലോകത്തിൽ ശാന്തിയും സൗഭാഗ്യവും കൈവരുത്തുവാൻ ഇടയാക്കുമെന്നതിൽ സംശയമില്ല.

---

## അദ്ധ്യായം 24.

### രണ്ടു രാഷ്ട്രശില്പികൾ.

മഹാത്മജി നമ്മുടെ രാഷ്ട്രപിതാവാണെങ്കിൽ, അദ്ദേഹം വിഭാവനചെയ്ത സ്വതന്ത്രഭാരതമാകുന്ന സൗധത്തിൻെറ അടിസ്ഥാനങ്ങളുറപ്പിച്ചവർ പണ്ഡിററ് ജവഹർലാൽ നെഹ്റുവും, സർദാർ വല്ലഭായി പട്ടേലുമാണ്. ലോകത്തിലെ മഹാശക്തികളുടെയിടയിൽ നമുക്ക് ഒരുന്നതസ്ഥാനമുണ്ടാക്കിത്തന്നതു് നെഹ്റുവും, ആഭ്യന്തരമായി രാഷ്ട്രത്തെ ശക്തിപ്പെടുത്തിയതു് സർദാർ പട്ടേലുമാണ്.

### പണ്ഡിററ് നെഹ്റു—ജീവചരിത്രം.

ലോകത്തിലെ പല മഹാന്മാരും തീരെ എളിയ സാഹചര്യങ്ങളിലാണല്ലോ ജനിച്ചുവളന്നിട്ടുള്ളതു്. എന്നാൽ ജവഹർലാലിൻെറ കാര്യം വേറെ വിധത്തിലായിരുന്നു. അലഹബാദിലെ അഭിഭാഷകന്മാരുടെ മുന്നണിയിൽ നിന്നിരുന്ന പണ്ഡിററ് മോട്ടിലാൽ നെഹ്റുവിൻെറയും അദ്ദേഹത്തിൻെറ പത്നി സ്വരൂപറാണിയുടേയും ഏകപുത്രനാണ് ജവഹർലാൽ. അദ്ദേഹം ഭൂജാതനായതു് എ. ഡി. 1889



നവംബർ 14-ാംനു-യാണ്. ഇംഗ്ലീഷ് ട്യൂട്ടറന്മാരെക്കൊണ്ടു വിദ്യ അഭ്യസിപ്പിച്ച്, ബാല്യത്തിൽത്തന്നെ അദ്ദേഹത്തെ ഇംഗ്ലണ്ടിലയച്ചു. അവിടെ ഹാരോ പബ്ളിക്ക്സ്കൂൾ, ട്രിനിററികോളേജ്, കേംബ്രിഡ്ജ് എന്നിവിടങ്ങളിൽ അഭ്യസനംചെയ്തു് ബിരുദം സമ്പാദിച്ചശേഷം 'ഇന്നർ ടെമ്പിളിൽ' ചേന്നു് ബാരിസ്റ്റർ പരീക്ഷ ജയിച്ചു. എ. ഡി. 1912-ൽ അദ്ദേഹം ഇൻഡ്യയിൽ മടങ്ങിവന്നു.

വക്കീൽപണിയിലേപ്പെട്ടു് പണം സമ്പാദിക്കുന്നതിനെക്കാളും രാഷ്ട്രീയകാര്യങ്ങളിൽ പങ്കെടുക്കുന്നതിനാണ് അദ്ദേഹത്തിനു് അഭിരുചി തോന്നിയതു്. എ. ഡി. 1919–1920–ഓടുകൂടി ഇൻഡ്യൻ രാഷ്ട്രീയരംഗത്തു ഗാന്ധിജി

പ്രവേശിച്ചുകഴിഞ്ഞിരുന്നു. തന്റെ നാട്ടുകാരിൽ പല ഉം സഹസ്രംപേരോടൊപ്പം ജവഹർലാലും ഗാന്ധിജിയുടെ പിന്നിൽ പൊതുജനസേവനത്തിനിറങ്ങി. അദ്ദേഹം ആദ്യം മുതൽതന്നെ കൃഷകരോടും സാധാരണക്കാരോടും അടുത്തു പെരുമാറി അവരുടെ കാര്യങ്ങൾ നല്ലവണ്ണം മനസ്സിലാക്കി. എ. ഡി. 1920-ൽ തുടങ്ങിയ നിസ്സഹകരണപ്രസ്ഥാനത്തിൽ അദ്ദേഹം പങ്കെടുത്തു് ജയിൽവാസം അനുഭവിച്ചു.

അക്കാലംമുതൽ ഇൻഡ്യ സ്വാതന്ത്ര്യയാവുന്നതുവരെയുള്ള കാൺഗ്രസ്സ് സമരങ്ങളിൽ ഒന്നിലെങ്കിലും അദ്ദേഹം ഭാഗഭാക്കാകാതിരുന്നിട്ടില്ല. അലഹബാദ് മുനിസിപ്പൽപ്രസിഡൻറ്, കാൺഗ്രസ്സിന്റെ ജനറൽസിക്രട്ടറി, കാൺഗ്രസ്സ് പ്രസിഡൻറ്, കാൺഗ്രസ്സ് വർക്കിംഗ്കമ്മിററി അംഗം, ഈ നിലകളിലെല്ലാം അദ്ദേഹം സേവനം ചെയ്തിട്ടുണ്ട്. ഒൻപതു പ്രാവശ്യം അദ്ദേഹം തടവുശിക്ഷയനുഭവിച്ചു. അദ്ദേഹത്തിന്റെ ജീവിതത്തിലെ നല്ല ഒരു ഭാഗം ഇൻഡ്യയിലെ കാരാഗൃഹങ്ങളിലാണ് കഴിച്ചുകൂട്ടിയിട്ടുള്ളതു്. സൈമൺ കമ്മീഷൻ പരിവർജ്ജനം മുതൽ എ. ഡി. 1947-ൽ സ്വാതന്ത്ര്യപ്രാപ്തിവരെയുള്ള ഇൻഡ്യയുടെ സ്വാതന്ത്ര്യസമരത്തിൽ ഗാന്ധിജിയുടെ ഒന്നാമത്തെ പടയാളി ഇദ്ദേഹമായിരുന്നു. ത്യാഗസമ്പന്നനായ ഇദ്ദേഹത്തെ 'ഭാരതത്തിന്റെ രത്നം' എന്നു് മഹാത്മജിതന്നെ നാമകരണം ചെയ്തു. പരിപൂർണ്ണസ്വാതന്ത്ര്യമെന്ന ലക്ഷ്യം ഇദ്ദേഹം കാൺഗ്രസ്സ് പ്രസിഡൻറായിരുന്ന എ. ഡി. 1929-ലാണ് നാം സ്വീകരിച്ചതു്. ഭരണഘടനയെഴുതിയുണ്ടാക്കുവാൻ കാണസംബ്ലി വിളിച്ചുകൂട്ടണമെന്ന ആശയവും ഇദ്ദേഹമാണ് ആദ്യമായി ഉന്നയിച്ചതും അതിനുവേണ്ടി എല്ലാം പ്രവർത്തിച്ചതും. ഐ. എൻ. എ. ക്കാരെ മോചിപ്പിച്ച് ഈ രാജ്യത്തിന്റെ അഭിമാനം പുലർത്തിയതും പണ്ഡിററ്ജിയത്രേ. എ. ഡി. 1946-ൽ ഇടക്കാലഗവണ്മെൻറ് സ്ഥാപിതമായപ്പോൾമുതൽ ഇന്നുവരെ അദ്ദേഹംതന്നെയാണ് ഇൻഡ്യയിലെ പ്രധാനമന്ത്രിയും വിദേശകാര്യമന്ത്രിയുമായി രാജ്യസേവനം ചെയ്തു പോരുന്നതു്.

വിദേശനയം.

സ്വാതന്ത്ര്യം കരഗതമാകുന്നതുവരെ ഇൻഡ്യയ്ക്കു് ഗ്രേററ് ബ്രിട്ടൻേറതിൽനിന്നു് പ്രത്യേകമായ ഒരു വിദേശനയമില്ലായിരുന്നു. രണ്ടു ലോകമഹായുദ്ധങ്ങളിലും ബ്രിട്ടൻ ചേർന്നപ്പോഠം ഇൻഡ്യയും അതിൻെറ പുറകെ പോകുകയാണു് ചെയ്തതു്.

എന്നാൽ പണ്ഡിററ് നെഹ്റുവിൻെറ ഹസ്തങ്ങളിൽ ഇൻഡ്യയുടെ വിദേശനയം അർപ്പിതമായപ്പോഠം മുതൽ ഈ രാജ്യത്തിൻെറ ആദർശങ്ങഠംക്കും താൽപ്പര്യങ്ങഠംക്കും അനുയോജ്യമായ ഒരു പ്രത്യേക നയം ഉണ്ടായി. ഈ നയം ഗാന്ധിസിദ്ധാന്തങ്ങളുടെ നട്ടെല്ലായ അഹിംസാതത്വത്തിന്മേലാണു് കെട്ടിപ്പടുത്തിട്ടുള്ളതു്. ഈ നയത്തിൻെറ മൗലികതത്വങ്ങഠം പണ്ഡിററ്ജിതന്നെ പലയവസരങ്ങളിലും വ്യക്തമാക്കിയിട്ടുണ്ടു്. 1 ഒന്നാമതായി ഇൻഡ്യ റിപ്പബ്ളിക്കായിത്തീർന്നശേഷവും ഇൻഡ്യ ബ്രിട്ടീഷ് കോമൺവെൽത്തിലെ അംഗമായി തുടരുന്നു. ഇതേപ്പററി ചിലർക്കെല്ലാം ആക്ഷേപങ്ങളുണ്ടെങ്കിലും കോമൺവെൽത്തുമായുള്ള ബന്ധം ഇന്നത്തെ അന്താരാഷ്ട്രീയപരിതഃസ്ഥിതിയിൽ ഇൻഡ്യയെപ്പോലുള്ള ഒരു രാജ്യത്തിനു് ഗുണകരമെന്നുതന്നെ പറയണം. ബ്രിട്ടണുമായി സമരംചെയ്തു് (ധർമ്മസമരമാണെങ്കിലും) സ്വാതന്ത്ര്യം നേടിയ ഭാരതം അതേ ബ്രിട്ടണുമായി അടുത്ത മൈത്രീബന്ധത്തിൽ കഴിയുവാൻ പഠിപ്പിച്ച ഗാന്ധിയുടെ രാഷ്ട്രീയമീമാംസ ലോകത്തെ വിസ്മയിപ്പിക്കുന്നു. 2 രണ്ടാമതായി ഇൻഡ്യ ലോകസമാധാനത്തിനു് നിലകൊള്ളുന്നു. രാഷ്ട്രങ്ങഠം തമ്മിലുള്ള കലഹങ്ങഠം സമാധാനപരമായി ഒതുക്കിത്തീർക്കുവാനും ആഗോളസഹകരണംകൊണ്ടു് മനുഷ്യരാശിയെ മുന്നോട്ടു നയിക്കുവാനുമാണു് യൂ. എൻ. ഓ. എന്ന സംഘടന നിർമ്മിച്ചതു്. ഇൻഡ്യ ഈ സംഘടനയിൽ വിശ്വസിക്കുന്നുവെന്നുമാത്രമല്ല ഇതിനെ ബലപ്പെടുത്തുവാൻ കഴിയുന്നതൊക്കെ ചെയ്തുവരുന്നുമുണ്ടു്. ഇൻഡ്യയ്ക്കു് സുപ്രധാനമായ കാഷ്മീർതർക്കം ഇതുവഴിയാണു് തീർക്കാൻ ശ്രമിച്ചുവരുന്നതു്. 3 മൂന്നാമതായി അമേരിക്ക നയിക്കുന്ന മുതലാളിത്തരാജ്യങ്ങളുടെ ചേരിയിലോ,

റഷ്യാ നയിക്കുന്ന കമ്മ്യൂണിസ്റ്റ് ചേരിയിലോ ചെന്നു നില്ക്കാൻ ഇൻഡ്യ തയ്യാറല്ല. ഈ നയം രണ്ടുചേരികളുടെയും വൈരത്തിനിടവരുത്തിയേയ്ക്കുമെന്ന് ചിലർ ഭയപ്പെടുന്നുണ്ടെങ്കിൽ, അതേ നയംതന്നെ ഇരുകക്ഷികളുടെയും ബഹുമാനവും ആദരവും ഇൻഡ്യയ്ക്കു് സമ്പാദിച്ചുകൊടുത്തിരിക്കുന്നുവെന്ന് നാം ഓർമ്മിക്കണം. നാലാമതായി ഏഷ്യയിൽ നിന്ന് 'കൊളോണിയലിസം' മുതലായ ദുഷിച്ച സമ്പ്രദായങ്ങളെ ഉച്ചാടനംചെയ്തു് സകല ഏഷ്യൻ രാജ്യങ്ങളെയും പൂർണ്ണസ്വാതന്ത്ര്യത്തിലെത്തിക്കുവാൻ ഇൻഡ്യ ശ്രമിച്ചുവരുന്നു. ഈ സന്ദർഭത്തിൽ 'ഏഷ്യൻ റിലേഷൻസ് കോൺഫറൻസും' 'ഇൻഡൊനേഷ്യൻ കോൺഫറൻസും' ഡെൽഹിയിൽ വിളിച്ചുകൂട്ടിയതും, രണ്ടാമത്തേതു് ഇൻഡൊനേഷ്യയ്ക്കു് സ്വാതന്ത്ര്യം കിട്ടാൻ സഹായിച്ചതും പ്രസ്താവ്യമാണ്.

ലോകമഹാശക്തികൾ ചേരികളായി (blocks) വേർതിരിഞ്ഞുനിന്നു് മൂന്നാംലോകമഹായുദ്ധത്തിന് കളമൊരുക്കിവരുന്ന ഈയവസരത്തിൽ, ഒരുവശത്തും ചേരാതെ ഒരു നിഷ്പക്ഷനില അവലംബിക്കുന്ന നയം രാജ്യത്തിന്നാപൽക്കരമാണെന്നും അതൊരു വെറും നിർജ്ജീവമായ (negative) നയമാണെന്നും ചിലർ പറയാറുണ്ടു്. എന്നാൽ ഇൻഡ്യയുടെ നിഷ്പക്ഷനില സജീവമാ(dynamic)ണെന്നു് പണ്ഡിററ്ജി വ്യക്തമാക്കിയിട്ടുണ്ടു്. ഫ്റഞ്ചുകാരുടെ പാവ ഗവണ്മെൻറായ ഇൻഡോ-ചൈനായിലെ ബവോദായ് ഗവണ്മെൻറിനെ ഇൻഡ്യ അംഗീകരിക്കാത്തതും, കമ്മ്യൂണിസ്റ്റ് ചൈനയെ മററുള്ളവരുടെ ഹിതമന്വേഷിക്കാതെ ഇൻഡ്യ അംഗീകരിച്ചതും, കൊറിയൻയുദ്ധത്തിൽ യു. എൻ. ഓ. യുടെ ഭാഗത്തു് ഇൻഡ്യ ചേർന്നതും, പേഴ്സ്യായിലെ എണ്ണത്തർക്കത്തിൽ ആ രാജ്യത്തിന് ധാർമ്മികപിന്തുണ കൊടുത്തതും, ഇന്നു് സൂഡാനിൻെറ ഭാവിയെപ്പററിയും സൂവസ്സ്മേഖലയെപ്പററിയുമുള്ള ആംഗ്ലോ-ഈജിപ്ഷ്യൻ വിവാദത്തിൽ ഇൻഡ്യ സ്വീകരിച്ചിരിക്കുന്ന നിലയും പണ്ഡിററ്ജി തൻെറ നയത്തിനുണ്ടെന്നവകാശപ്പെടുന്ന വ്യക്തിത്വവും സജീവത്വവും (dynamic quality)തീർച്ചയായും അതിനുണ്ടെന്നു് ലോകത്തെ

നല്ലവണ്ണം ബോധ്യപ്പെട്ടുന്നുണ്ട്. ഒരു കാര്യം തീർച്ച തന്നെ. പണ്ഡിററ്ജി ഇൻഡ്യയുടെ ഭരണസാരഥ്യം വഹിക്കുവാൻ തുടങ്ങിയ സമയംമുതൽ ഇൻഡ്യയ്ക്കു് ലോകമഹാരാഷ്ട്രങ്ങളുടെ ഇടയിൽ അത്യുന്നതവും ശ്രേഷ്ഠവുമായ ഒരു സ്ഥാനംതന്നെയാണ് ലഭിച്ചുതുടങ്ങിയിരിക്കുന്നതു്.

സർദാർ പട്ടേൽ—ജീവചരിത്രം.



ഇൻഡ്യയിൽ ഗാന്ധിജി നടത്തിയ മിക്ക ധർമ്മസമരങ്ങളിലും അദ്ദേഹത്തിൻെറ വലതുകൈയ്യായിരുന്നതു് സർദാർ വല്ലഭായി പട്ടേലാണ്. ഇദ്ദേഹവും, ഇദ്ദേഹത്തിൻെറ ജ്യേഷ്ഠസഹോദരനായ വിഠൽഭായ പട്ടേലും (ഇൻഡ്യൻ

കേന്ദ്രഅസംബ്ളിയുടെ ഒന്നാമത്തെ തെരഞ്ഞെടുക്കപ്പെട്ട പ്രസിഡൻറ്) ഗുജറാത്തിലുള്ള കാംസാദ് ഗ്രാമത്തിലാണു ജനിച്ചതു്. എ. ഡി. 1875 ഒക്ടോബർമാസത്തിലാണു് വല്ലഭായി ജനിച്ചതു്. കേവലം ഒരു ഗ്രാമീണ കഷകൻ മാത്രമായിരുന്ന അദ്ദേഹത്തിൻെറ അച്ഛനു് അദ്ദേഹത്തെ ഹൈസ്കൂൾ വിദ്യാഭ്യാസത്തിനുശേഷം അധികമൊന്നും പഠിപ്പിക്കാൻ കഴിഞ്ഞില്ല. തൻനിമിത്തം കുറച്ചു കാലത്തേയ്ക്കു് അദ്ദേഹം ഒരു പ്ളീഡർഷിപ്പ് വക്കീലായി കഴിഞ്ഞു. ധനസ്ഥിതി ഭേദപ്പെട്ടപ്പോൾ അദ്ദേഹം ഇംഗ്ലണ്ടിൽ പോയി ബാരിസ്ററർ പരീക്ഷ ജയിക്കുകയും മടങ്ങിവന്നു് അഹമ്മദബാദു കോടതിയിൽ വക്കീൽപ്പണി തുടങ്ങുകയും ചെയ്തു. താമസിയാതെ അദ്ദേഹവും ഗാന്ധിജിയുടെ ശിഷ്യനായി പൊതുപ്രക്ഷോഭണങ്ങളിൽ ചാടിവീണു. ഖെയ്ദാ, ബോർസാദ്, നാഗപ്പൂർ, എല്ലാത്തിനും മേൽ (എ. ഡി. 1928-ലെ) ബർദോളി എന്നീ സ്ഥലങ്ങളിൽ നടന്ന സത്യഗ്രഹങ്ങളിൽ അദ്ദേഹം ഗാന്ധിജിയുടെ സൈന്യാധിപനായിരുന്നു. ആളുകളെ സംഘടിപ്പിച്ചു് ഏററവും അച്ചടക്കമുള്ള സത്യഗ്രഹസേനകളെ നിർമ്മിക്കുന്നതിലും, അനിതരസാധാരണമായ കാര്യശേഷിയോടെ അവരെ നയിക്കുന്നതിലും സർദാർ അദ്വിതീയനായിരുന്നു. ഇൻഡ്യയ്ക്കു് സ്വാതന്ത്ര്യം കിട്ടുന്നതുവരെയുള്ള സകല സമരങ്ങളിലും, ഇതരപരിപാടികളിലും നെഹ്റുവിനെപ്പോലെ തന്നെ അദ്ദേഹവും പങ്കാളിയായിരുന്നു. മററുള്ള നേതാക്കന്മാരോടൊപ്പം അദ്ദേഹവും പല പ്രാവശ്യം ജയിൽവാസവും കഠിനയാതനകളുമനുഭവിച്ചു. അഭിപ്രായ ദാർഢ്യത്തിലും, നിശ്ചയദാർഢ്യത്തിലും അഗ്രേസരനായിരുന്ന സർദാർജി സ്വാതന്ത്ര്യലബ്ധിയ്ക്കു ശേഷം ഇൻഡ്യൻ കേന്ദ്ര ക്യാബിനററിൽ ഡെപ്യൂട്ടി പ്രധാനമന്ത്രിയും ആഭ്യന്തരമന്ത്രിയുമായി എ. ഡി. 1950 ഡിസംബർവരെ മാതൃഭൂമിയ്ക്കു് അതുല്യസേവനങ്ങൾ ചെയ്തു. എ. ഡി. 1950 ഡിസംബർ 15-ാംനു അദ്ദേഹം ബാംബേയിൽ വച്ചു് അന്തരിച്ചു.

## സർദാറിൻെറ സേവനങ്ങൾ.

സർദാർ പട്ടേലിൻെറ അപദാനങ്ങളെ പ്രകീത്തിക്കുന്ന പലരും അദ്ദേഹത്തെ ഇൻഡ്യയുടെ ഉരുക്കുമനുഷ്യൻ എന്നും ഇൻഡ്യൻ ബിസ്മാക്ക് എന്നും വിളിച്ചുവരാറുണ്ട്. മുന്നൂറിൽപ്പരം ചെറിയ രാജ്യങ്ങളായി ശിഥിലീഭവിച്ചു കിടന്ന ജമ്മനിയെ പത്തൊൻപതാം നൂററാണ്ടിൻെറ അന്തിമദശയിൽ ഒന്നാക്കിയതു് ബിസ്മാക്കാണു്. ഇതുപോലെയാണു് സർദാർ ഇൻഡ്യയിലെ നാട്ടുരാജ്യങ്ങളെ സംഘടിപ്പിച്ചതും.

എ. ഡി. 1947 ആഗസ്റ്റ് 15-ാംനു- ഇൻഡ്യ സ്വതന്ത്രമായപ്പോൾ ഇവിടെയുണ്ടായിരുന്ന അഞ്ഞൂറിലധികം നാട്ടുരാജ്യങ്ങൾ ബ്രിട്ടീഷ് മേൽക്കോയ്മയിൽനിന്നു് വിമുക്തമായല്ലൊ. അവർ പുതിയ ഇൻഡ്യൻ യൂണിയനിൽ ചേൻകൊള്ളുമെന്നു് ബ്രിട്ടീഷ് പ്രധാനമന്ത്രി പ്രത്യാശിച്ചു. എന്നാൽ അവരിൽ പലരും സ്വതന്ത്രരായി, സ്വേച്ഛാപ്രഭുത്വം പുലത്തുവാനുള്ള സന്നാഹങ്ങളാണു് ചെയ്തതു്. ഈ സന്ദർഭത്തിലാണു് സർദാർപട്ടേൽ തൻെറ നയചാതുയ്യവും നിശ്ചയദാർഢ്യവും ഏററവും പ്രത്യക്ഷമാക്കിയതു്. വളരെ ചെറുതായ ഒരു കാലയളവിനുള്ളിൽ ചിന്നിച്ചിതറിക്കിടക്കുന്ന അഞ്ഞൂറിൽപ്പരം നാട്ടുരാജ്യങ്ങളെ അദ്ദേഹം യൂണിയനിൽ ചേത്തു. രക്തച്ചൊരിച്ചിൽ കൂടാതെ അദ്ദേഹം സാധിച്ച ഈ വിപ്ളവാത്മകമായ പരിവത്തനം ലോകത്തെ അൽഭുതപരതന്ത്രമാക്കി.

ഭരണസൗകര്യമനുസരിച്ചു് പല നാട്ടുരാജ്യങ്ങളേയും ഒന്നിച്ചു ചേത്തു് തിരുവിതാംകൂർ-കൊച്ചി യൂണിയൻ, പാട്യാലാആൻഡു് ഈസ്റ്റ് പഞ്ചാബു് യൂണിയൻ, രാജസ്ഥാൻ യൂണിയൻ എന്നീ ഘടകങ്ങൾ സൃഷ്ടിച്ചു. വേറെ ചിലയിടത്തു് നാട്ടുരാജ്യങ്ങളെ അടുത്തുള്ള പാർട്ടു് 'എ' സ്റ്റേററുകളോടു ചേത്തു. ഉദാഹരണമായി ബറോഡാ, കോൾഹാപ്പൂർ എന്നിവയെ ബാംബേ സ്റ്റേററിൽ ചേത്തു. ഹൈദരബാദിൻെറ കായ്യത്തിൽ മറെറാരു മാൎഗ്ഗമാണു് സ്വീകരിച്ചതു്. സമാധാനപരമായ സകല ഉപായങ്ങളും നിഷ്പ്രയോജനമെന്നു

കണ്ടപ്പോഠം ഇൻഡ്യൻസൈന്യത്തിൻെറ ഒരു ചെറിയ വിഭാഗം അങ്ങോട്ടയച്ചു. ഭാഗ്യവശാൽ അനിഷ്ടസംഭവങ്ങഠം അധികമൊന്നമുണ്ടായില്ല. അല്പദിവസങ്ങഠംക്കുള്ളിൽ നൈസാം പ്രവേശന പ്രമാണത്തിൽ ഒപ്പുവച്ചു.

ഇങ്ങനെ പല മാർഗ്ഗങ്ങളിലൂടെയാണ് അദ്ദേഹം ഇൻഡ്യൻ യൂണിയനെ സംഘടിതവും ഭദ്രവുമാക്കിയതു്. സ്വാതന്ത്ര്യം ആഗതമായ ശേഷം ഒരു മൂന്നരക്കൊല്ലമേ അദ്ദേഹം ജീവിച്ചിരുന്നുള്ളുവെങ്കിലും ഇൻഡ്യാരാഷ്ട്രത്തിൻെറ അടിസ്ഥാനക്കല്ലുകഠം ഉറപ്പിക്കുന്നതിൽ അദ്ദേഹം പണ്ഡിററ് നെഹ്റുവിനോടൊപ്പം ഗണ്യമായ ഒരു പങ്ക് വഹിച്ചു.

---

## അദ്ധ്യായം 25.

## ഇൻഡ്യൻ റിപ്പബ്ലിക്ക്.

ക്യാബിനററ് മിഷൻ പദ്ധതിയനുസരിച്ച് എ. ഡി. 1946-ൽ വിളിച്ചുകൂട്ടിയ കാൺസ്റ്റിററ്യൂവൻറ് അസംബ്ളി (കാണസംബ്ളി) എ. ഡി. 1947- ആഗസ്റ്റ് 14-ാം നു-മുതൽ ഇൻഡ്യയുടെ പരമാധികാരം ഏറെറടുത്തു. രണ്ടു വർഷം, പതിനൊന്നുമാസം, പതിനെട്ടു ദിവസംവരെ നീണ്ടുനിന്ന വാദപ്രതിവാദങ്ങഠംക്കും ചർച്ചകഠംക്കുംശേഷം പുതിയ ഭരണഘടന അംഗീകൃതമായി. അവർ ഭരണഘടനയുടെ അടിസ്ഥാനമിട്ടതു് പണ്ഡിററ് ജവഹർലാൽനെഹ്റു അവതരിപ്പിച്ച ലക്ഷ്യപ്രഖ്യാപനപ്രമേയമായിരുന്നു. ഈ പ്രമേയത്തിൽ പ്രസ്താവിച്ചിരിക്കുന്നതു് ഇൻഡ്യയിലെ ജനങ്ങഠം ഈ രാജ്യത്തെ പരമാധികാരമുള്ള ഒരു ജനകീയ റിപ്പബ്ളിക്കാക്കുവാൻ നിശ്ചയിച്ചിരിക്കുന്നുവെന്നും, ആയതിലേയ്ക്കായി ഈ ഭരണഘടന നിർമ്മിക്കുന്നുവെന്നുമാണ്. ഈ റിപ്പബ്ളിക്കിൽ എല്ലാ പൗരന്മാർക്കും സാമൂഹ്യവും സാമ്പത്തികവും രാഷ്ട്രീയവുമായ നീതി ലഭിക്കുന്നതാണെന്നും എല്ലാവർക്കും തുല്യനിലയും തുല്യസന്ദർഭസൗകര്യങ്ങളും



ഡാക്ടർ രാജേന്ദ്രപ്രസാദ്.

ഉണ്ടായിരിക്കുന്നതാണെന്നും, ചിന്താസ്വാതന്ത്ര്യം, അഭിപ്രായസ്വാതന്ത്ര്യം, വിശ്വാസസ്വാതന്ത്ര്യം, മതസ്വാതന്ത്ര്യം മുതലായ അവകാശങ്ങളും ഉണ്ടായിരിക്കുമെന്നും കൂടി ഈ പ്രമേയത്തിൽ പറഞ്ഞിട്ടുണ്ട്. ഭരണഘടനയുടെ വിശദാംശങ്ങൾ എഴുതിയുണ്ടാക്കുവാനായി കാൺഅസംബ്ളി ഏതാനും, കമ്മിററികളെ നിയോഗിച്ചു. അതിൽ പ്രധാനപ്പെട്ട കമ്മിററി, ഡാക്ടർ അംബാത്കർ അധ്യക്ഷൻ ആയിരുന്ന ഡ്രാഫ്ററിംഗ് കമ്മിററി ആയിരുന്നു. എട്ടുമാസം കൊണ്ട് കമ്മിററികളെല്ലാം ജോലി പൂർത്തിയാക്കി ഭരണഘടനയുടെ നക്കൽ കാൺഅസംബ്ളിക്ക് സമർപ്പിച്ചു. കാൺഅസംബ്ളി ആ കരടുപ്രമാണത്തെ ഓരോവകുപ്പായി പരിചിന്തനം ചെയ്ത് വേണ്ട ഭേദഗതികൾ വരുത്തി. പ്രമാണത്തിന്റെ

അവസാന രൂപത്തിൽ കാൺസ്റ്റിറ്റ്യുവൻറ് അസംബ്ലി അതിനെ ഏ. ഡി. 1949 നവംബർ 26-ാം നു അംഗീകരിച്ചു. ഏ. ഡി. 1950-ജാനുവരി 26-ാംനു-പുതിയ ഭരണഘടന നടപ്പിൽവന്നു. 395 വകുപ്പുകളും, 8 പട്ടികകളും ഉള്ള ഈ പ്രമാണം സ്വതന്ത്രഭാരതത്തിൻെറ ഭരണകൂടം വിശദമായി വിസ്തരിക്കുന്നു.

ഇൻഡ്യൻ യൂണിയൻ.

ഇൻഡ്യ എന്നും ഭാരതം എന്നും പറയപ്പെടുന്ന ഈ രാജ്യം സ്റ്റേററുകളുടെ ഒരു യൂണിയൻ ആയിട്ടാണ് ഭരണഘടനയിൽ വിഭാവനം ചെയ്തിരിക്കുന്നതു്. ഫെഡറേഷൻ എന്നതിനു പകരം യൂണിയൻ എന്ന പദമാണ് ഉപയോഗിച്ചിരിക്കുന്നതു്. ഇതിലെ ഘടകങ്ങളായ സ്റ്റേററുകൾക്കൊന്നിനും യൂണിയനിൽ നിന്നു് വേർതിരിയാവുന്നതല്ല. ഈ രാഷ്ട്രം മുഴുവനും ഒന്നായിട്ടും ഇവിടെ അധിവസിക്കുന്ന ആളുകൾ മുഴുവനും ഒരേതരക്കാരായിട്ടും അവരെല്ലാം ഒരേ ഗവണ്മെൻറിൻെറ കീഴിലായിട്ടുമാണ് ഭരണഘടന ഇൻഡ്യൻ റിപ്പബ്ലിക്കിനെ നിർവ്വചിച്ചിരിക്കുന്നതു്. ഭരണസൗകര്യത്തിനായി യൂണിയനിൽ അംഗങ്ങളായിരിക്കുന്ന 27 സ്റ്റേററുകളെ പാർട്ട് ഏ, പാർട്ട ബി, പാർട്ട് സീ എന്നു് മൂന്നു തരത്തിൽ തിരിച്ചിരിക്കുന്നു. ഇതു്താഴെ കാണും പ്രകാരം ഒന്നാമത്തെ പട്ടികയിൽ വിവരിച്ചിട്ടുണ്ടു്.

ഏ.

1. ആസ്സാം
2. ബീഹാർ.
3. ബോംബെ
4. മദ്ധ്യപ്രദേശ്.
5. മദ്രാസ്സ്.
6. ഒറിസ്സാ.
7. പഞ്ചാബ്.
8. ഉത്തരപ്രദേശ്.
9. പശ്ചിമബംഗാൾ.

### ബി.

1. ഹൈദരബാദ്.
2. ജമ്മു ആൻറ കാഷ്മീർ.
3. മദ്ധ്യഭാരത്.
4. മൈസൂർ.
5. പാട്യാല ആൻറ് പൂർവ്വ പഞ്ചാബ് യൂണിയൻ.
6. രാജസ്ഥാൻ.
7. സൗരാഷ്ട്രാ.
8. തിരുവിതാംകൂർ-കൊച്ചി
9. വിന്ധ്യാപ്രദേശ്.

### സി.

1. അജ്മീർ.
2. ഭോപാൽ.
3. ബിലാസ്പൂർ.
4. കൂർഗ്.
5. ഡെൽഹി.
6. ഹിമാചൽപ്രദേശ്.
7. കച്ച്.
8. മണിപുരം.
9. ത്രിപുര.

പാർട്ട് 'ഏ' സ്റ്റേറ്റുകൾ ബ്രിട്ടീഷ് ഭരണകാലത്ത് ഗവർണ്ണർമാരുടെ പ്രാവിൻസുകളായിരുന്നവയും, 'ബി' സ്റ്റേറ്റുകൾ പഴയ നാട്ടുരാജ്യങ്ങളെ ചിലതു് ഒററയും ചിലതു് സൗകര്യംപോലെ സംയോജിപ്പിച്ച് ഉണ്ടാക്കിയ യൂണിയനുകളും, 'സി' സ്റ്റേറ്റുകൾ മുൻപ് ചീഫ്കമ്മീഷണറന്മാരുടെ പ്രാവിൻസുകളായിരുന്നവയും ആണെന്നു് വ്യക്തമാണല്ലോ. ഏ. ഡി. 1935-ലെ ഗവണ്മെൻറ് ഒഫ് ഇൻഡ്യാ ആക്ടിൽ ഉദ്ദേശിച്ചിരുന്ന ഫെഡറേഷനിൽ നിന്നും ഇപ്പോഴത്തെ യൂണിയൻ പാടെ വ്യത്യസ്തമാകുന്നു. ഏ. ഡി. 1935-ലെ ഫെഡറേഷൻ സ്വേച്ഛാധിപത്യമുള്ള നാട്ടുരാജ്യങ്ങളും ജനാധിപത്യമുള്ള പ്രാവിൻസുകളും കൂട്ടിച്ചേർത്തുള്ള ഒരു സംഘടനയായിരുന്നു. എന്നാൽ ഇന്നത്തെ യൂണിയനാകട്ടെ, തുല്യനിലയിലുള്ള ഘടകങ്ങൾ സംയോജിച്ചുള്ള ഒരു ഫെഡറേഷനാണ്.

### കേന്ദ്രഗവണ്മെൻറ്.

കേന്ദ്രത്തിലെ യൂണിയൻ ഗവണ്മെൻറിന് ഒരു പാർലമെൻററി ഗവണ്മെൻറിൻെറ രൂപമാണുള്ളതു്. അതായതു്,

എക്സിക്യൂട്ടീവ് പാർലമെൻറിനോടു ഉത്തരവാദമുള്ളതാണ് പാർലമെൻറ് ധനനിയന്ത്രണംമൂലവും നിയമനിർമ്മാണം മൂലവും എക്സിക്യൂട്ടീവിനെ നിയന്ത്രിക്കുന്നു.

## കേന്ദ്ര എക്സിക്യൂട്ടീവ്.

ഇൻഡ്യൻ ഭരണഘടനയ്ക്കു് അമേരിക്കയിലേയും ഇംഗ്ലണ്ടിലേയും ഭരണഘടനയോടു് ചില സാമ്യങ്ങൾ ഉണ്ടു്. അമേരിക്കയിലെപ്പോലെ ഇൻഡ്യൻ രാഷ്ട്രത്തിൻെറയും അധിപൻ പ്രസിഡൻറാണ്. എന്നാൽ അമേരിക്കയിലെ പ്രസിഡൻറ് അവിടത്തെ എക്സിക്യൂട്ടീവിൻെറ യഥാർത്ഥതലവനും അവിടത്തെ ക്യാബിനററ് പ്രസിഡൻറിൻെറ നിഴൽ മാത്രവും ആണെന്നിരിക്കെ ഇൻഡ്യയിലെ പ്രസിഡൻറ് ഇംഗ്ലീഷ് രാജാവിനെപ്പോലെ രാഷ്ട്രത്തിൻെറ നാമമാത്രമായ അധിപനാണ്. ഗവൺമെൻറ് മുഴവനും അദ്ദേഹത്തിൻെറ പേരിലാണ് നടക്കുന്നതെങ്കിലും അദ്ദേഹം രാജ്യം ഭരിക്കുന്നില്ല.

## പ്രസിഡൻറ്.

35 വയസ്സിനു മേൽ പ്രായവും യൂണിയൻ പാർലിമെൻറിൻെറ അംഗമായിരിക്കാൻ യോഗ്യതയും ഉള്ള ഇൻഡ്യയിലെ ഏതൊരു പൗരനും ഇൻഡ്യയിലെ പ്രസിഡൻറാകാവുന്നതാണ്. അദ്ദേഹത്തെ അഞ്ചുകൊല്ലക്കാലത്തേക്കാണ് തെരഞ്ഞെടുക്കുന്നതു്. പ്രസിഡൻറിനെ തെരഞ്ഞെടുക്കുന്നതിനു് ചുമതലപ്പെട്ടവർ കേന്ദ്രപാർലമെൻറിൻെറ ഇരുമണ്ഡലങ്ങളിലേയും അംഗങ്ങളും, സ്റ്റേററനിയമസഭകളിലെ അംഗങ്ങളുമാകുന്നു. അഞ്ചുവർഷത്തിനുശേഷം അതേ ആളെത്തന്നെ വീണ്ടും തെരഞ്ഞെടുക്കാവുന്നതാണ്. പ്രസിഡൻറിനു് താമസിക്കാൻ ഒരു മന്ദിരവും, മാസംതോറം 10,000 രൂപ ശമ്പളവും ഉണ്ടു്.

പ്രസിഡൻറ് സ്ഥാനം വളരെ അന്തസ്സുള്ളതും പല അവകാശങ്ങളുള്ളതും ആണ്. അദ്ദേഹം ഔദ്യോഗിക നിലയിൽ ചെയ്യുന്ന യാതൊരു പ്രവൃത്തിയേയും ഒരു കോട

തിക്കും ചോദ്യം ചെയ്യാവുന്നതല്ല. എന്നാൽ ഭരണഘടനയെ ലംഘിക്കുന്ന എന്തെങ്കിലും ഒന്നു് അദ്ദേഹം ചെയ്താൽ അദ്ദേഹത്തെ പാർലിമെൻറിനു് വിസ്തരിച്ചു് (impeach ചെയ്തു്) സ്ഥാനത്തു നിന്നു് നീക്കാവുന്നതാണു്.

എക്സിക്യൂട്ടീവ് അധികാരങ്ങൾ മുഴുവനും പ്രസിഡൻറിൽ നിക്ഷിപ്തമാണു്. അദ്ദേഹം തന്നെയാണു് ഇൻഡ്യയിലെ സൈന്യങ്ങളുടെ അധിപൻ. തക്കതായ കാരണം കണ്ടാൽ മാപ്പുകൊടുക്കുന്നതിനും ശിക്ഷകൾ കുറയ്ക്കുന്നതിനും അദ്ദേഹത്തിനു് അധികാരമുണ്ടു്. ഗവർണ്ണർമാർ, ഇൻഡ്യയുടെ വിദേശരാജ്യപ്രതിപുരുഷന്മാർ, ഹൈക്കോടതി ജഡ്ജിമാർ, യൂണിയൻ പബ്ളിക് സർവ്വീസ് കമ്മീഷൻ, അറേറാർണി ജനറൽ, ആഡിററർ ജനറൽ, ഇലക്ഷൻ കമ്മീഷൻ, ഫിനാൻസ് കമ്മീഷൻ മുതലായ പ്രധാനപ്പെട്ട നിയമനങ്ങൾ നടത്തുന്നതു് പ്രസിഡൻറാണു്. പാർലമെൻറ് വിളിച്ചുകൂട്ടുന്നതും, പിരിച്ചുവിടുന്നതും, ധനാഭ്യർത്ഥനകളും ബില്ലുകളും മററുനിയമങ്ങളും ഉണ്ടാക്കുവാൻ പാർലമെൻറിനോടു നിർദ്ദേശിക്കുന്നതും അദ്ദേഹമാണു്. അടിയന്തിരാവസ്ഥയിൽ ഭരണം ഏറെറടുക്കുന്നതിനും അദ്ദേഹത്തിനു അധികാരമുണ്ടു്.

### വൈസ്പ്രസിഡൻറ്.

35 വയസ്സിനു മേൽ പ്രായവും കേന്ദ്രത്തിലെ കൗൺസിൽ ഓഫ് സ്റ്റേററ് മെംബർ ആകാൻ യോഗ്യതയും ഉള്ള ഇൻഡ്യയിലെ ഏതൊരു പൗരനും വൈസ്പ്രസിഡൻറ് ആകാം. അദ്ദേഹത്തെ തെരഞ്ഞെടുക്കുന്നതു് യൂണിയൻ പാർലമെൻറിൻെറ രണ്ടു സഭകളും കൂടിയാണു്. അമേരിക്കയിലെ വൈസ്പ്രസിഡൻറിനെപ്പോലെ അദ്ദേഹം കേന്ദ്രത്തിലെ ഉപരിമണ്ഡലമായ കൗൺസിൽ ഓഫ് സ്റ്റേററിലെ ആദ്ധ്യക്ഷ്യം വഹിക്കുന്നു. പ്രസിഡൻറിനു സുഖമില്ലാത്ത അവസരങ്ങളിലും അദ്ദേഹം രാജ്യത്തിൽ ഇല്ലാത്ത അവസരങ്ങളിലും അദ്ദേഹം മരിച്ചുപോകുകയോ സ്ഥാനഭ്രഷ്ടനാക്കപ്പെടുകയോ ചെയ്യുമ്പോൾ അദ്ദേഹത്തിൻെറ ശേഷിക്കുന്ന

ഔദ്യോഗിക കാലത്തൊക്കെ, വൈസ് പ്രസിഡൻറിന് പ്രസിഡൻറിനു പകരം ജോലിനോക്കാവുന്നതാണ്. ന്നാക അമേരിക്കയിലെപ്പോലെ അദ്ദേഹം പ്രസിഡൻറ് ആകുന്നതല്ല. ശേഷിക്കുറവിനും കുററങ്ങൾക്കും വൈസ് പ്രസിഡൻറിനെ മാററാവുന്നതാണ്.

## കൗൺസിൽ ഓഫ് മിനിസ്റ്റേഴ്സ് (Cabinet.)

ഭരണനിർവ്വഹണത്തിൽ പ്രസിഡൻറിനെ സഹായിക്കുവാനും ഉപദേശിക്കുവാനും ഒരു മന്ത്രിസഭയുണ്ട്- അതിൻെറ തലവനാണ് പ്രധാനമന്ത്രി. പ്രധാനമന്ത്രിയെ നിയമിക്കുന്നതു് പ്രസിഡൻറാണ്. പ്രധാനമന്ത്രിയുടെ ഉപദേശാനുസരണം പ്രസിഡൻറ് മററു മന്ത്രിമാരേയും നിയമിക്കുന്നു. മന്ത്രിസഭയ്ക്കു പ്രസിഡൻറിന് ഇഷ്ടമുള്ള കാലംവരെ ഭരണം നിർവ്വഹിക്കാം. അതായതു, അവർക്ക് പാർലമെൻറിൻെറ വിശ്വാസമുള്ള കാലമത്രയും അവർ പാർലമെൻറിനോട്ട് കൂട്ട് ഉത്തരവാദിത്വമുള്ളവരാണ്. ഒരു മന്ത്രിയെയോ; മന്ത്രിസഭ മുഴുവനെയുമോ രണ്ടു കാരണങ്ങൾ കൊണ്ടു് മാററാവുന്നതാണ്.

1. വിശ്വാസരാഹിത്യം.
2. ദുർഭരണം.

## യൂണിയൻ പാർലമെൻറ്.

കേന്ദ്രത്തിലെ പാർലമെൻറ് ഒരു ദ്വിമണ്ഡലസഭയാണ്. ഉപരിമണ്ഡലം കൗൺസിൽ ഓഫ് സ്റ്റേററ്സ് എന്നും, അധോമണ്ഡലം ഹൗസ് ഓഫ് ദി പീപ്പിൾ (ജനസഭ) എന്നും അറിയപ്പെടുന്നു. ഏതു നിയമവും പാസ്സാക്കുന്നതിന് പ്രസിഡൻറിൻെറ അനുമതി വേണം.

കൗൺസിൽ ഓഫ് സ്റ്റേററ്:—ഇതിൽ ഏകദേശം 250 മെംബർമാരുണ്ടു്. ഇവരെ തെരഞ്ഞെടുക്കുന്നതു് സ്റ്റേററുകളിലെ ലെജിസ്ലേററിവ് അസംബ്ലികളാണ് ഇതു്

ഒരു സ്ഥിരസഭയാണ്. അതിൻെറ മൂന്നിലൊരുഭാഗം അംഗങ്ങൾ എല്ലാ രണ്ടാമത്തെ വർഷവും പിരിഞ്ഞുമാറുന്നു. ഈ സഭയിലെ അംഗങ്ങളിൽ 12 പേരെ പ്രശസ്തരായ കലാകാരന്മാർ, സാഹിത്യകാരന്മാർ, ശാസ്ത്രജ്ഞന്മാർ, സമുദായസേവകന്മാർ തുടങ്ങിയവരിൽ നിന്ന് പ്രസിഡൻറ് നിർദ്ദേശിക്കുന്നു.

## ഹൗസ് ഓഫ് ദി പീപ്പിൾ (ജനസഭ)

ഇതിലെ അംഗങ്ങളായ 500 പേരിൽ ബഹുഭൂരിപക്ഷവും ഇൻഡ്യയിലെ സ്റ്റേററുകളിലെ എല്ലാ പൊതുജനങ്ങളുംകൂടി നേരിട്ടു തെരഞ്ഞെടുക്കുന്നു. പ്രായപൂർത്തിയായിട്ടുള്ള എല്ലാവർക്കും (അതായതു് 21 വയസ്സു് തികഞ്ഞവൎക്കു്) വോട്ടവകാശമുണ്ടു്. ജനസഭയുടെ കാലാവധി അഞ്ചുവർഷമാണു്. അതിനു മുമ്പായി പിരിച്ചുവിടുന്നതിനും, അടിയന്തിരാവസ്ഥയിൽ ഓരോ കൊല്ലം വീതം നീട്ടിക്കൊണ്ടു പോകുന്നതിനും പ്രസിഡൻറിനു് അധികാരമുണ്ടു്.

ജനസഭയുടെ രണ്ടു സമ്മേളനങ്ങളെങ്കിലും ആണ്ടുതോറും ഉണ്ടായിരിക്കുന്നതാണു്. 25 വയസ്സായ ഇൻഡ്യയിലെ ഏതൊരു പൗരനും മററു വിധത്തിലുള്ള അയോഗ്യതകളൊന്നുമില്ലെങ്കിൽ (അതായതു് ചിത്തഭ്രമം ഇല്ലാതിരിക്കുക, ഗവണ്മെൻറ് ശമ്പളം വാങ്ങുന്ന സ്ഥാനങ്ങളൊന്നും ഇല്ലാതിരിക്കുക, ഒരു വിദേശരാജ്യത്തിലെ പൗരനല്ലാതിരിക്കുക) ജനസഭയിലെ അംഗമാകാവുന്നതാണു്.

ജനസഭയ്ക്കാണു് ഉപരിമണ്ഡലത്തെക്കാൾ കൂടുതൽ അധികാരങ്ങൾ ഉള്ളതു്. ധനസംബന്ധമായ ബില്ലുകൾ ജനസഭയിലാണു് അവതരിപ്പിക്കേണ്ടതു്. അത്തരം ബില്ലുകൾ കൗൺസിൽ ഓഫ് സ്റ്റേററ് അംഗീകരിച്ചില്ലെങ്കിലും ജനസഭയ്ക്കു് പാസ്സാക്കാവുന്നതാണു്. മററു ബില്ലുകൾ രണ്ടു സഭകളും പാസ്സാക്കണം. രണ്ടു മണ്ഡലങ്ങളും തമ്മിൽ അഭിപ്രായവ്യത്യാസം ഉണ്ടായാൽ പ്രസിഡൻറിനു് രണ്ടു സഭകളുടേയും ഒരു സംയുക്തസമ്മേളനം വിളിച്ചുകൂട്ടി ഹാജരായിട്ടുള്ള മെംബറന്മാരുടെ (രണ്ടിലേയും) ഭൂരിപക്ഷത്തോടെ

നിയമം പാസ്സാക്കാവുന്നതാണ്. ആണ്ടുതോറുമുള്ള ബഡ്ജററ് പാസ്സാക്കുന്നതും ധനാഭ്യർത്ഥനകൾ പാസ്സാക്കുന്നതും ആവശ്യാനുസരണം തുകകൾ വർദ്ധിപ്പിക്കുന്നതും കുറയ്ക്കുന്നതും ജനസഭയുടെ അധികാരങ്ങളിൽ പെടുന്നു.

## സ്റ്റേററ് ഗവണ്മെൻറുകൾ.

സ്റ്റേററുകളിലും ഏതാണ്ട് ഇതേ രീതിയിൽത്തന്നെയാണ് ഭരണവ്യവസ്ഥ. പാർട്ട് 'ഏ' സ്റ്റേററുകളിൽ ഗവർണർമാരും, ഓരോ ക്യാബിനററും ഉണ്ട്. ഗവർണരുടെ അധികാരങ്ങളും സ്റ്റേററ് മന്ത്രിമാരുടെ അധികാരങ്ങളും ഏകദേശം കേന്ദ്രത്തിലെപ്പോലെ തന്നെ. പാർട്ട് 'ഏ' സ്റ്റേററുകളിൽ ബീഹാർ, മദ്ധ്യപ്രദേശ്, ഒറീസ്സ എന്നിവിടങ്ങളിൽ ഗിരിവർഗ്ഗക്കാരുടെ താൽപ്പര്യങ്ങൾ സംരക്ഷിക്കുന്നതിനു് ഒരു മന്ത്രി ഉണ്ട്. മദ്രാസ്, ബാംബേ, യു. പി., പഞ്ചാബ്, പശ്ചിമബംഗാൾ, ബീഹാർ എന്നിവിടങ്ങളിൽ ദ്വിമണ്ഡല നിയമസഭകളാണുള്ളതു്. സ്റ്റേററുകളിലെ ലെജിസ്ലേററീവ് അസംബ്ലികൾക്ക് കേന്ദ്രത്തിലെ ജനസഭയെപ്പോലെതന്നെയാണ് അധികാരങ്ങൾ.

പാർട്ട് 'ബി' സ്റ്റേററുകളിൽ ഗവർണർക്കു് പകരം രാജപ്രമുഖൻ ആണ് മേധാവി. ഈ സ്റ്റേററുകളിലും മന്ത്രിസഭകളും അവയെ നിയന്ത്രിക്കുന്ന അസംബ്ലികളും ഉണ്ട്.

പാർട്ട് 'സി' സ്റ്റേററുകൾ എല്ലാം ഇതേ നിലയിൽ എത്തിച്ചേരണമെന്നാണ് പ്രതീക്ഷ.

## കേന്ദ്രവും സ്റ്റേററുകളുമായുള്ള ബന്ധം.

നിയമനിർമ്മാണവിഷയത്തിൽ കേന്ദ്രത്തിന്റെയും, സ്റ്റേററുകളുടേയും അധികാരസീമകൾ വ്യക്തമാക്കുന്നതിനു് വേണ്ട ഏർപ്പാടുകൾ ഉണ്ട്. ഇതുപോലെതന്നെ ഭരണപരമായും സാമ്പത്തികമായും ഉള്ള ബന്ധങ്ങളും ഭരണഘടനയിൽ വിശദീകരിച്ചിട്ടുണ്ട്. ഏതെങ്കിലും സ്റ്റേററിൽ ഒരു സ്തംഭനാവസ്ഥ ഉണ്ടായാൽ പ്രസിഡൻറിനു് അവിടത്തെ ഭരണം ഏറെറടുത്തു് കാര്യങ്ങൾ നടത്തുവാൻ അധികാരമുണ്ട്.

സാധാരണഗതിയിൽ ഈ അധികാരങ്ങൾ ഉപയോഗിക്കപ്പെടുന്നവയല്ല. എന്നു തന്നെയല്ല, അവ ഉപയോഗിക്കേണ്ടിവരുന്ന അവസരങ്ങളിൽ പ്രസിഡൻറിൻെറ പ്രവൃത്തികൾ പാർലമെൻറ് കർശനമായി നിയന്ത്രിക്കുകയും ചെയ്യുന്നു.

മൂന്ന് രക്ഷാവ്യവസ്ഥകൾ.

ജനങ്ങളുടെ മൌലികാവകാശങ്ങൾ സംരക്ഷിക്കുന്നതിനും, രാജ്യഭരണം കാര്യക്ഷമതയോടെ നിർവ്വഹിക്കപ്പെടുന്നതിനും പൊതുമുതൽ ശരിയാംവണ്ണം വ്യയം ചെയ്യുന്നതിനും മൂന്ന് ഉപാധികളാണുള്ളത്. അതായത് കാര്യശേഷിയുള്ളതും, സ്വതന്ത്രനിലയുള്ളതുമായ ഒരു ജൂഡിഷ്യറി, ഒരു ശേഷിയുള്ള പബ്ലിക്ക് സർവ്വീസ്, ഒരു കംപ്ട്രോളർ ആൻറ് ആഡിററർ ജനറൽ ഓഫ് ഇൻഡ്യാ (Comptroller & Auditor General of India).

ഇൻഡ്യയിലെ ഏററവും ഉയന്ന കോടതി സുപ്രീം കോടതിയാണ്. ഇതിലെ ചീഫ് ജസ്റ്റീസും മററ് ഏഴ് ജഡ്ജിമാരും സിവിലും ക്രിമിനലും കേസുകൾക്കു പുറമെ (അസൽ കേസുകളും അപ്പീൽ കേസുകളും) ഭരണഘടനാപരമായ കേസുകളും തീരുമാനിക്കുന്നു. ഇവരാണ് ഈ നാട്ടിലെ കേസുകൾക്ക് അവസാനതീരുമാനമുണ്ടാക്കേണ്ടവർ. ഇവരുടെ അധികാരങ്ങൾ വിപുലമാണ്. ഇതുപോലെ തന്നെ ഓരോ സ്റ്റേററിലും ഓരോ ഹൈക്കോർട്ടും ഉണ്ട്. ഈ രാജ്യത്തെ ജൂഡിഷ്യറിയാണ് സകല പൗരന്മാരുടെയും അവകാശങ്ങളെ ഭദ്രമായി സൂക്ഷിക്കുന്നത്.

പബ്ലിക്ക് സർവ്വീസുകളിൽ കാര്യക്ഷമതയെമാത്രം മാനദണ്ഡമായിക്കരുതി യോഗ്യതയുള്ള ആളുകളെ എടുക്കുന്നതിന് കേന്ദ്രത്തിൽ യൂണിയൻ പബ്ലിക്ക് സർവ്വീസ് കമ്മീഷനും, സ്റ്റേററുകളിൽ ഓരോന്നിനും പ്രത്യേകം പബ്ലിക്ക് സർവ്വീസ് കമ്മീഷനുകളും ഉണ്ട്.

പൊതുധനം വ്യയം ചെയ്യുന്നതിൽ ശരിയായ മാർഗ്ഗങ്ങൾ നിർദ്ദേശിക്കുന്നതിനും, ആ വിധങ്ങളിൽ തന്നെ

ചെലവുകഠം നടക്കുന്നുണ്ടോ എന്നു പരിശോധിക്കുന്നതിനും ആണ് കംപ്ട്രോളർ ആൻഡ് ആഡിററർ ജനറൽ എന്ന ഉദ്യോഗസ്ഥൻ. ഇദ്ദേഹവും സുപ്രീംകോടതി ജഡ്ജിമാരെപ്പോലെ സ്വതന്ത്രനിലയും സ്ഥാനവലിപ്പവുമുള്ള ഒരാളാണ്.

## ഭരണഘടനയിലെ മററു വ്യവസ്ഥകഠം.

മേൽ വിവരിച്ച ഭരണവ്യവസ്ഥകഠം കൂടാതെ പൗരന്മാരുടെ മൗലികാവകാശങ്ങഠം ഭരണഘടനയിൽ വിവരിച്ചിട്ടുണ്ട്. ഹിന്ദി ഇൻഡ്യയുടെ രാഷ്ട്രഭാഷയായിരിക്കണമെന്നും ഇതിൽ പ്രസ്താവിച്ചിട്ടുണ്ട്. അയിത്തം എന്ന ദുരാചാരം നിരോധിച്ചിരിക്കുന്നു. പൊതുജനങ്ങളുടെ സാമ്പത്തികനില ഉയർത്തുന്നതിനും, കഴിയുന്നിടത്തോളം സാമ്പത്തികതുല്യത(Economic Democracy) കൈവരുത്തുന്നതിനും മാർഗ്ഗനിർദ്ദേശകതത്വങ്ങഠം (ഡയറക്ടീവ് പ്രിൻസിപ്പിഠംസ്) ഭരണഘടനയിൽ ഉണ്ട്. ഇതിനെല്ലാത്തിനും ഉപരിയായി ഭരണഘടന, ബഹുജനങ്ങളുടെ പരമാധികാരം (Sovereignty of the people) എന്ന മഹനീയമായ അടിസ്ഥാനത്തിലാണ് കെട്ടിപ്പടുത്തിട്ടുള്ളതു്. ഇതു് ലക്ഷ്യപ്രഖ്യാപന പ്രമേയത്തിൽത്തന്നെ എടുത്തു പറഞ്ഞിട്ടുണ്ട്. അതിപ്രകാരമാണ്. "ഇൻഡ്യയിലെ ജനങ്ങളായ നാം ഈ രാജ്യത്തെ ഒരു പരമാധികാരമുള്ള ജനകീയറിപ്പബ്ലിക്ക് ആക്കുവാൻ നിശ്ചയിച്ചിരിക്കുന്നതിനാൽ, ആയതിലേക്കായി ഈ ഭരണഘടന നിർമ്മിച്ചുകൊള്ളുന്നു."

## ഉപസംഹാരം.

ഇൻഡ്യ ഇന്നു് ഒരു മതേതര രാഷ്ട്രമാണ്. ഇവിടെയുള്ളതു് ലോകത്തിലേയ്ക്കുവച്ച് ഏററവും വലിയ ജനാധി

പത്യം (ഡെമൊക്രസി) ആണ്. ഇൻഡ്യയിലെ സമ്മതിദായകന്മാരുടെമാത്രം എണ്ണം ഏതാണ്ട് അഖിലലോകജനസംഖ്യയുടെ പന്ത്രണ്ടിൽ ഒന്നത്രേ. നമ്മുടെ ഭരണഘടനയിൽ ഏതൊരു അടിയന്തിരാവസ്ഥയേയും നേരിടുന്നതിനുള്ള മാറ്റങ്ങൾ വിശദീകരിച്ചിട്ടുണ്ട്. മനുഷ്യാവകാശങ്ങളെ ഇതിലും കൂടുതൽ വിപുലമായി വിവരിച്ചിട്ടുള്ള മറ്റൊരു പ്രമാണവും ലോകത്തിൽ ഇല്ല. ഇതിനെ "ചാർട്ടർ ഓഫ് ഇൻഡ്യൻ ഇൻഡിപെൻഡൻസ്" എന്ന് പറഞ്ഞുവരാവുള്ളതു് തികച്ചും അർത്ഥവത്താണ്.

---

